പത്രോസ് മാർ ഒസ്താത്തിയോസ്

# പ്രവാചകതുല്യനായ വിപ്ലവകാരി


പി. പി. വർക്കി
&
കെ. വി. മാമ്മൻ



പ്രസാധകൻ:

കെ. വി. മാമ്മൻ

കോട്ടയ്ക്കൽ പബ്ലിഷേഴ്സ്

പി. ബി. 10, മാങ്ങാനം, കോട്ടയം 686 018 കേരളം

ഫോൺ: 0481 – 2578936

(Malayalam)

**Pathrose Mar Osthathios**

**A Prophet Like Revolutionary**

(Biography)

**By**

**P. P. Varkey & K. V. Mammen**

| | | |
|---|---|---|
| Publisher | : | **K. V. Mammen Kottackal**<br>Kottackal Publishers, P. B. 10,<br>Manganam, Kottayam - 686018<br>Phone: 0481 - 2578936 |
| Third Edition | : | February, 2008 |
| Copy Right Reserved | | |
| Typesetting | : | Sophia Print House, Kottayam Ph: 3255054 |
| Printing | : | Learners Offset Press, Kottayam |
| Cover | : | Equations, Kottayam Ph: 3203114 |

**Rs. 70/-**




# സമർപ്പണം

അക്രൈസ്തവരോടു സുവിശേഷം പ്രസംഗിക്കേണ്ടത് അത്യന്താപേക്ഷിതമാകയാൽ എല്ലാ പട്ടക്കാരും അവരവരുടെ ഇടവകകയ്ക്കു ചുറ്റുമുള്ള ക്രിസ്തേതരരോടു ക്രിസ്തുവിനെക്കുറിച്ച് പ്രസംഗിക്കണമെന്നും വിശ്വാസം സ്വീകരിച്ചു സഭയിൽ ചേരുന്നവരുടെ ആവശ്യത്തിനായി പള്ളിക്കൂടങ്ങളും പള്ളികളും പണിതുകൊടുക്കണമെന്നും 1892-ൽ പരുമലയിൽ ചേർന്ന വൈദികയോഗത്തിൽ പ. പരുമല മാർ ഗ്രീഗോറിയോസ് തിരുമേനി ആഹ്വാനം ചെയ്തു. തിരുമേനി ആരംഭിച്ച സുവിശേഷവേല കൂടുതൽ വ്യാപകമായത് സ്ലീബാദാസ സമൂഹ സ്ഥാപകനായ എം. പി. പത്രോസ് വഴിയാണ്.

സുവിശേഷവേലയ്ക്കും മറ്റെല്ലാ പുരോഗതിക്കും സഭയ്ക്കു സമ്പൂർണ്ണ സ്വാതന്ത്ര്യം അവശ്യമാണെന്ന് പ. വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് തിരുമേനി ഊന്നിപ്പറഞ്ഞു. മലങ്കരസഭയുടെ നിധികളായ ഈ രണ്ടു വിശുദ്ധന്മാരുടെയും പരിപാവന സ്മരണകൾക്കു മുമ്പിൽ "പത്രോസ് മാർ ഒസ്താത്തിയോസിനെ" ഭക്ത്യാദരപുരസ്സരം സമർപ്പിക്കുകയാണ്.

# അവതാരിക

**പ**രേതനായ പ്രമുഖ സ്ലീബാദാസൻ പി. പി. വർക്കി രചിച്ചു കെ. വി. മാമ്മൻ പ്രസാധനം ചെയ്ത സ്ലീബാദാസ സമൂഹസ്ഥാപകനും അദ്ധ്യക്ഷനുമായ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ധന്യമായ ജീവചരിത്രം വളരെയധികം പ്രയോജനമുള്ള ഒരു ഗ്രന്ഥമായിരുന്നു. നമ്മുടെ സഭാചരിത്രത്തിൽ വിജാതീയ മിഷൻ സ്ഥാപകൻ പരുമല മാർ ഗ്രീഗോറിയോസ് തിരുമേനി ആയിരുന്നുവെങ്കിലും രണ്ടാം സ്ഥാനം പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിക്കായിരുന്നു എന്നത് ഒരു ചരിത്രസത്യമാണ്. 1976-ൽ പ. സുന്നഹദോസ് മിഷൻ ബോർഡ് രൂപവൽക്കരിച്ച് ബലഹീനനായ എന്നെ അതിന്റെ പ്രസിഡന്റായി നിയമിക്കുകയും സെന്റ് പോൾസ് എം. റ്റി. സി. യിൽ ത്രിവത്സര കോഴ്സ് തുടങ്ങുകയും ചെയ്തതുവരെ സഭയ്ക്ക് കേന്ദ്രീകൃതമായ ഒരു മിഷൻ ഇല്ലായിരുന്നു. ഫാ. കെ. ഡേവിഡ് സണ്ടേസ്കൂൾ പ്രസ്ഥാനം ആരംഭിക്കുന്നതിനു വളരെ മുമ്പു തന്നെ ഭാഗ്യസ്മരണീയനായ പത്രോസ് മാർ ഒസ്താത്തിയോസ് സ്ലീബാദാസ സമൂഹം 1924-ൽ ആരംഭിച്ചത് സഭാചരിത്രത്തിലെ ഒരു നാഴികക്കല്ലായിരുന്നു. 22000 പുറജാതികളെ അദ്ദേഹത്തിന്റെ സ്വന്ത കൈയാൽ മാമോദീസാ മുക്കി സഭയിൽ ചേർക്കുകയും ആണ്ടുതോറും സെപ്റ്റംബർ 14-ാം തീയതി സ്ലീബാപ്പെരുന്നാളിൽ സ്ലീബാദാസ സമൂഹ വാർഷികം മുടങ്ങാതെ നടത്തിപ്പോരുകയും ചെയ്തു.

ഈ ലേഖകൻ ശെമ്മാശ്ശനായി 1951-ൽ അമേരിക്കയിൽ നിന്ന് വന്ന ശേഷം സ്മരണീയനോട് ചേർന്ന് ചുരുക്കം ചില പര്യടനങ്ങളും നടത്തിയിട്ടുണ്ട്. അദ്ദേഹത്തിന്റെ ലളിതജീവിതം അദ്ഭുതാവഹമായിരുന്നു. അക്കാലത്ത് ട്രെയിനിൽ മൂന്നാം ക്ലാസ്സ് ഉണ്ടായിരുന്നു. അതിൽ മാത്രമേ അദ്ദേഹം യാത്ര ചെയ്തിരുന്നുള്ളൂ. ഒരിക്കൽ ഒരു യാത്രയിൽ ഡോ. ചാക്കോ ജോർജ്ജ് ഒരു ഒന്നാം ക്ലാസ്സ് ടിക്കറ്റ് എടുത്തു നൽകി എങ്കിലും അത് തിരികെ കൊടുപ്പിച്ച് മൂന്നാം ക്ലാസ്സ് ടിക്കറ്റ് വാങ്ങുകയും മിച്ചംവന്ന തുക സ്ലീബാദാസന്മാർക്കു വേണ്ടി ഉപയോഗിക്കുകയും ചെയ്തു. കുവൈറ്റ് ഇടവകക്കാർ ഒരു കാർ വാങ്ങുവാൻ വേണ്ട പണം പിരിച്ചുവെങ്കിലും തനിക്ക് കാർ ആവശ്യമില്ല എന്നും സമൂഹത്തിലെ വിശ്വാസികൾ താമസിക്കുന്നിടത്ത് കാറുകൾക്ക് സഞ്ചാരയോഗ്യമായ വഴിയില്ല എന്നും പറഞ്ഞ് കാർ വാങ്ങിയില്ല. ചിലരുടെ പണം സമൂഹത്തിന് ലഭിച്ചു എങ്കിലും മറ്റ് ചിലരുടെ പണം ദാതാക്കൾ തിരികെ വാങ്ങുകയും ചെയ്തു. ട്രെയിനിൽ മൂന്നാം ക്ലാസ്സിൽ യാത്ര ചെയ്തപ്പോൾ തലയിണയ്ക്കു പകരം തോർത്തു ചുരുട്ടിവച്ചാണ് യാത്ര ചെയ്തത്. യാക്കോബായ വിഭാഗത്തിലെ ചില പള്ളികളിൽ പ്രവേശനം ഇല്ലായിരുന്നു എന്നു മാത്രമല്ല, ഭക്ഷണം നൽകു

വാനും ആരുമില്ലാതിരുന്നതിനാൽ അടുത്തുള്ള ചായക്കടയിൽ നിന്നും ഉണക്കമുറുക്കോ വടയോ വാങ്ങി ഭക്ഷിച്ചിട്ട് പള്ളി വരാന്തയിൽ കിടന്നുറങ്ങിയ ഓർമ്മ ഇന്നും എന്റെ മനസ്സിനു മുമ്പിലുണ്ട്.

മിഷൻബോർഡിൽ സ്ലീബാദാസ സമൂഹം ലയിപ്പിക്കുന്നതിനെക്കുറിച്ച് പലപ്പോഴും ചുമതലക്കാരോട് ചോദിച്ചപ്പോൾ അതിന്റെ വ്യത്യസ്തമായ തനിമ നിലനിൽക്കണം എന്നാണ് എല്ലാവരും ശഠിച്ചിട്ടുള്ളത്. കാലം മാറിയെങ്കിലും വിവിധ സ്ഥലങ്ങളിലുള്ള പുതുക്രിസ്ത്യാനികൾക്ക് പുതിയ വസ്ത്രം കൊടുക്കുന്ന രീതി ഇപ്പോഴും നിലനിൽക്കുന്നു. മറ്റു ചില സഭാവിഭാഗങ്ങൾ പുതുക്രിസ്ത്യാനികൾക്ക് അതതു സഭയിലെ സ്ഥാപനങ്ങളിൽ ജോലി വാങ്ങിക്കൊടുത്തിരുന്ന കാലത്ത് എം. എ. പാസ്സായ ഒരു ചെറുപ്പക്കാരന് നമ്മുടെ രണ്ട് കോളജിൽ ഞാൻ ശുപാർശ ചെയ്തു എങ്കിലും ജോലി നൽകാത്തതിനാൽ അവൻ പേരു മാറ്റി ഗവണ്മെന്റ് കോളജിൽ ജോലി നേടി. ഭാര്യയ്ക്കും ജോലി കിട്ടി. അവർ ഇന്ന് സുഖമായി ജീവിക്കുന്നു. ന്യൂനപക്ഷത്തിന്റെ അവകാശത്തിനു വേണ്ടി നിലനിൽക്കുന്ന നമ്മുടെ സഭയിലെ യഥാർത്ഥ ന്യൂനപക്ഷമായ ഇക്കൂട്ടരെ അവഗണിക്കുന്ന ചരിത്രമാണ് സഭയ്ക്കുള്ളത്. അതിന്റെ ഫലമായി ഇന്ന് സഭയിൽ ചേർന്ന ഇരുപതിനായിരം പേർ വർദ്ധിച്ച് ലക്ഷങ്ങളായെങ്കിലും അതിൽ ഒരു വിഭാഗം ഹിന്ദുമതത്തിലേക്ക് പോയി. ഒരു ഭാഗം ഇന്നും നിലനിൽക്കുന്നു. ഇവർക്ക് വച്ചുകൊടുത്ത ചില "പുലപ്പള്ളികൾ' ഒടുവിൽ അവരിൽ നിന്നു പിടിച്ചെടുത്ത് പഴയ സഭയുടേതാക്കി മാറ്റിക്കഴിഞ്ഞു. ഇന്ത്യയിൽ ജാതിവ്യത്യാസം നിലനിൽക്കുന്നിടത്തോളം കാലം സഭയിലും ജാതിവ്യത്യാസം തുടരും.

അറുപതുലക്ഷം രൂപാ സഭയുടെ കേന്ദ്രഫണ്ടിൽ നിന്നോ പരുമലയിൽ നിന്നോ കൊടുത്തിരുന്നെങ്കിൽ കുടിലിൽ കിടക്കുന്ന എല്ലാ പുതുക്രിസ്ത്യാനികൾക്കും വീടുണ്ടാകുമായിരുന്നു. അഭി. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി പ്രസിഡന്റായിരുന്ന കാലത്ത് ഇങ്ങനെയൊരു ആവശ്യം ചുമതലപ്പെട്ടവരെ അറിയിച്ചെങ്കിലും ഫലമുണ്ടായില്ല. ഇപ്പോഴത്തെ പ്രസിഡന്റായ സഖറിയാസ് മാർ അന്തോണിയോസ് തിരുമേനിയും മുൻഗാമിയെപ്പോലെ വീടുകൾ സന്ദർശിച്ചും മറ്റു വിധത്തിലും അവരെ താങ്ങുന്നത് കൊണ്ടാണ് സ്ലീബാദാസ സമൂഹം ഇന്നും നിലനിൽക്കുന്നത്.

പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയെപ്പോലെ ത്യാഗജീവിതം ഈ ലേഖകനോ മറ്റു സഭയിലെ ഏതെങ്കിലും മെത്രാപ്പോലീത്തായ്ക്കോ ഉണ്ടായിരുന്നതായി എനിക്കഭിപ്രായമില്ല. നമ്മുടെ കർത്താവ് ദരിദ്രനായി ജീവിച്ച് മരിച്ച് ഉയിർത്തെഴുന്നേറ്റ മാതൃക ഈ പുരാതന സഭയിൽ സ്വീകരിക്കുകയും പുതുക്രിസ്ത്യാനികളെ പഴയ ക്രിസ്ത്യാനിക

ളെപ്പോലെ സ്വീകരിക്കുകയും ചെയ്യുന്നതു വരെ സ്ലീബാദാസ സമൂഹ സ്ഥാപകന്റെ സ്വപ്നം സാക്ഷാത്കരിക്കും എന്ന് തോന്നുന്നില്ല. വർഗ്ഗര ഹിത ദൈവശാസ്ത്രം കമ്യൂണിസമല്ല, ക്രിസ്തീയമാണ്.

പഴയ പുസ്തകവും 1968-നു ശേഷമുള്ള കാര്യങ്ങളും ചേർത്ത് കെ. വി. മാമ്മൻ തയാറാക്കുന്ന ഈ പുസ്തകത്തിന് ഹൃദ്യമായ സ്വീകരണം ലഭിക്കുമെന്ന് ആശിക്കുന്നു. ഈ ലേഖകൻ ശെമ്മാശ്ശനായി സെമിനാരി യിൽ പഠിപ്പിക്കുന്ന കാലത്ത് കെ. വി. മാമ്മൻ എം. ഡി. സെമിനാരിയിൽ വന്ന് ഞാൻ പറഞ്ഞുകൊടുത്ത് എഴുതിയ എന്റെ ആദ്യത്തെ പുസ്തക മാണ് 'മൂന്ന് വിശ്വാസസത്യങ്ങൾ.' അതിന്റെ ആറു പതിപ്പുകൾ പ്രസിദ്ധീ കരിക്കുകയുണ്ടായി. മാമ്മച്ചന്റെ പ്രസിദ്ധീകരണങ്ങൾ ഊനമറ്റവയല്ലെ ങ്കിലും വളരെയേറെ പ്രയോജനമുള്ളവയായിട്ടാണ് സഭാംഗങ്ങൾ സ്വീക രിക്കുകയും വായിക്കുകയും ചെയ്തുകൊണ്ടിരിക്കുന്നത്. മിഷനറിവീര നായിരുന്ന പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ പരിഷ്ക രിച്ച ഈ ജീവചരിത്രം സഭയുടെ മിഷന് കൂടുതൽ ആവേശം ഉണ്ടാക്കു ന്നതായിത്തീരട്ടെ എന്നാശംസിക്കുന്നു.

നവതിയിൽ ദൈവത്തിൽ ആശ്രയിച്ചുകൊണ്ട്

**ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്**
**മെത്രാപ്പോലീത്താ**

മാവേലിക്കര
ബിഷപ്പ് വാൽഷിന്റെ ചരമദിനം
9-1-2008



# അല്പത്തിൽ വിശ്വസ്തൻ അധികത്തിലും വിശ്വസ്തൻ

അധഃകൃതോന്നമനമാണോ, സുവിശേഷതല്പരതയാണോ സ്ലീബാ ദാസ സമൂഹം ഉണ്ടാക്കുന്നതിനു പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയെ പ്രേരിപ്പിച്ചതെന്നു സംശയിച്ചുപോകുന്നു. തീണ്ടലും തൊടീലും, സവർണ്ണാവർണ്ണഭേദങ്ങളും ചെറുപ്പം മുതൽ തിരുമേനിയെ അലട്ടിയിരുന്ന പ്രശ്നങ്ങളാണ്. റോഡുകളും പള്ളിക്കൂടങ്ങളും അധഃകൃതർക്കായി തുറന്നുകൊടുക്കുന്നതിനു കൊച്ചി ഗവർമ്മെന്റിന്റെ അധഃകൃതോന്നമന സ്പെഷൽ ഓഫീസറായി പത്രോസ് ശെമ്മാശൻ ചെയ്ത പ്രവർത്തനവും, വൈക്കം സത്യഗ്രഹത്തിൽ വഹിച്ച പങ്കും, അധഃകൃതരുടെ പരിപൂർണ്ണമായ ഉന്നമനത്തിനു ക്രിസ്തുമതം മാത്രമാണ് ഏറ്റവും ഉതകുന്ന മാർഗ്ഗമെന്നു ചിന്തിച്ചുറയ്ക്കുന്നതിനും അദ്ദേഹത്തിനു അവസരം നല്കിയെന്നു വിചാരിക്കാവുന്നതാണ്.

1924 ഏപ്രിൽ 30-ലെ മദ്രാസിലെ 'സ്വരാജ്' പത്രത്തിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന "Rev. Peter's Message" ഇക്കാര്യം വ്യക്തമാക്കുന്നുണ്ട്. വൈക്കം സത്യഗ്രഹത്തിനുശേഷം എഴുതിയ ആ ലേഖനത്തിൽ ഇപ്രകാരം അദ്ദേഹം പറയുന്നു. "If the ancient Syrian Christian community of kerala had been Sufficiently faithful to the freedom giving gospel of Christ, they would have done wonders"

സ്ലീബാദാസസമൂഹം 1924 കന്നി (സെപ്തംബർ)14-ാം തീയതി സ്ലീബാ പെരുന്നാൾ ദിവസം സ്ഥാപിതമായി. പക്ഷേ അതിനുമുമ്പുതന്നെ തിരുമേനി ഒരു ശെമ്മാശ്ശനായിരുന്നു. വിദ്യാർത്ഥി കോൺഫ്രൻസ് ഇക്കാര്യത്തിൽ അദ്ദേഹത്തിനു വഴി തെളിച്ചുകൊടുത്തു. 1908-ൽ നടന്ന കോൺഫ്രൻസിൽ ഫാദർ ഹോംസിന്റെ ദൈവവിളിയെപ്പറ്റിയുള്ള പ്രസംഗം അദ്ദേഹത്തെ മിശിഹായുടെ പുരോഹിതനാക്കിതീർത്തു എന്നും യേശുവിന്റെ കുരിശിന്മേലുള്ള കഷ്ടപ്പാട് ഫാ:ഹോംസ് വർണ്ണിച്ചപ്പോൾ തന്റെ കണ്ണുകളിൽ നിന്നു കണ്ണുനീർ ഒഴുകി എന്നും അദ്ദേഹം തന്നെ പറഞ്ഞിട്ടുണ്ട്. വിദ്യാർത്ഥി കോൺഫ്രൻസിനോടുള്ള ഈ കടപ്പാട് അദ്ദേഹം ജീവപര്യന്തം പുലർത്തിയിരുന്നു.

വൈദികപദവിയുടെ ആദ്യപടിയിലേക്ക് തിരുമേനി അപ്രകാരം ഉയർത്തപ്പെട്ടിരുന്നെങ്കിലും, ഒരു മിഷനറിയായി പ്രവർത്തിക്കുന്നതിനുള്ള ആഹ്വാനം, ചെറുപ്പം മുതലേ അദ്ദേഹത്തിൽ അങ്കുരിച്ചു വളർന്നതായ അധഃ

---

രണ്ടാം പതിപ്പിനെഴുതിയ അവതാരിക.

കൃതോന്നമന പ്രവർത്തന താത്പര്യത്തിൽ നിന്നുയർന്നതായിരുന്നു എന്നുവേണം വിചാരിക്കുവാൻ. 1926 മേയ്മാസം 4-നു അദ്ദേഹം കശ്ശീശായും 1953 മേയ് മാസം 15-ാം തീയതി മെത്രാനുമായിത്തീർന്നു.

തിരുമേനിയുടെ മിഷനറി പ്രവർത്തനം ഒരു പ്രത്യേകരീതിയിലായിരുന്നു. വഴിക്കവലകളിൽ നിന്നുകൊണ്ടുള്ള വെളിമ്പ്രദേശപ്രസംഗങ്ങളെക്കാൾ കുടിൽ സന്ദർശിച്ചുള്ള പ്രവർത്തനമാണ് തിരുമേനി കൂടുതൽ ഇഷ്ടപ്പെട്ടിരുന്നത്. ചിത്രച്ചുരുളുകളും റാന്തൽ വിളക്കും ചേങ്ങലയും, പുതിയ നിയമവും കൈത്താളവുമായി കുടിലുകൾ സന്ദർശിച്ച്, പുട്ടിലിൽ ഇരുന്നുകൊണ്ട് യേശുവിനെപ്പറ്റി പറയുകയും, പാടുകയും, മദ്യപാനം നിർത്തണമെന്നും കുട്ടികളെ പള്ളിക്കൂടത്തിൽ വിടണമെന്നും, വീടും പരിസരങ്ങളും ശുചിയായി സൂക്ഷിക്കണമെന്നും ഗുണദോഷിക്കുകയും പ്രാർത്ഥന പഠിപ്പിക്കുകയും, മാമോദീസാ മുക്കുകയും ആയിരുന്നു തിരുമേനിയുടെ മിഷൻ പരിപാടി.

കോടിവസ്ത്രക്കെട്ടുമെടുത്ത് ആണ്ടിലൊരിക്കൽ വേലസ്ഥലങ്ങൾ സന്ദർശിച്ച് ഹരിജനങ്ങളെ ആത്മീയത്തിലുറപ്പിക്കുകയും അനാഥരെയും വിധവമാരെയും കുരുടൻമാരെയും ചെകിടൻമാരെയും ഉടുപ്പിക്കുകയും ചെയ്യുന്നതുപോലെ സന്തോഷകരമായ മറ്റൊരു കാര്യവും തിരുമേനിക്കില്ലായിരുന്നു. ഹരിജന ക്രിസ്ത്യാനികളെ അദ്ദേഹത്തിന്റെ “സന്തോഷവും കിരീടവു”മായി അദ്ദേഹം പരിഗണിച്ചിരുന്നു.

വാർഷികയോഗത്തിനോടനുബന്ധിച്ചു വാദ്യമേളങ്ങളോടുകൂടി പട്ടണം ചുറ്റി “സ്തുതിപ്പിൻ സ്തുതിപ്പിൻ യേശുദേവനെ” എന്ന പാട്ടും ചൊല്ലി നടത്താറുള്ള ഘോഷയാത്രാവേളയിൽ തിരുമേനി പ്രദർശിപ്പിക്കുന്ന ആത്മവീര്യവും ചുറുചുറുക്കും ഒന്നു പ്രത്യേകമാണ്. തിരുമേനി ഒരു പാട്ടുകാരനായിരുന്നില്ല. എങ്കിലും ‘നല്ല ദേവനേ, ഞങ്ങളെല്ലാവരേയും’ തുടങ്ങിയ കീർത്തനങ്ങൾ ഭംഗിയായി ചൊല്ലുന്നതിനു തിരുമേനിക്കു കഴിയുമായിരുന്നു. താളം തെറ്റാതെ തദവസരത്തിൽ കൈത്താളം അടിക്കുവാനും തിരുമേനിക്കു വശമായിരുന്നു.

അധഃകൃതർക്കു യോജിച്ചതായിരുന്നു തിരുമേനിയുടെ മിഷൻ പ്രവർത്തനരീതി. അവരുടെ കുടിലുകളിൽ അവരോടുകൂടി ഇരുന്ന് അവരുടെ സൽക്കാരങ്ങൾ സ്വീകരിച്ചുകൊണ്ട് നാട്ടുകാര്യങ്ങളും വീട്ടുകാര്യങ്ങളും ദൈവകാര്യങ്ങളും സംഭാഷിക്കുന്നത് തിരുമേനിക്കും അവർക്കും ഒരുപോലെ പ്രിയങ്കരമായിരുന്നു. ദീർഘനാളത്തേക്കു നടത്തിയ ഈ പരിപാടി തിരുമേനിയെ അവരുടെ നിലയിലേക്കു താഴ്ത്തിയില്ലേ എന്നു ശങ്കിക്കേണ്ടിയിരിക്കുന്നു. അവരുടെ രീതിയിൽ തന്നെ അവരോടു സംഭാഷിക്കുന്നതിനു തിരുമേനിക്കു വശമായിരുന്നു. താണ ജീവിതരീതിയും,

വസ്ത്രധാരണവും ഭക്ഷണവുമെല്ലാം തിരുമേനിക്കു പ്രയാസമില്ലായിരുന്നു. ഭാണ്ഡക്കെട്ടും, ചേങ്ങലയും, വേദപുസ്തകവും, റാന്തൽവിളക്കും എടുത്തുകൊണ്ട് ഏതു തെരുവിൽ കൂടിയും നടക്കുന്നതിന് അദ്ദേഹത്തിന് യാതൊരു വൈമനസ്യവുമില്ലായിരുന്നു. സ്ലീബാദാസന്മാർ ഉണ്മാനും, ഉടുപ്പാനും ലഭിക്കുന്നതുകൊണ്ട് തൃപ്തിപ്പെട്ട്, ശമ്പളമില്ലാതെ വേല ചെയ്യുന്നവർ ആയിരിക്കണം. ഭക്ഷണച്ചെലവ് അതാതു പള്ളികളിൽ നിന്നോ, പിടിയരിപിരിച്ചോ ആയിരിക്കണമെന്നുമാണ് അദ്ദേഹത്തിന്റെ ആദർശം. വേലക്കാരൻ തന്റെ ആഹാരത്തിനു യോഗ്യനാകുന്നുവെന്നുള്ള കർത്തൃവചനം സാർത്ഥകമാക്കി തിരുമേനി ജീവിച്ചു. "സൗജന്യമായി നിങ്ങൾക്കു ലഭിച്ചു; സൗജന്യമായി കൊടുപ്പീൻ. മടിശ്ശീലയിൽ പൊന്നും, വെള്ളിയും, ചെമ്പും, വഴിക്കുപൊക്കണവും, രണ്ടുടുപ്പും, ചെരിപ്പും, വടിയും കരുതരുത്. വേലക്കാരൻ തന്റെ ആഹാരത്തിനു യോഗ്യനല്ലോ. ഏതു പട്ടണത്തിലോ, ഗ്രാമത്തിലോ കടക്കുമ്പോൾ അവിടെ യോഗ്യൻ ആർ എന്നു അന്വേഷിപ്പിൻ; പുറപ്പെട്ടുപോകുവോളം അവിടെത്തന്നെ പാർപ്പിൻ-ആ വീട്ടിൽ ചെല്ലുമ്പോൾ അതിനു വന്ദനം പറവിൻ. വീട്ടിനു യോഗ്യതയുണ്ടെങ്കിൽ നിങ്ങളുടെ സമാധാനം അതിന്മേൽ വരട്ടെ. യോഗ്യത ഇല്ലെന്നുവരികിൽ സമാധാനം നിങ്ങളിലേക്കു മടങ്ങിപ്പോരട്ടെ. ആരെങ്കിലും നിങ്ങളെ കൈക്കൊള്ളാതെയും, നിങ്ങളുടെ വചനങ്ങളെ കേൾക്കാതെയുമിരുന്നാൽ ആ വീടോ പട്ടണമോ വിട്ടുപോകുമ്പോൾ നിങ്ങളുടെ കാലിലെ പൊടി തട്ടിക്കളവീൻ" (മത്തായി: 10:8-14)തിരുമേനിയെ സംബന്ധിച്ചിടത്തോളം ഈ കർത്തൃവചനങ്ങൾ അന്വർത്ഥമായിരുന്നു. തിരുമേനിയുടെയും സ്ലീബാദാസൻമാരുടെയും സമാധാനം അനേകംപേരുടെ ഭവനങ്ങളിൽ പ്രവേശിച്ചു വസിച്ചിട്ടുണ്ട്. എന്നാൽ പലർക്കും എതിരായി പാദങ്ങളിലെ പൊടി തട്ടിക്കളയേണ്ട സന്ദർഭങ്ങളും ഉണ്ടായിട്ടുണ്ട്.

22000ത്തിൽ പരം ഹരിജനങ്ങളെ ക്രിസ്തുമതത്തിലേക്ക് തിരുമേനിയും അനുചരൻമാരും കൂടി ചേർത്തു. തിരുമേനി അവരുടെ ആരാധനാപാത്രമായിരുന്നു. ഉന്നതവിദ്യാഭ്യാസം ലഭിച്ച ഹരിജന ക്രിസ്ത്യാനികൾ പലരുണ്ട്. സ്ലീബാദാസൻമാരായി സുവിശേഷവേല ചെയ്യുന്നവരുമുണ്ട്. അവരുടെ നിലവാരത്തെ തിരുമേനി ഉയർത്തി. ചാത്തനും കാളിയും മറുതായും വിട്ട് സത്യദൈവത്തിങ്കലേക്ക് അവരെ കൊണ്ടുവന്നു. തീണ്ടൽ അനുഷ്ഠിക്കേണ്ട അധഃകൃതർ മാമോദീസായ്ക്കുശേഷം സവർണ്ണരെപ്പോലെ സ്വതന്ത്രരായിത്തീർന്നു. സവർണ്ണക്രിസ്ത്യാനികളോടുകൂടി പെരുമാറുകയും, അവരോടുകൂടി ഒരേ പള്ളിയിൽ ആരാധിക്കുകയും ചെയ്യുന്നത് അവർക്ക് അഭിമാനമുളവാക്കി.

തിരുമേനിയുടെ സുവിശേഷവേല വ്യയഹേതുകമായിരുന്നില്ല. ഉള്ള പള്ളികളും പള്ളിക്കൂടങ്ങളും മറ്റു സ്ഥാപനങ്ങളും ഉപയോഗിക്കുകയെ

ന്നല്ലാതെ ഹരിജന ക്രിസ്ത്യാനികൾക്കു വേണ്ടി പ്രത്യേകപള്ളികൾ വയ്ക്കുന്നതിനോ പള്ളിക്കൂടങ്ങൾ ഉണ്ടാക്കുന്നതിനോ, 'സഭയ്ക്കുള്ളിൽ സഭ ഉണ്ടാക്കുന്നതിനോ' ശ്രമിച്ചിരുന്നില്ല. സ്ളീബാദാസൻമാർക്കും ഭീമമായ ചെലവൊന്നുമില്ലായിരുന്നു. "ഉണ്ണാനും ഉടുക്കുവാനും" മാത്രം മതിയെന്നാണല്ലോ അവരുടെ ആദർശം. പള്ളികളിൽ നിന്നോ അതില്ലെങ്കിൽ പിടിയരി പിരിച്ചോ ചെലവു നടത്തണം. അത്യാവശ്യ ചെലവുകൾക്ക് ഒരു ചെറിയ സംഖ്യ പോക്കറ്റു മണിയായി കൊടുക്കും. ഇരുപതാം നൂറ്റാണ്ടിൽ ഇത്ര നിസ്സാര ചെലവിൽ മിഷൻ വേല മറ്റാരു ചെയ്യുന്നുണ്ട്? "സുവിശേഷഘോഷണം ചെലവുകൂടാതെ ഞാൻ നടത്തുന്നു." എന്നു പ. പൗലൂസ് ശ്ലീഹാ പറഞ്ഞിട്ടുള്ളപ്രകാരം തന്നെ" (1 കൊരി. 9:18).

തിരുമേനിയുടെ ആദർശങ്ങളാൽ ആകൃഷ്ടരായ അനേകം ചെറുപ്പക്കാരുടെ സഹായമാണ്, സ്ലീബാദാസസമൂഹത്തിന്റെ പ്രവർത്തനം ഇത്ര സുശക്തമാക്കിയത്. ആയുഷ്ക്കാലപര്യന്തം മിഷൻ വേല സ്വീകരിച്ചവരുണ്ട്. ദീർഘകാലങ്ങളിലേക്കും, ചുരുങ്ങിയ കാലഘട്ടങ്ങളിലേക്കും വേല നടത്തിയവരുണ്ട്. ചില ആധുനിക രീതികൾ സമൂഹത്തിൽ നിന്ന് പ്രതീക്ഷിച്ചുകൊണ്ട് സമീപിച്ചിട്ടുള്ളവർക്കു നിരാശരായി മടങ്ങേണ്ടി വന്നിട്ടുമുണ്ട്.

തിരുമേനിക്കു സ്വതസിദ്ധമായുള്ള പ്രത്യേകതകളും, രീതികളും, സ്വഭാവങ്ങളും മാറ്റുവാൻ അദ്ദേഹത്തിനു പ്രയാസമായിരുന്നു. പ്രതിബന്ധങ്ങളെയോ പ്രയാസങ്ങളെയോ പറ്റി അദ്ദേഹം ചിന്തിക്കാറില്ല. ഇടവും വലവും നോക്കാതെ മുന്നോട്ടു പായും.

ആർക്കുവേണ്ടിയും നോക്കിയിരിക്കുന്ന രീതി തിരുമേനിക്കില്ലായിരുന്നു. ഏതു ജോലിയും ആവശ്യം വന്നാൽ തനിയേ ചെയ്യും. പോസ്റ്റാഫീസിൽ വെള്ളക്കുപ്പായം മാത്രം ധരിച്ചുകൊണ്ടുപോയി കാര്യങ്ങൾ നിർവഹിച്ചിട്ടുള്ള പല ഘട്ടങ്ങളുമുണ്ട്. ഒരു കുട പോലുമെടുക്കാതെ വേനൽക്കാലത്തു ഇങ്ങനെയുള്ള യാത്ര ചെയ്യുമ്പോൾ ഉഷ്ണാധിക്യത്താൽ ആവശ്യം വന്നാൽ മസനപ്സാ ഊരി കൈയിലോ തോളിലോ ഇട്ടുകൊണ്ട് യാത്ര ചെയ്യുന്നതിന്റെ അനൗചിത്യം അദ്ദേഹം കൂട്ടാക്കിയിരുന്നില്ല. തിരുമേനി ഒരു പ്രത്യേക സൃഷ്ടി തന്നെ ആയിരുന്നു. അഭിമാനം പറഞ്ഞു കാര്യനടത്തിപ്പിനായി മറ്റുള്ളവരെ ആശ്രയിക്കേണ്ടി വരുന്നവരുടെ ഈടുമുട്ട് തിരുമേനിക്ക് സഹിക്കേണ്ടതായിട്ടില്ലായിരുന്നു.

വിമർശനങ്ങളെ വകവയ്ക്കുന്ന പതിവ് തിരുമേനിക്കില്ല. മുഖം നോക്കാതെ എഴുതുകയും പറയുകയും ചെയ്യും. ആർക്കും പോസ്റ്റു കാർഡിൽ തുറന്ന കത്തുകൾ എഴുതുന്നതിനു മടിക്കുകയില്ല. മനുഷ്യരുടെ പ്രീതിയോ അപ്രീതിയോ കണക്കിലെടുക്കുന്ന സ്വഭാവമില്ല. വട്ടക്ക

ണ്ണുകൾ ഉരുട്ടിക്കൊണ്ടുള്ള മിഴിച്ചുനോട്ടവും നിഷേധഭാവത്തിലുള്ള തലയാട്ടലും, ചെറിയ മൂളലും, ദീർഘമൗനവും അനിഷ്ട ലക്ഷണങ്ങളാണ്. തുറന്നു പറയണമെങ്കിൽ 'ഹേ-ഹേ' എന്നു പ്രതിവചിച്ചുകൊണ്ടു മുഖത്തടിച്ചു പറയും. ജീവൻ പണയത്തിലായിരുന്ന അനേകഘട്ടങ്ങൾ മൗനം കൊണ്ടും, തുറിച്ചുനോട്ടം കൊണ്ടും തരണം ചെയ്തിട്ടുണ്ട്.

സ്ളീബാദാസ സമൂഹത്തിനു ഘടനയാകട്ടെ ബൈലോ ആകട്ടെ ഒന്നുമില്ല. അദ്ധ്യക്ഷനും, സ്ഥാപനവും, നിയമങ്ങളുമെല്ലാം തിരുമേനി തന്നെ. സ്ളീബാദാസന്മാർ അനുഷ്ഠിക്കേണ്ട 15 കാര്യങ്ങൾ ഉൾപ്പെടുന്ന ചട്ടംകെട്ടുകൾ മാത്രം. ഭവനസന്ദർശന പ്രാർത്ഥന, ദിവസേന വേലയ്ക്ക് ഇറങ്ങുമ്പോഴും യോഗാവസാനത്തിലും ചൊല്ലേണ്ട പ്രാർത്ഥന, താണജാതിക്കാരുടെ മാനസാന്തരത്തിനു വേണ്ടിയുള്ള പ്രാർത്ഥന, ഉച്ചയ്ക്കുള്ള മദ്ധ്യസ്ഥപ്രാർത്ഥന, സമൂഹത്തിനുവേണ്ടിയുള്ള പ്രാർത്ഥന എന്നിവ മാത്രം പ്രത്യേകമാണ്. സഭാംഗങ്ങൾ അനുഷ്ഠിക്കേണ്ട കാര്യങ്ങൾ ഒക്കെയും സ്ളീബാദാസൻമാർ അനുഷ്ഠിച്ചിരിക്കണം.

സമൂഹാംഗങ്ങളുടെ പരിശീലനമാണ് എല്ലാറ്റിലും വിചിത്രം. അവർ സ്ക്കൂൾ ഫൈനലെങ്കിലും പാസ്സായിരിക്കണമെന്നുണ്ട്. പക്ഷേ അക്കാര്യം പരിപൂർണ്ണമായി പാലിക്കപ്പെട്ടിരുന്നില്ലെന്നേയുള്ളു. വേദപുസ്തകത്തെ സംബന്ധിച്ചും സഭയെ സംബന്ധിച്ചും വെറും സാമാന്യജ്ഞാനം ഉണ്ടായിരിക്കണമെന്നല്ലാതെ പാണ്ഡിത്യമൊന്നും വേണമെന്നില്ല. സ്ളീബാദാസന്മാരെ ഉന്നതവിദ്യാഭ്യാസത്തിനു അയയ്ക്കുന്നതിനു തിരുമേനി വലിയ താല്പര്യമൊന്നും കാണിച്ചിരുന്നില്ല. സാധുക്കളുടെ ഇടയിൽ വേലചെയ്യുവാൻ അവയൊന്നും ആവശ്യമില്ലെന്നാണു അദ്ദേഹത്തിന്റെ അഭിപ്രായം. ഉയർന്ന വിദ്യാഭ്യാസത്തിനു ആഗ്രഹമുള്ള സ്ളീബാദാസന്മാർ സമൂഹം വിടുകയാണു പതിവ്. പരിശീലനത്തിനു പ്രത്യേക കളരിയൊന്നും വേണ്ട. തിരുമേനിയുടെയും മറ്റു സ്ളീബാ ദാസൻമാരുടെയും കൂട്ടത്തിലുള്ള പരിശീലനം മതിയാകും. അതും ഒരാഴ്ചയോ രണ്ടാഴ്ചയോ മാത്രം. എന്നാൽ അനുസരണം, ബ്രഹ്മചര്യം, ദാരിദ്ര്യം എന്നീ പ്രതിജ്ഞകൾ ആവശ്യമാണ്. ഈ പ്രതിജ്ഞകൾ ആണ്ടുതോറും പുതുക്കു കയും വേണം. പ്രാതികൂല്യങ്ങൾ, പട്ടിണി, ആക്ഷേപങ്ങൾ, നൈരാശ്യങ്ങൾ എന്നിവ വക വയ്ക്കരുത്. കൊല്ലത്തിൽ രണ്ടു തവണ- അതായത് വാർഷിക പൊതുയോഗം കഴിഞ്ഞു മൂന്നു ദിവസത്തേയ്ക്കും വലിയ നോമ്പിന്റെ ആദ്യവാരത്തിൽ അഞ്ചുദിവസത്തേയ്ക്കും-ധ്യാനവും ക്ലാസ്സുകളും പ്രഭാഷണങ്ങളുമുണ്ട്. ദിവസേന അരമണിക്കൂർ നേരത്തേക്കെങ്കിലും വേദവായനയും ധ്യാനവും നടത്തണം. അഞ്ചു നോമ്പുകളിലും വിശുദ്ധകുർബാന അനുഭവിക്കണം. ഇവയാണു സ്ലീബാദാസന്മാരുടെ യോഗ്യതകൾ.

വ്യയഹേതുകമായ ദീർഘപരിശീലനം സ്ലീബാദാസന്മാർക്കു കൊടുക്കുന്നതിനെപ്പറ്റി തിരുമേനിക്കു ബോദ്ധ്യമില്ലായിരുന്നു. മിഷൻവേല ഭാരമുള്ളതാക്കാതെ ചെലവില്ലാത്തതാക്കണമെന്നുള്ള ചിന്താഗതി കൂടാതെ കർത്താവ് തന്റെ ശിഷ്യന്മാരെ അഭ്യസിപ്പിച്ച രീതി അവലംബിക്കണമെന്നുള്ള ആദർശവും അതിന്റെ പിന്നിലുണ്ടായിരുന്നു. എന്നാൽ സമയം വൃഥാ കളയാതെ സുറിയാനിയും ഇംഗ്ലീഷും വേദകാര്യങ്ങളും പഠിച്ചുകൊണ്ടിരിക്കണമെന്നുള്ളത് സ്ലീബാദാസൻമാർ അനുഷ്ഠിക്കേണ്ട നിയമങ്ങളിലൊന്നാണ്.

പണത്തെപ്പറ്റിയുള്ള തിരുമേനിയുടെ തത്വചിന്ത ഒന്നു പ്രത്യേകമായിരുന്നു. അദ്ദേഹം ഒരു പണക്കൊതിയൻ ആയിരുന്നില്ല. കുടുംബസ്വത്തിന്റെ വീതം ജ്യേഷ്ഠനു കൊടുത്തു. ഞാറയ്ക്കൽ ജോലി നോക്കി ലഭിച്ച 3000 രുപാ സഹോദരികൾക്കായി ഭാഗിച്ചുകൊടുത്തു. മദനപ്പള്ളി ഹൈസ്കൂളിൽ ജോലിനോക്കി സമ്പാദിച്ച 6000 രുപാ കൊണ്ടാണ് സുവിശേഷവേല ആരംഭിച്ചത്. അല്പത്തിൽ  വിശ്വസ്തൻ, അധികത്തിലും വിശ്വസ്തൻ എന്നുള്ള കർത്ത്യൃവചനം അദ്ദേഹം മുറുകെപ്പിടിച്ചു. ഒരു “പിശുക്കനെ” പ്പോലെ അദ്ദേഹം പണം ചെലവാക്കി. സ്വന്തം സുഖ സൗകര്യങ്ങൾക്കു വേണ്ടി ആയിരുന്നില്ല താനും. ഒന്നു രണ്ടു കൂട്ടുകുപ്പായം, ഒരു ജോഡി കാപ്പ, ബസ്സിൽ യാത്ര, നടക്കാവുന്നിടത്തു നടക്കുക, വളരെ നിസ്സാരമായ ഭക്ഷണം. ഒന്നോ രണ്ടോ കൂട്ടം കറിയും ചോറും. ഇത്രമാത്രം കൊണ്ട് അദ്ദേഹം തൃപ്തനായിരുന്നു.

പിന്നെ ഈ ‘പിശുക്കെ’ന്തിന്? പണം സംബന്ധിച്ച കർത്തവ്യബോധം. അനേകംപേർ വിശ്വാസപൂർവ്വം മിഷൻ പ്രവർത്തനത്തിന് അയച്ചു കൊടുക്കുന്ന പണം വിശ്വസ്തതയോടെ തന്നെ ചെലവഴിക്കണം. അനേകം ആളുകൾ പട്ടിണിക്കാരായി കഴിയുന്ന വേളയിൽ അനാവശ്യ ചിലവുകൾക്കു പണം ചിലവാക്കുന്നത് മാപ്പില്ലാത്ത കുറ്റമായി തിരുമേനി പരിഗണിച്ചു.

സ്ലീബാദാസ സമൂഹത്തിന്റെ സുസ്ഥിരമായ നിലനിൽപ്പിനു ഒരു മൂലധനം ആവശ്യമാണെന്നു തിരുമേനി കരുതിയിരുന്നു. മിഷൻവേലയ്ക്ക് അത്യന്താപേക്ഷിതമായ ചെലവുകൾ ചെയ്തശേഷം ബാക്കിവരുന്ന സകലവും അതിൽ സ്വരൂപിച്ചു. സ്വന്തം വരുമാനങ്ങളും സമൂഹത്തിനു തന്നെ കൊടുത്തു. ഒരു നല്ല സംഖ്യ ശാശ്വത നിധിയായും, അവിചാരിത ചെലവ് നിധിയായും അവശേഷിപ്പിച്ചിട്ടാണ് അദ്ദേഹം ഇഹലോകവാസം വെടിഞ്ഞത്.

തിരുമേനിക്കു ലഭിച്ച ഭദ്രാസനം അദ്ദേഹത്തിന്റെ ജീവിതരീതിക്കും ആശയങ്ങൾക്കും തികച്ചും യോജിച്ചതുതന്നെയായിരുന്നു. മലങ്കര

സുറിയാനി സഭയിലേക്കും ഏറ്റവും ദരിദ്രവും സാമ്പത്തികശേഷികുറഞ്ഞ തുമായ മലബാർ ഭദ്രാസനം. കുന്നും മലയും കയറി, കാടും പടലും കടന്നു, മേടും പള്ളിയും ചുറ്റി കാൽനടയായി വിനോബജിയെപ്പോലെ പദയാത്ര നടത്തിയാണ് ഭദ്രാസന ഭരണം അദ്ദേഹം നിർവ്വഹിച്ചത്. നാടും വീടും വിട്ടു കാലയാപനത്തിനായി കുടയേറി പാർത്തിട്ടുള്ള എല്ലാതരക്കാരായ നമ്മുടെ ആളുകൾ മലബാറിലുണ്ട്. ഒരു വീടു മാറിയാൽ ആറുമാസത്തെ പട്ടിണിയെങ്കിൽ ഒരു നാടുമാറിയാൽ എത്രനാളത്തേക്ക്? തിരുമേനി വിശ്രമം കൂടാതെ പള്ളികൾ സന്ദർശിച്ചു ജനങ്ങളെ പ്രോത്സാഹിപ്പിക്കുകയും, പള്ളികൾ വയ്ക്കുന്നതിനും സ്ഥലം വാങ്ങുന്നതിനും പണം ചെലവിടുകയും ചെയ്തു. മലബാറിലുള്ള പല പള്ളികളും അപ്രകാരം ഉണ്ടായിട്ടുള്ളതാണ്.

തിരുമേനി ശക്തനായ ഭരണകർത്താവോ ഭരണതന്ത്രജ്ഞനോ ആയിരുന്നുവെന്നു പറയാമോ എന്നു ശങ്കിക്കുന്നു. എങ്കിലും ഭദ്രാസനത്തിനു വേണ്ടി കഷ്ടപ്പെടുകയും, അതിനെ സ്നേഹിക്കുകയും, അതിനുവേണ്ടി സ്വന്തം വരവുകൾ ചെലവിടുകയും ചെയ്തു. ഒരു നല്ല സംഖ്യ ആ ഇനത്തിൽ അദ്ദേഹത്തിന്റെ കൈയിൽ നിന്നു ചെലവിട്ടിട്ടുണ്ട്. വാർദ്ധക്യസഹജമായ പ്രയാസങ്ങൾ അദ്ദേഹത്തിനുണ്ടായിരിന്നിട്ടും മറ്റൊരു മെത്രാപ്പോലീത്താ ഉണ്ടാകുന്നതു വരെ അദ്ദേഹത്തെ ഭരമേല്പിച്ചിരുന്ന കാര്യം വിശ്വസ്തതയോടെ നടത്തി. ഭദ്രാസനത്തിന് ഒരു സഹായ മെത്രാപ്പോലിത്ത വാഴിക്കപ്പെട്ടപ്പോൾ ഭരണഭാരം അദ്ദേഹത്തെ ഭരമേല്പിച്ചിട്ടു പിൻവാങ്ങുകയും ചെയ്തു.

സഭയിലെ കക്ഷി മൽസരത്തിൽ തിരുമേനി തികച്ചും കാതോലിക്കാ കക്ഷിക്കാരനായിരുന്നു. മുറിമറ്റത്തു ഈവാനിയോസ് തിരുമേനിയാണ് അദ്ദേഹത്തിനു ആദ്യപട്ടം കൊടുത്തത്. കാലം ചെയ്ത ഗീവറുഗീസ് രണ്ടാമൻ കാതോലിക്കാബാവാ അദ്ദേഹത്തെ റമ്പാനും മെത്രാപ്പോലീത്തായുമാക്കി. കശ്ശീശാസ്ഥാനം ശീമക്കാരൻ സ്ലീബാ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായിൽ നിന്നുമാണ് വാങ്ങിയത്. അതിനു പ്രത്യേക കാരണവുമുണ്ടായിരുന്നു. വടക്കൻ പ്രദേശങ്ങളിലെ സുവിശേഷവേല അന്നത്തെ പരിതസ്ഥിതിയിൽ വിജയപൂർവ്വം നടത്തണമെങ്കിൽ അപ്രകാരം ചെയ്യാതെ നിവൃത്തിയില്ലാതെ വന്നു. വാശിയേറിയ കക്ഷിഭിന്നതയെക്കാൾ സുവിശേഷവിജയം തിരുമേനി കാര്യമായി കരുതിയിരുന്നു. യഹൂദന്മാരെ നേടേണ്ടതിനു ഞാൻ യഹൂദന്മാർക്കു യഹൂദന്മാരെപ്പോലെ ആയി... ഏതു വിധത്തിലും ചിലരെ രക്ഷിക്കേണ്ടതിനു ഞാൻ എല്ലാവർക്കും എല്ലാമായിത്തീർന്നു" (1 കോരി 9: 20-22) എന്നിങ്ങനെ പൗലൂസ് ശ്ലീഹാ പറഞ്ഞിട്ടുള്ളതുപോലെ തന്നെ. എങ്കിലും സഭയുടെ സ്വാതന്ത്ര്യത്തിനും പുരോഗതിക്കും കാതോലിക്കാസ്ഥാപനം അത്യന്താപേക്ഷിതമാണെന്നു

അദ്ദേഹം മരണപര്യന്തം വിശ്വസിച്ചിരുന്നു. കക്ഷിമാറി പട്ടമേറ്റെങ്കിലും അദ്ദേഹത്തിന്റെ പറ്റുമാനം എന്നും കാതോലിക്കാ കക്ഷിയോടുകൂടി ആയിരുന്നു. കശ്ശീശാ സ്ഥാനമൊഴിച്ചുള്ള എല്ലാ പട്ടവും ആ കക്ഷിയിൽ നിന്നു സ്വീകരിക്കുകയും ചെയ്തു. ഒരു കാതോലിക്കാകക്ഷിയംഗമായിരുന്നെങ്കിലും അദ്ദേഹത്തിനു പട്ടം കൊടുത്ത സ്ലീബാ ഒസ്താത്തിയോസ് തിരുമേനി ഉൾപ്പെടെ പാത്രിയർക്കീസ് ഭാഗത്തുണ്ടായിരുന്ന പല തിരുമേനിമാരും അച്ചൻമാരും ജനങ്ങളും അദ്ദേഹത്തെ ബഹുമാനിച്ചിരുന്നത് അദ്ദേഹത്തിന്റെ വേലയുടെ മഹാത്മ്യം ഒന്നുകൊണ്ടു മാത്രമാണ്.

തിരുമേനി ഒരു വിപ്ലവനേതാവായിരുന്നുവെന്നും ചിലർ പറയാറുണ്ട്. എന്നാൽ സമൂഹത്തിലും, രാഷ്ട്രത്തിലും, മതത്തിലുമുള്ള അനാചാരങ്ങളെ നീക്കുന്നതിനു നേതൃത്വം കൊടുത്ത ഒരു പുരോഗമനവാദി മാത്രമായിരുന്നു അദ്ദേഹം. അതു വിപ്ലവമാണെങ്കിൽ അദ്ദേഹം ഒരു വിപ്ലവകാരി തന്നെ. അനുസരണം മുദ്രാവാക്യമായി അംഗീകരിച്ച ഒരാൾക്ക് ഒരു വിപ്ലവനേതാവാകുവാൻ സാദ്ധ്യമോ? 1917-ൽ അദ്ദേഹവും മറ്റു ചിലരും കൂടി തുടങ്ങിയ "ആരാധന സ്വന്തഭാഷയിൽ" എന്ന പ്രസ്ഥാനം നിലവിലിരുന്ന രീതിയോടുള്ള ഒരു സുധീരമായ വെല്ലുവിളി തന്നെ ആയിരുന്നു. 50 കൊല്ലങ്ങൾ കഴിഞ്ഞിരിക്കുന്ന ഇന്നത്തെ സ്ഥിതിഗതികൾ വച്ചു നോക്കുമ്പോൾ അദ്ദേഹം എത്ര ദീർഘദൃഷ്ടിയോടു കൂടി പെരുമാറി എന്നു കാണാൻ കഴിയും. സ്വതന്ത്രമായ സുറിയാനി സഭയ്ക്ക് സ്വന്തം ഭാഷയിലുള്ള ആരാധനാക്രമം ഒഴിച്ചുകൂടാത്തതുതന്നെയാണ്. സ്വന്തമായ തക്സാകളും കൂദാശക്രമങ്ങളും മറ്റും പുരാതന മലങ്കരസുറിയാനി സഭയ്ക്കു നഷ്ടപ്പെട്ടിരിക്കുന്ന സ്ഥിതിക്കു ലോകത്തിലേക്കും ഏറ്റവും പഴക്കമുള്ള ആരാധനാക്രമങ്ങളുടെ സ്വന്തഭാഷയിലുള്ള തർജ്ജമകളെങ്കിലും ഉണ്ടായിരിക്കുന്നത് അഭിമാനകരമാണ്. തിരുമേനിയുടെ പുരോഗമന ചിന്താഗതി 'കുർബാന പ്രക്ഷേപണം' വരെ എത്തിയിരുന്നു. ലോകത്തിന്റെ നാനാഭാഗത്തും താമസിക്കുന്ന സുറിയാനിക്കാർക്കു ഞായറാഴ്ചതോറും ഭക്തിപൂർവ്വം കേൾപ്പാൻ റേഡിയോവഴി കോട്ടയം പഴയ സെമിനാരിയിൽ നിന്ന് വി. കുർബ്ബാന പ്രക്ഷേപണം ചെയ്യേണ്ടതാണെന്നു പോലും തിരുമേനി ചിന്തിച്ചിരുന്നു.

ബാഹ്യകേരളഭദ്രാസനം വികസിച്ച് പല ഭദ്രാസനങ്ങളായി തീരണമെന്നുള്ള അഭിലാഷം തിരുമേനിക്കുണ്ടായിരുന്നു. ബാഹ്യകേരളത്തിന്റെ വികസനമാണ് ഇന്ത്യയിലെ സുറിയാനിസഭയിലെ വളർച്ചയെന്നുള്ള വാസ്തവം തിരുമേനി മനസ്സിലാക്കിയിരിക്കണം. സഭയിലെ ചുമതലപ്പെട്ടവർ ഇപ്പോഴും അക്കാര്യം വേണ്ടവണ്ണം ഗ്രഹിച്ചുട്ടുണ്ടോയെന്നു സംശയമാണ്. പരിശുദ്ധനായ പൗലൂസ് ശ്ലീഹായെ പോലെ തിരുമനസ്സുകൊണ്ടു ബാഹ്യകേരളത്തിൽ മൂന്നു മിഷനറി യാത്രകൾ നടത്തി. ബാഹ്യകേരള

ത്തെപ്പറ്റിയുള്ള തന്റെ പ്രതീക്ഷകൾ വിലയിരുത്തി.

തിരുമേനിയുടെ ചിന്താഗതികളും ജീവിതരീതികളും പ്രവർത്തനവും ചിലർക്ക് ഹൃദ്യമായി തോന്നിയിട്ടില്ലായിരിക്കാം. സകല പാരമ്പര്യങ്ങളും കളഞ്ഞുകുളിക്കുന്നക്കുന്ന ഒരാളായിട്ട് അദ്ദേഹത്തെ അങ്ങനെയുള്ളവർ പരിഗണിക്കുന്നുണ്ടാവാം. തിരുമേനിയുടെ ആദർശങ്ങളും പ്രകൃതങ്ങളും ഒരു വശത്തു സർവ്വത്ര അനാകർഷമായിരുന്നെങ്കിൽ മറുവശത്തു അവയെല്ലാം പ്രശംസാർഹവും അഭിലഷണീയവുമായിരുന്നു. തിരുമേനിയുടെ താഴ്ചയായിരുന്നു അദ്ദേഹത്തിന്റെ ഉയർച്ചയും. ഒരു സത്യക്രിസ്ത്യാനിയെപ്പോലെ അദ്ദേഹം ആത്മാവിൽ ദരിദ്രനും, ദുഃഖിക്കുന്നവനും സൗമ്യതയുള്ളവനും നീതിക്കു വിശന്നു ദാഹിക്കുന്നവനും, കരുണയുള്ളവനും, ഹൃദയശുദ്ധിയുള്ളവനും, സമാധാനം നടത്തുന്നവനും നീതിനിമിത്തം ഉപദ്രവിക്കപ്പെട്ടവനും, മിശിഹായ്ക്കുവേണ്ടി ദുഷിയും പരിഹാസവും, ഉപദ്രവവും സഹിച്ചവനും ആയിരുന്നു. മുമ്പിനാലെയുള്ള പ്രവാചകൻമാരും അപ്രകാരമായിരുന്നല്ലോ. തിരുമേനി ഭാഗ്യവാൻ. സ്വർഗത്തിൽ അദ്ദേഹത്തിന്റെ പ്രതിഫലം വലുതാകുന്നു. “അദ്ദേഹം നല്ലപോർ പൊരുതു ഓട്ടം തികച്ചു, വിശ്വാസം കാത്തു.”

ഭാഗ്യസ്മരണാർഹനായ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയോടുള്ള സഭയുടെ കടപ്പാട് എങ്ങനെ നിവർത്തിക്കും? അദ്ദേഹത്തിന്റെ കബറിടം പണിത് ഉയർത്തുന്നതുകൊണ്ടോ? വളരെ നിസ്സാരമായ ഒരു കബറുമാത്രം പണിയണമെന്ന് തിരുമേനി ആഗ്രഹിച്ചിരുന്നുള്ളു.

ഭാവിതലമുറയുടെ പ്രചോദനത്തിനുതകത്തക്കവണ്ണം അദ്ദേഹത്തിന്റെ ജീവചരിത്രം എഴുതി പ്രസിദ്ധപ്പെടുത്തുന്നതിനു തിരുമേനിയുടെ ശിഷ്യനും, സഹപ്രവർത്തകനും, തിരുമേനിയുടെ വ്യക്തി മാഹാത്മ്യങ്ങളെ ആരാധിച്ചിരുന്ന ആളുമായ പി. പി. വർക്കി മുതിർന്നത് സർവഥാ ആദരണീയമായ ഒരു പ്രവൃത്തി തന്നെ. വർക്കിയെക്കാൾ അക്കാര്യത്തിനുപറ്റിയ മറ്റൊരു വ്യക്തിയുണ്ടോയെന്നു സംശയിക്കുന്നു. “പത്രോസ് മാർ ഒസ്താത്തിയോസ്” എന്ന പേരിൽ വർക്കി പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന ഈ ജീവചരിത്രം അനുവാചകർ കയ്യിലെടുത്താൽ അവസാനം കാണുന്നതുവരെ താഴത്തുവയ്ക്കില്ല. വർക്കിയുടെ രചനാവൈദഗ്ദ്ധ്യമാണോ പുസ്തകത്തിൽ ഉടനീളം കാണുന്ന തിരുമേനിയുടെ വ്യക്തിമാഹാത്മ്യമാണോ അതിനു കാരണമെന്നു വായനക്കാർ തന്നെ തീരുമാനിക്കുകയാണുത്തമം. ആ പുസ്തകത്തെ ആസ്പദമാക്കി ആ പുസ്തകത്തിലേക്കുള്ള ഒരു പ്രവേശിക ആയിട്ടാണ് ഈ ലഘു പ്രബന്ധം എഴുതപ്പെട്ടിരിക്കുന്നത്.

സുറിയാനിസഭയ്ക്കു വലിയൊരു കടപ്പാട് തിരുമേനിയോടുണ്ട്. മിഷനറിപ്രവർത്തനം ഒട്ടും തന്നെ ഇല്ലാതിരുന്ന നമ്മുടെ സഭയുടെ, പേരും

പെരുമയും അദ്ദേഹം വർദ്ധിപ്പിച്ചു. തിരുമേനി തെളിയിച്ചു കാണിച്ച പാത യിൽകൂടി പന്നീടു പലരും ചരിക്കുന്നതിനു അതിടയാക്കി. അദ്ദേഹത്തോ ടുള്ള സഭയുടെ കടപ്പാട് സ്ലീബാദാസമുഹത്തിന്റെ പ്രവർത്തനം ശക്തി പ്പെടുത്തുന്ന കാര്യത്തിൽ കാണിക്കേണ്ടതാണ്. കഴിഞ്ഞ 29 നീണ്ട വർഷ ങ്ങൾ സമൂഹാദ്ധ്യക്ഷന്റെ കൂടെ സുവിശേഷവേലചെയ്ത ആളും അദ്ദേ ഹത്തെ അടുത്തറിഞ്ഞ് അദ്ദേഹത്തിന്റെ ആദർശങ്ങൾ സ്വന്തം ജീവി തത്തിൽ പകർത്തിയിട്ടുള്ളയാളുമായ ടി. വി. പീലിപ്പോസ് കോറെപ്പിസ് ക്കോപ്പായെ സ്ലീബാദാസമൂഹത്തിന്റെ പ്രവർത്തനം ഭരമേല്പിച്ചിട്ടാണ് തിരുമേനി ദിവംഗതനായത്. കോറെപ്പിസ്കോപ്പാ ആ കൃത്യം നിർവഹി ക്കുന്നതിന് ഉത്സാഹപൂർവ്വം പ്രവർത്തിക്കുന്നുമുണ്ട്.

മാർ ഒസ്താത്തിയോസ് തിരുമേനിയുടെ മരണശേഷം എപ്പിസ്ക്കോ പ്പൽ സുന്നഹദോസ്സിന്റെ നേരിട്ടുള്ള ശ്രദ്ധ സ്ലീബാദാസമൂഹത്തിന്റെ പ്രവർ ത്തനത്തിൽ ഉണ്ടായികഴിഞ്ഞിരിക്കുകയാണ്. ബലഹീനനായ നമ്മെ അദ്ദേ ഹത്തിന്റെ സ്ഥാനത്തു സ്ലീബാദാസമൂഹദ്ധ്യക്ഷനായി മറ്റൊരു തീരുമാ നമുണ്ടാകുന്നതുവരെ സുന്നഹദോസ് നിയമിച്ചിരിക്കുന്നു. മിഷൻ വേല യിൽ നാം കേവലം ശിശു മാത്രമാകുന്നു. ദുർബലമായ നമ്മുടെ കൈ കളെ ബലിഷ്ഠമായ തൃക്കരങ്ങളാൽ ദൈവംതമ്പുരാൻ ശക്തമാക്കണമെ ന്നുതന്നെയാണു നമ്മുടെ പ്രാർത്ഥന.

പരിചയസമ്പന്നനായ പീലിപ്പോസ് കോറെപ്പിസ്ക്കോപ്പായുടേയും, വി ശുദ്ധരും പക്വമതികളും സത്യദീക്ഷയുള്ളവരുമായ മറ്റു സ്ളീബാദാസ ന്മാരുടേയും കലവറ കൂടാത്ത സഹകരണത്തിലാശ്രയിച്ചു കൊണ്ടാണ് ഈ പദവി നാം സ്വീകരിച്ചിട്ടുള്ളത്.

1924 സെപതംബർ മാസം 14-ാം തീയതി ആരംഭിച്ച സ്ളീബാദാസസ മൂഹം 44 കൊല്ലങ്ങൾ പിൻതള്ളിയിരിക്കുകയാണ്. അതിന്റെ താഴചകളും വീഴ്ചകളും, ഉയർച്ചകളും കണ്ടു മനസ്സിലാക്കുന്നതിനു സുദീർഘമായ ഈ കാലഘട്ടം സഹായച്ചിട്ടുണ്ട്. സമൂഹത്തിന്റെ അടിസ്ഥാനതത്ത്വങ്ങൾ സർവ്വദാ ആദരണീയമാണ്. സ്ലീബാദാസന്മാരുടെ അനുഷ്ഠാനത്തിനായി സമൂഹാദ്ധ്യക്ഷൻ രചിച്ചിട്ടുള്ള 15 നിയമങ്ങളിൽ ഒന്നും തന്നെ വ്യത്യാസ പ്പെടത്തേണ്ട ആവശ്യം ഉള്ളതായി തോന്നുന്നില്ല. അധഃകൃതരുടെ ഇട യിൽ മാത്രം വേല ചെയ്തുകൊണ്ടിരിക്കുന്ന സ്ലീബാദാസന്മാർക്കു മതി യായ നിയമങ്ങളാണവ. പക്ഷേ ഒരു പുതിയ ഘട്ടത്തിലേയ്ക്കു പ്രവേ ശിച്ചിരിക്കുന്ന സ്ലീബാദാസസമൂഹം അധഃകൃതരുടെ ഇടയിലുള്ള വേലകൊണ്ടുമാത്രം തൃപ്തിയടഞ്ഞിരിക്കേണ്ടതാണോയെന്നു സംശയി ക്കുന്നു. ക്രിസ്തുവിന്റെ വെളിച്ചം അധഃകൃതർക്കു മാത്രമല്ല സർവ്വ ജാതിക്കും ഒരുപോലെ ആവശ്യമുള്ളതാകുന്നു.

തിരുമേനി ജിവിച്ചിരുന്ന കാലത്തു സമൂഹത്തിന്റെ അധികാരിയും,നിയമകർത്താവും, അദ്ധ്യക്ഷനുമെല്ലാം അദ്ദേഹം തന്നെയായിരുന്നു. ഇന്നു ആസ്ഥിതി മാറിയിട്ടുണ്ട്. പ്രവർത്തകർക്കുള്ള അനുഷ്ഠാനങ്ങൾ മാത്രമല്ല, സമൂഹത്തെ സഭയുമായി ബന്ധിപ്പിക്കുന്ന നിയമാവലികളും, ഘടനയും, ചട്ടങ്ങളും ഉപചട്ടങ്ങളുമെല്ലാം ആവശ്യമാണ്. സ്ഥാപകനും അദ്ധ്യക്ഷനുമെന്നുള്ള അദ്ദേഹത്തിന്റെ നില മറ്റൊരു വ്യക്തിക്കും ലഭിക്കുകയില്ല.

അദ്ധ്യക്ഷനിൽ നിന്നു നേരിട്ടു സ്ലീബാദാസന്മാർക്കു ലഭിച്ചുകൊണ്ടിരിക്കുന്ന പരിശീലനം ഇന്നു അസാദ്ധ്യമായിതീർന്നിരിക്കുകയാണ്. ആധുനിക ലോകത്തിൽ പ്രവർത്തിക്കുന്ന മിഷനറിമാർക്കു അവശ്യം ആവശ്യമായിരിക്കുന്ന പലിശീലനം പ്രവർത്തകർക്കു കൊടുക്കുന്നില്ലെങ്കിൽ സമൂഹം അധഃപതിച്ചു പോകുവാനെളുപ്പമുണ്ട്. അതുപോലെതന്നെ നിലവിലുള്ള ചില കാര്യങ്ങളെല്ലാം വ്യത്യാസപ്പെടുത്തേണ്ട കാലമായിട്ടില്ലേ എന്നു തോന്നിപ്പോകുന്നു.

സ്ലീബാദാസ സമുഹം പോലെ പേരും. പെരുമയും, പാരമ്പര്യവുമുള്ള ഒരു മിഷനറി സമൂഹത്തെ പരിപുഷ്ടിപ്പെടുത്തി കൂടുതൽ പ്രവർത്തനോന്മുഖമാക്കേണ്ടത് ഏവരുടേയും കർത്തവ്യമാണെന്ന് അനുസ്മരിപ്പിക്കുകയും സ്മര്യപുരുഷന്റെ പാവനസ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലി അർപ്പിക്കുകയും ചെയ്യുന്നു.

**മാത്യൂസ് മാർ അത്താനാസ്സിയോസ് മെത്രാപ്പോലിത്താ**

കോട്ടയം
1-7-68



# ഈ ജീവചരിത്രം എല്ലാ ഭവനങ്ങളിലും ഉണ്ടാവണം

**കാ**ലം ചെയ്ത പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ യുടെ മഹജ്ജീവിതം ഉൾക്കൊള്ളുന്ന ഈ ഗ്രന്ഥത്തിനു ഭാവുകാശംസ കൾ നേരുന്നതിൽ നമുക്ക് അതിയായ സന്തോഷമുണ്ട്. ചരിത്രപുരുഷനെ, വിദ്യാർത്ഥിയായിരുന്ന കാലം മുതൽ നമുക്ക് പരിചയമാണ്. ഒരു പ്രധാന കുടുംബമായ മൂക്കഞ്ചേരിൽ ജനിച്ചുവളർന്ന എം. പി പത്രോസ് അവി ടത്തെ മറ്റു പ്രമുഖ അംഗങ്ങളെപ്പോലെ ഉന്നതവിദ്യാഭ്യാസത്തിനുശേഷം ഉയർന്ന ഉദ്യോഗത്തിൽ പ്രവേശിച്ചുകാണുന്നതിനു വീട്ടുകാർ ആഗ്രഹിച്ചു. അതിലേക്ക് അദ്ദേഹത്തെ പ്രേരിപ്പിക്കുകയും ചെയ്തു. കോളജ് വിദ്യാ ഭ്യാസകാലത്തും ഈ യുവാവിന്റെ ശ്രദ്ധയും താല്പര്യവും അധഃകൃത രുടെ ഉന്നമനത്തിലും അവരുടെ ആത്മരക്ഷയിലും കേന്ദ്രീകരിച്ചിരുന്നു. വിദ്യാഭ്യാസം പൂർത്തിയാക്കി അദ്ധ്യാപകജോലിയിൽ പ്രവേശിച്ച ശേ ഷവും അധഃകൃതരുടെ ഇടയിൽ വേല ചെയ്തുവന്നിരുന്നു. തന്റെ പര മോദ്ദേശ്യം ഇതായിരുന്നതിനാൽ സ്വമനസ്സാലെ സെറാമ്പൂർ കോളജിൽ പോയി ദൈവശാസ്ത്രം പഠിച്ച് ഡിഗ്രി എടുത്ത് അധഃകൃതരുടെ ഇടയിലെ പ്രവർത്തനം ആരംഭിച്ചു. പ്രാരംഭച്ചെലവുകൾക്കായി, അദ്ധ്യാപകനായി രിക്കുമ്പോൾ സമ്പാദിച്ച പണമാണ് വിനിയോഗിച്ചത്.

അന്നു സമുദായാന്തരീക്ഷം കക്ഷിവഴക്കു നിമിത്തം പ്രക്ഷുബ്ധമാ യിരുന്നു. കൂടാതെ കക്ഷിരഹിതവും പുരോഗമനപരവുമായ പ്രവർത്തന ങ്ങളാണ് അത്യന്താപേക്ഷിതമെന്നുള്ള അഭിപ്രായത്തിൽ ഉറച്ചുനിന്നിരുന്ന എം. പി. പത്രോസിനോട് കുറെ ആളുകൾ വിരുദ്ധമനോഭാവം പ്രദർശിപ്പി ച്ചിരുന്നതിനാൽ യാതൊരു സഹായവും ആദ്യം കിട്ടിയുമില്ല. വേലയുടെ സൗകര്യത്തെ ഉദ്ദേശിച്ച് അന്ത്യോഖ്യാ പ്രതിനിധി മാർ ഓസ്താത്തിയോസ് മെത്രാപ്പോലീത്തായിൽ നിന്ന് അദ്ദേഹം വൈദികപട്ടമേറ്റശേഷം പ്രവർ ത്തനം ശക്തിപ്പെടുത്താൻ തുടങ്ങി. തന്റെ ഉദ്ദേശ്യത്തിന്റെയും പ്രവർത്ത നത്തിന്റെയും മാഹാത്മ്യം ബോദ്ധ്യപ്പെട്ട പി. പി. വർക്കി ഉൾപ്പെടെ ചില യുവാക്കന്മാരും ഇദ്ദേഹത്തെ അനുഗമിച്ചു. പത്രോസച്ചനും അനുയായി കൾക്കും ചില വേല സ്ഥലങ്ങളിൽ വച്ചു പല ഉപദ്രവങ്ങളും സഹിക്കേണ്ടി വന്നിട്ടുണ്ട്. ക്രിസ്തുവിനുവേണ്ടി വിഷമതകൾ സഹിക്കേണ്ടി വരുന്നത് ഭാഗ്യമെന്നു കരുതി ഒന്നുകൊണ്ടും ഇളകാതെ ക്ഷമയോടും ധീരതയോടും അനവരതം പ്രവർത്തിച്ചുകൊണ്ടിരുന്നതിന്റെ ഫലമായി ഇരുപത്തീരായിര ത്തോളംപേരെ സഭയിലേക്ക് ചേർത്തിട്ടുണ്ട്. അധഃകൃതർക്കുവേണ്ടി പ്രാണ ത്യാഗം ചെയ്യുന്നതിലും വിനയത്തോടും സഹിഷ്ണുതയോടും കൂടി കഷ്ട നഷ്ടങ്ങൾ സഹിക്കുന്നതിലും സഭയുടെ ഉന്നമനത്തിലുമുള്ള ഇദ്ദേഹ ത്തിന്റെ താത്പര്യം മനസ്സിലാക്കിയ പ. കാതോലിക്കാ മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവാ ഇദ്ദേഹത്തെ മെത്രാനായി

വാഴിച്ച് അധഃകൃതർ ധാരാളമുള്ള മലബാർ ഭദ്രാസനത്തിൽ നിയമിച്ചതും അർത്ഥവത്താണ്.

പരിശുദ്ധ തോമ്മാശ്ലീഹായുടെ കാലത്തിനുശേഷം ഇതുവരെ ഇപ്രകാരം പ്രവർത്തിച്ചിട്ടുള്ള ആരേയും സഭാചരിത്രം കാണിക്കുന്നില്ല. ഇപ്പോൾ സ്വദേശികളും വിദേശികളുമായ പലർ ഈ മഹത്തായ വേലയ്ക്കു സാമ്പത്തിക സഹായം നല്കുന്നുണ്ട്. എന്നാൽ ആദ്യമേ യാതൊരു സഹായവുമില്ലാതെയും, ഉപദ്രവങ്ങൾ ഉണ്ടായിട്ടും ലേശം കൂസൽ കൂടാതെയും, കർത്താവിൽ ആശ്രയിച്ചു കർത്താവിന്റെ അന്ത്യശാസനയെ ശിരസ്സാവഹിച്ചും ഇടംവലം ശരിയായി അറിയാത്ത സാധുജനങ്ങളുടെ സംരക്ഷണം ലാക്കാക്കി പ്രവർത്തിച്ചുപോന്ന തിരുമേനിയുടെ വേല ഏറ്റവും അഭിനന്ദനീയമാണ്.

ഈ ഗ്രന്ഥം സഭാമക്കളുടെ എല്ലാ കുടുംബങ്ങളിലും സൂക്ഷിക്കപ്പെടേണ്ടതും യുവതലമുറ വായിച്ചു മനസ്സിലാക്കേണ്ടതുമാണ്. സഭയെ പൂർണ്ണമായി സ്നേഹിക്കുന്നതിനും അതിന്റെ ജീവനായ സുവിശേഷവേല യഥായോഗ്യം നടത്തുന്നതിനും അനേകായിരം ജനങ്ങളെ കർത്താവിങ്കലേക്ക് തിരിപ്പിച്ച് ഉദ്ധരിക്കുന്നതിനും ഈ ഗ്രന്ഥം പ്രചോദനം നല്കുമെന്ന് നാം പ്രതീക്ഷിക്കുന്നു. തിരുമേനിയുടെ അനുയായികൾക്കു ഭാവുകങ്ങൾ നേരുകയും അവരുടെ വിജയത്തിനായി പ്രാർത്ഥിക്കുകയും ചെയ്യുന്നു.

**മാർ ബസ്സേലിയോസ് ഔഗേൻപ്രഥമൻ**
**കാതോലിക്കാബാവാ**

ഒപ്പ്

കാതോലിക്കേറ്റ് അരമന
കോട്ടയം 7-6-1968



## പ്രസാധകക്കുറിപ്പ്

# നല്ല ജീവചരിത്രം സഭയ്ക്കു ലഭിച്ച കാഴ്ച

**ത്യാ**ഗനിർഭരമായ ജീവിതം കൊണ്ടും അനുപമമായ സുവിശേഷ-ജീവ കാരുണ്യപ്രവർത്തനങ്ങൾ കൊണ്ടും മലങ്കരസഭാംഗങ്ങളുടെ കണ്ണിലുണ്ണി യായിത്തീരുകയും സഭാസ്നേഹികളായ യുവജനങ്ങൾക്കു മഹത്തായ ഒരു മാതൃക വച്ചിട്ടു കടന്നുപോകുകയും ചെയ്തിരിക്കുന്ന മൂക്കഞ്ചേരിൽപ ത്രോസ് മാർ ഓസ്താത്തിയോസ് തിരുമേനിയുടെ സംഭവബഹുലവും ഹൃദയസ്പർശകവും പ്രചോദനകരവുമായ സമ്പൂർണ്ണ ജീവചരിത്രം മല ങ്കരസഭയ്ക്കു കാഴ്ച വയ്ക്കുന്നതിനു സാധിച്ചതിൽ ഞങ്ങൾക്കു വളരെ യധികം ചാരിതാർത്ഥ്യമുണ്ട്. മലങ്കരസഭയിൽ കലഹവും വ്യവഹാരങ്ങളും നടന്നുകൊണ്ടിരുന്ന ഒരു കാലഘട്ടത്തിൽ എല്ലാം ഉപേക്ഷിച്ച് സമർപ്പണ ജീവിതം നയിക്കുകയും ക്രിസ്തുവിലൂടെയുള്ള ഹരിജനങ്ങളുടെ ഉദ്ധാര ണത്തിനുവേണ്ടി ജീവകാരുണ്യ പ്രവർത്തനങ്ങൾ അനുസ്യൂതം നടത്തു കയും ചെയ്ത മാർ ഒസ്താത്തിയോസ് തിരുമേനി ഒരാത്മകഥയെഴുതി യിരുന്നു എങ്കിൽ അതു സഭാചരിത്രത്തിനു ഒരു മുതൽകൂട്ടാകുമായിരുന്നു.

തിരുമേനിയുടെ ജീവചരിത്രം തയ്യാറാക്കി പ്രസിദ്ധപ്പെടുത്തിയാൽ അതു ഭാവിതലമുറയ്ക്കു പലവിധത്തിൽ പ്രയോജനപ്രദമായിരിക്കുമെ ന്നുള്ള ചിന്തയാണ് വളരെയധികം സമയവും പണവും വേണ്ടിവന്ന ഈ രംഗത്തു കാലുകുത്തുന്നതിനു ഞങ്ങളെ പ്രധാനമായി പ്രേരിപ്പിച്ചത്.

ഹൈസ്ക്കൂൾ ക്ലാസ്സുകളിൽ പഠിക്കുമ്പോൾ തന്നെ സ്ലീബാദാസസമൂ ഹത്തിന്റെ കുടിൽ സന്ദർശനസുവിശേഷ പ്രവർത്തനങ്ങളുമായി അൽപ്പം ബന്ധപ്പെടുന്നതിനു എനിക്കു ഭാഗ്യം സിദ്ധിച്ചു.

സ്ലീബാദാസന്മാരായിരുന്ന ഫാദർ കെ. എ. സഖറിയ, പി. വി. സാമു വൽ, സഭാകവി സി. പി. ചാണ്ടി, ഫാദർ കെ. ജി ഗീവറുഗീസ്, ഫാദർ റ്റി. ജി. കുറിയാക്കോസ് എന്നിവരോടൊന്നിച്ച് രണ്ടു ദശാബ്ദക്കാലത്തിനു മുമ്പ് കുടിലുകൾ സന്ദർശിച്ചതു സംബന്ധിച്ച സ്മരണകൾ എന്റെ മന സ്സിൽ ഇപ്പോഴും പച്ച പിടിച്ചു നില്ക്കുന്നുണ്ട്. അന്നുമുതൽ തന്നെ അദ്ദേ ഹത്തിന്റെ സേവനാസക്തിയും നിഷക്കളങ്കമായ ജീവിതവും നിഷ്ഠകളും വിശ്വസ്തമായി പൊതുഫണ്ടു വിനിയോഗിക്കുന്നതിലുള്ള ആത്മാർത്ഥ മായ കൃത്യനിഷ്ഠയും; ആത്മാക്കളുടെ രക്ഷക്കുവേണ്ടിയുള്ള അടങ്ങാത്ത ദാഹവും ഒരളവിലെങ്കിലും മനസ്സിലാക്കാൻ കഴിഞ്ഞിട്ടുണ്ട്.

സിറിയൻ വിദ്യാർത്ഥി കോൺഫ്രൻസിന്റെ ഒരു യഥാർത്ഥ സന്തതിയായിരുന്ന തിരുമേനി കോൺഫ്രൻസിനോടനുബന്ധിച്ചുള്ള മിഷനറി സമ്മേളനങ്ങളിൽ ആവർത്തിച്ചിട്ടുള്ള ആഹ്വാനങ്ങൾ – സുറിയാനി യുവാക്കൾ ഭാരതത്തിന്റെ നാനാഭാഗങ്ങളിലും പോയി സുവിശേഷം അറിയിക്കുകയും ഉത്തമമായ ക്രിസ്തീയജീവിതം നയിക്കുകയും സഭയുടെ അതിരുകൾ വിശാലമാക്കുകയും ചെയ്യണമെന്ന ഉപദേശങ്ങൾ–വളരെയധികം പേരെ കർത്താവിന്റെ മുന്തിരിത്തോട്ടത്തിൽ ജോലി ചെയ്യുന്നതിനു പ്രേരിപ്പിച്ചിട്ടുണ്ട്. തിരുമേനി കടന്നു പോയെങ്കിലും തിരുമേനിയുടെ ആഹ്വാനം കൂടുതൽ ശക്തമായി പല ഹൃദയങ്ങളിലും അലയടിക്കുന്നുണ്ടാവും. യഥാർത്ഥത്തിൽ തിരുമേനിയുടെ വചനങ്ങളല്ലാ തിരുമേനി തന്നെയായിരുന്നു യുവജനങ്ങളുടെ ഏറ്റവും വലിയ വെല്ലുവിളി. ആരംഭം മുതൽ അരശതാബ്ദത്തിലധികം തുടർച്ചയായി തിരുമേനി വിദ്യാർത്ഥികോൺഫ്രൻസിൽ സംബന്ധിക്കുകയും 79–ാം വയസ്സിൽ പോലും കോൺഫ്രൻസിന്റെ വിനോദപരിപാടിയിൽ പങ്കെടുക്കുകയും ചെയ്തിട്ടുള്ള കാര്യം ഓർക്കുമ്പോൾ രോമാഞ്ചമുണ്ടാകുകയാണ്.

മലങ്കര സഭ പല കാരണങ്ങളാൽ അവഗണിച്ച അവശവിഭാഗങ്ങളെ ഉദ്ധരിക്കുകയും അവരെ “സന്തോഷവും കിരീടവുമായി” പരിഗണിക്കുകയും പള്ളികളിൽ അവർക്കു മറ്റുള്ളവരൊടൊപ്പം സ്ഥാനം നല്കുകയും പട്ടിണിയും പരിഹാസവും കഷ്ടപ്പാടുകളും സഹിക്കുകയും ചെയ്ത ഒസ്താത്തിയോസ് തിരുമേനിയെ ആധുനിക പൗലോസ് അപ്പോസ്തോലൻ എന്നു കാലം ചെയ്ത ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻകാതോലിക്കാബാവാ തിരുമേനി 1958–ൽ മൂവാറ്റുപുഴ നടന്ന സ്ലീബാദാസ സമൂഹവാർഷിക സമ്മേളനത്തിൽ വച്ചു വിശേഷിപ്പിച്ചത് തികച്ചും അന്വർത്ഥമാണ്.

തന്റെ ഇന്ത്യൻ മിഷനറി യാത്രകൾകൊണ്ട് ബാഹ്യകേരളഭദ്രാസനത്തിന് അടിത്തറപാകുകയും മലബാർ പര്യടനം കൊണ്ട് മലബാർ ഭദ്രാസനത്തിന് രൂപം നൽകുകയും ചെയ്ത തിരുമേനി സെന്റ് പോളിനെപ്പോലെ ഉന്നതകുലജാതനും, പണ്ഡിതനും പുറജാതികളുടെ രക്ഷകനുമായിരുന്നു.

യേശുക്രിസ്തുവിന്റെ അന്ത്യസന്ദേശത്തിനനുസൃതമായി നന്മചെയ്തുകൊണ്ടു ചുറ്റിസഞ്ചരിച്ച തിരുമേനിയെ ഒരു മിഷനറി മെത്രാനായി ഉയർത്തി ബഹുമാനിക്കുന്നതിനും അദ്ദേഹത്തിന്റെ സേവനങ്ങൾക്ക് അംഗീകാരം നല്കുന്നതിനും സുവിശേഷകാര്യങ്ങളിൽ തല്പരരല്ലാതിരുന്ന മലങ്കര സഭാംഗങ്ങൾ മുതിർന്നില്ലെങ്കിലും ഭാഗ്യസ്മരണാർഹനും പരിശുദ്ധനുമായ മാർ ബസ്സേലിയോസ് ഗീവറുഗീസ്സ് ദ്വിതീയൻ കാതോലിക്കാബാവാ

അദ്ദേഹത്തെ മെത്രാൻ സ്ഥാനത്തേക്കു ഉയർത്തി ആ വലിയ കുറവു പരിഹരിക്കുകയാണുണ്ടായത്.

സ്ഥാനമാനങ്ങൾ ആഗ്രഹിക്കുകയോ, ആഡംബര ജീവിതം നയിക്കുകയോ ചെയ്തിട്ടില്ലാത്ത തിരുമേനിക്ക് മെത്രാൻസ്ഥാനം വേലയ്ക്കു തടസ്സമാകുമല്ലോ എന്ന ചിന്തയാണുണ്ടായിരുന്നത്. എന്നിരിക്കിലും ആ സ്ഥാനം ദൈവികമായ ഒരു ദാനമാണെന്നുള്ള ചിന്തയോടെയാണ് തിരുമേനി നിഷേധിക്കാഞ്ഞതെന്നു മനസ്സിലാക്കാൻ കഴിഞ്ഞിട്ടുണ്ട്.

മെത്രാന്മാർ നടക്കണമെന്നും കുടിലുകൾ സന്ദർശിക്കണമെന്നും ആർഷഭാരതത്തിലെ ഋഷിവര്യന്മാരെപ്പോലെ ലളിതജീവിതം നയിക്കുന്നവരും തപോധനന്മാരുമായിരിക്കണമെന്നും തിരുമേനി സ്വന്തജീവിതത്തിലൂടെ കാണിച്ചു കൊടുത്തു. സ്ലീബാദാസ സമൂഹത്തിന്റെയും അതിന്റെ സ്ഥാപകനേതാവിന്റെയും രോമാഞ്ചമണിയിക്കുന്ന ചരിത്രമാണ് ഈ പുസ്തകത്തിലെ ഉള്ളടക്കം. തിരുമേനിയുടെ കൂടെ ദീർഘനാൾ ഒരു സ്ലീബാദാസനെന്ന നിലയിൽ സഞ്ചരിച്ചു പ്രവർത്തിച്ചിട്ടുള്ള പി. പി. വർക്കിയെക്കാൾ ഈ ജീവചരിത്രരചനയ്ക്കു യോഗ്യതയുള്ള മറ്റൊരു വ്യക്തി ഉണ്ടെന്നു തോന്നുന്നില്ല. മാർ ഒസ്താത്തിയോസ് തിരുമേനിയെ കുറിക്കുകൊള്ളുന്ന കൊച്ചു കൊച്ചു വാചകത്തിലൂടെ വരച്ചുകാണിക്കുന്നതിലും കഥാനായകന്റെ പ്രവർത്തനങ്ങൾ മറ്റുള്ളവരുടെ മുമ്പിൽ യഥാർത്ഥമായി അവതരിപ്പിക്കുന്നതിലും വർക്കി അങ്ങേയറ്റം വിജയിച്ചിട്ടുണ്ട്. തന്നിമിത്തം ഈ പുസ്തകം നല്ല ജീവചരിത്രങ്ങളുടെ നിരയിൽ അതുല്യമായ ഒരു സ്ഥാനം കരസ്ഥമാക്കുക തന്നെ ചെയ്യും. പുസ്തകം വാങ്ങുന്നവർക്ക് ഏറ്റവും ലാഭകരമായ പ്രി പബ്ളിക്കേഷൻ വിലയുടെ അടിസ്ഥാനത്തിൽ സഭാ സബന്ധമായ ഒരു നല്ല ജീവചരിത്രം പ്രസിദ്ധപ്പെടുത്തുന്നത് ഇതാദ്യമാണ്.

ഈ പുസ്തകപ്രസിദ്ധീകരണത്തെ അനുഗ്രഹിക്കുകയും "ഈ ഗ്രന്ഥം സഭാ മക്കളുടെ എല്ലാ കുടുംബങ്ങളിലും സൂക്ഷിക്കപ്പെടേണ്ടതും യുവതലമുറ വായിച്ചു മനസ്സിലാക്കേണ്ടതുമാണെന്നു" ആശംസയിലൂടെ ഉദ്ബോധിപ്പിക്കുകയും ചെയ്തിരിക്കുന്ന സ്ലീബാദാസസമൂഹത്തിന്റെ നങ്കൂരമായ പ. ബസ്സേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാബാവാ തിരുമേനിയോടും മാർ ഓസ്താത്തിയോസ് തിരുമേനിയെ ശരിക്കറിഞ്ഞ് അതിശയോക്തിയെന്യേ ലളിതസുന്ദരമായ ഭാഷയിൽ അവതരിപ്പിച്ചിരിക്കുന്ന ബാഹ്യകേരള ഭദ്രാസനാധിപനും, പ: കാതോലിക്കാബാവായുടെ അസിസ്റ്റന്റും സ്ലീബാദാസസമൂഹത്തിന്റെ രണ്ടാമത്തെ അദ്ധ്യക്ഷനുമായ മാത്യൂസ് അത്താനാസ്യോസ് തിരുമേനിയോടും തിരുമേനിയുടെ അന്ത്യ നിമിഷങ്ങളെപ്പറ്റി ദൃക്സാക്ഷി വിവരണം നല്കിയിരിക്കുന്ന സ്ലീബാദാസ സമൂഹം ഡയറക്ടർ റ്റി. വി. പീലിപ്പോസ് കോർ എപ്പിസ്ക്കോപ്പായോടും

ഞങ്ങൾക്കുള്ള അവാച്യമായ കൃതജ്ഞത ഇവിടെ രേഖപ്പെടുത്തുന്നു.

ഈ പുസ്തകത്തിനു പ്രീ പബ്ലിക്കേഷൻ വില സംബന്ധിച്ച പരസ്യം സൗജന്യമായി നൽകി പ്രോത്സാഹിപ്പിച്ച മലയാളമനോരമ മാനേജിംഗ് എഡിറ്റർ കെ. എം. മാത്യുവിനോടും, സൗജന്യപരസ്യങ്ങൾ നല്കി സഹായിച്ച ചർച്ച് വീക്കിലി, മലങ്കരസഭ, സഭാചന്ദ്രിക, ഓർത്തഡോക്സ്യൂത്ത്, ആത്മബോധിനി എന്നീ പ്രസിദ്ധീകരണങ്ങളുടെ പത്രാധിപന്മാരോടും ഉള്ള അകമഴിഞ്ഞ നന്ദി അറിയിക്കുന്നു.

ഈ ഗ്രന്ഥ പ്രസിദ്ധീകരണം സംബന്ധിച്ച് മറ്റാരെയുംകാൾ കൂടുതലായി ഉത്തേജനം നല്കിയ എം. എം. സൈമൺ (മദ്രാസ്) കെ. ഇ മാമ്മൻ (തിരുവല്ലാ) എന്നിവരോടും സർവ്വോപരി ഈ പുസ്തക രചന അഭിനന്ദനാർഹമാംവിധം നിർവ്വഹിച്ച പി. പി. വർക്കിയോടും പലവിധത്തിൽ സഹായിച്ചിട്ടുള്ള മറ്റു സുഹൃത്തുക്കളോടും ഉള്ള നന്ദി രേഖപ്പെടുത്തിക്കൊണ്ട് സഭാസ്നേഹികൾക്ക് ഈ ജീവചരിത്രം സാഭിമാനം സമർപ്പിച്ചുകൊള്ളുന്നു.

**പ്രസാധകൻ**

കോട്ടയം
14–9–68

# മുഖവുര

# സഭാംഗങ്ങളെ പ്രബുദ്ധരാക്കാൻ

മലങ്കരസഭയുടെ മാനം കാത്തു സഭയ്ക്ക് നവജീവൻ പ്രദാനം ചെയ്യുകയും സഭയുടെ സുപ്രധാന ചുമതലയിലേക്കു വിരൽ ചൂണ്ടുകയും ചെയ്ത ഉന്നതകുലജാതനും മഹാനും പുണ്യവാനുമായ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ജീവചരിത്രം സംഭവബഹുലമാണ്. അഞ്ചുകൊല്ലം മുമ്പ് പ്രസിദ്ധീകരിച്ച ലഘു ജീവചരിത്രത്തേക്കാൾ കുറേക്കൂടി വിപുലമാണ് ഈ ഗ്രന്ഥം. എന്നാലും ഇപ്പോഴും ഇതപൂർണ്ണമാണ്. തിരുമേനിയെ അടുത്തറിഞ്ഞിട്ടുള്ള അനേകം പേരുടെ സംഭാവനകൾ കൊണ്ടാണ് എനിക്ക് ഈ ഗ്രന്ഥം പൂർത്തിയാക്കാൻ സാധിച്ചത്.

ഈ പുസ്തകരചനയിൽ അനേകം പേരോട് എനിക്കു കടപ്പാടുണ്ട്. ചർച്ച് വീക്കിലി, ഓർത്തഡോക്സ് യൂത്ത്, മലങ്കരസഭ എന്നീ പ്രസിദ്ധീകരണങ്ങളോടും ലേഖനങ്ങൾ ഉദ്ധരിക്കുവാൻ അനുവദിച്ച ബഹുമാന്യ സുഹൃത്തുക്കളോടും ഞാൻ അതീവകൃതജ്ഞനാണ്. ഈ സംരംഭത്തെ നേരിട്ടും കത്തുകൾ വഴിയും പ്രോത്സാഹിപ്പിച്ച പലരുണ്ട്. അവരോടുള്ള നന്ദി രേഖപ്പെടുത്തുന്നു.

സഭാസ്നേഹിയും ഈ പുസ്തകത്തിന്റെ പ്രസാധകനുമായ കെ. വി. മാമ്മന്റെ പ്രോത്സാഹനമാണ് എന്നെ ഇക്കാര്യത്തിൽ കൂടുതൽ മുമ്പോട്ടു തള്ളിവിട്ടത്. മാമ്മനോട് ഞാൻ വളരെയേറെ കടപ്പെട്ടിരിക്കുന്നു. തിരുമേനിയുടെ യാത്രാക്കുറിപ്പുകളും ചില ലേഖനങ്ങളും ഈ ഗ്രന്ഥത്തിന്റെ മാറ്റു വർദ്ധിപ്പിക്കുമെന്നാണ് എന്റെ വിശ്വാസം.

കാലം ചെയ്ത തിരുമേനിയെ ചെറുപ്പം മുതലേ നന്നായറിയാവുന്ന ദേഹവും, ആരംഭം മുതലേ സ്ലീബാദാസ സമൂഹത്തിന്റെ എപ്പിസ്ക്കോപ്പൽ ഡിഫൻസും രക്ഷാധികാരിയുമായിരുന്ന വാത്സല്യപൂർവ്വം അതിനെ നയിക്കുകയും ഇപ്പോഴും നയിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്ന പരിശുദ്ധ ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ തിരുമേനി വിലയേറിയ ആശംസകൊണ്ട് ഈ പുസ്തകത്തെ അനുഗ്രഹിച്ചിരിക്കുകയാണ്. പ. ബാവാ തിരുമേനിയോടും പ്രൗഢസുന്ദരമായ അവതാരിക എഴുതുകയും പുസ്തകത്തിന്റെ പ്രസിദ്ധീകരണോദ്ഘാടനം നിർവ്വഹിക്കുകയും ചെയ്തിരിക്കുന്ന പണ്ഡിതവരേണ്യനും കർമ്മനിരതനും ബാഹ്യകേരള ഭദ്രാസനാധിപനും സ്ലീബാദാസ സമൂഹത്തിന്റെ ദ്വിതീയ മേലദ്ധ്യക്ഷനുമായ മാത്യൂസ് മാർ അത്താനാസ്യോസ് തിരുമേനിയോടും എനിക്കുള്ള അക

മഴിഞ്ഞ കൃതജ്ഞത സവിനയം രേഖപ്പെടുത്തുന്നു.

അനേകായിരം അക്രൈസ്തവരെ യേശുവിങ്കലേക്ക് കൈയ്ക്ക് പിടിച്ചു നടത്തിയ ഒസ്താത്തിയോസ് തിരുമേനി ജനഹൃദയങ്ങളിൽ ജീവിക്കുയാണ്. ഒരു സംഭവം പറയട്ടെ. തിരുമേനിയും (അന്നു റമ്പാൻ) പീലിപ്പോസു ശെമ്മാശനും വാർഷിക സഞ്ചാരവേളയിൽ കോതമംഗലത്തിനു പടിഞ്ഞാറു ഒരിടവകയിൽ എത്തിച്ചേർന്നു. പള്ളിമുറിയുടെ കവാടം അടച്ചിരിക്കുകയാണ്. കക്ഷി വഴക്കുണ്ടായിരുന്ന കാലമാകയാൽ അതു ഇവർക്കായി തുറക്കുമോ എന്നു സംശയവുമാണ്. വരാന്തയിൽ കിടന്ന ബഞ്ചിന്മേൽ വിധവകൾക്കുള്ള തുണിയിൽ തല വച്ച് റമ്പാച്ചൻ തെക്കു വടക്ക് കിടന്നു വിശ്രമിക്കുകയായിരുന്നു. പടിഞ്ഞാറൻ വെയിൽ നന്നായടിക്കുന്നുണ്ട്. യാദൃച്ഛികമായി റമ്പാച്ചൻ കിഴക്കേ ചുവരിലേക്ക് നോക്കി ഒന്നു പുഞ്ചിരിച്ചു. റമ്പാച്ചന്റെ നിഴൽ ആ വെളുത്ത ചുവരിൽ നന്നായി പതിഞ്ഞിരിക്കുന്നു. റമ്പാച്ചൻ ഒരു പുഞ്ചിരിയോടെ പറഞ്ഞു. "ഉം, ഉം, മൂക്കഞ്ചേരി അങ്ങിനെ കിടക്കുന്നുണ്ടല്ലോ, ഉം, കിടന്നോ, കിടന്നോ" എന്ന്. ഉടനെ ശെമ്മാശ്ശനെ വിളിച്ചു നിഴൽ കാണിച്ചിട്ട് "താൻ കണ്ടോടൊ, മൂക്കഞ്ചേരി കിടക്കുന്ന കിടപ്പ്. പെൻസിലെടുത്ത് വരച്ചോളൂ മൂക്കഞ്ചേരിയെ" ശെമ്മാശ്ശൻ ആ നിഴലിനു ചുറ്റും വരച്ചു. അതു നോക്കി അവർ രണ്ടു പേരും രസിച്ചു ചിരിച്ചു. ആ പള്ളിമേടച്ചുവരിൽ, നർമ്മരസികനായ ആ മിഷനറിയുടെ നിഴൽ ചിത്രം ഇപ്പോൾ കണ്ടെന്നു വരികയില്ല. പക്ഷേ ജനഹൃദയ ഭിത്തികളിൽ ആ പുണ്യപുരുഷൻ മായാതെ തങ്ങി നിൽക്കും.

ഒരു വ്യാഴവട്ടക്കാലത്തിലധികം തിരുമേനിയോടു കൂടി ജീവിക്കാനും അന്ത്യദിവസങ്ങളിൽ തിരുമേനിയെ ശുശ്രൂഷിക്കാനും ദൈവം കരുണ ചെയ്തതു മാത്രമാണ് ഈ ഗ്രന്ഥരചനയ്ക്കുള്ള എന്റെ പ്രധാന യോഗ്യത. തിരുമേനി കാണിച്ച സുവിശേഷമാർഗ്ഗം വളരെയധികം പേരെ പ്രബുദ്ധരാക്കുമെന്നുള്ളതിനു സംശയമില്ല. എന്റെ ഈ എളിയ പരിശ്രമം തെല്ലെങ്കിലും അതിന് സഹായിക്കാതിരിക്കയില്ലെന്നാണ് എന്റെ വിശ്വാസം.



തിരുമേനിയുടെ പാവനസ്മരണകൾക്ക് മുമ്പിൽ ബാഷ്പാഞ്ജലികൾ അർപ്പിച്ചുകൊണ്ട്,

തിരുമേനിയുടെ

**പി. പി. വർക്കി**

മറ്റത്തൂർ-കൊടകര
149-1968

# ഒരു ജീവചരിത്രത്തിന്റെ 'ലേബർറൂമും' ജനനവും

ഒരു വിദ്യാർത്ഥിയായിരിക്കുമ്പോൾ തന്നെ സിറിയൻ വിദ്യാർത്ഥി സമ്മേളനത്തിലെ പ്രസംഗങ്ങളിൽ നിന്നു ലഭിച്ച ആഴമായ സൽപ്രേരണകളുടെയും ഉന്നത വീക്ഷണങ്ങളുടെയും ഫലമായി പത്രോസ് മാർ ഒസ്താത്തിയോസ് സഭയിലെ നിലയ്ക്കാത്ത കലഹങ്ങൾക്കിടയിൽ 1924-ൽ ആരംഭിച്ച സ്ലീബാദാസ സമൂഹത്തിന്റെ ചരിത്രവും തിരുമേനിയുടെ സുവിശേഷത്തിൽ പൊതിഞ്ഞ നിർമ്മലജീവിതവും വേർപെടുത്താനാവാത്ത വിധം കെട്ടുപിണഞ്ഞു കിടക്കുന്ന പശ്ചാത്തലത്തിൽ തിരുമേനി ഒരു വ്യക്തിയേക്കാൾ ഉപരി ഒരു പ്രസ്ഥാനമാണെന്നു പറയുന്നതാവും ഏറെ ശരി. തിരുമേനിയുടെ സംഭവബഹുലമായ ജീവിതവും അധഃകൃതരുടെ ഇടയിലെ സുവിശേഷ പ്രവർത്തനവും അവരുടെ ഉന്നമനത്തിനു വേണ്ടി അനുഷ്ഠിച്ച ത്യാഗങ്ങളും മറ്റും വായിച്ചു മനസ്സിലാക്കുന്ന ഏതൊരു വ്യക്തിക്കും രോമാഞ്ചം ഉണ്ടാകും. തിരുമേനി ചെയ്ത ത്യാഗങ്ങളെപ്പറ്റി അടുത്തറിയാവുന്നവരുടെ കണ്ണുകളിൽ ജലം പൊടിച്ചെന്നും വരും.

ഒന്നര ദശാബ്ദത്തിലധികം തിരുമേനിയുടെ പ്രഥമ സന്തത സഹചാരിയായിരുന്ന തൃപ്പൂണിത്തുറ പാടത്തു പി. പി. വർക്കി തന്റെ അനുഭവങ്ങളും നേരിട്ടുകണ്ട കാര്യങ്ങളും ഉൾപ്പെടുത്തി പല അധ്യായങ്ങളിലാക്കി ലക്ഷണമൊത്ത ഒരു ജീവചരിത്രം രചിച്ചു. എന്നാൽ ഇതു പ്രസിദ്ധപ്പെടുത്തുന്നതിനു തിരുമേനിക്ക് ഒട്ടും സമ്മതമല്ലായിരുന്നു. കാരണം, പ്രശംസയും പണച്ചെലവും ഉള്ളതൊന്നും അദ്ദേഹത്തിന് ഇഷ്ടമല്ല. തന്റെ പ്രിയപ്പെട്ട "കുഞ്ഞോർക്കി"ക്കു മനഃപ്രയാസവും നിരാശയും ഉണ്ടാകരുതെന്നു കരുതി ഒടുവിൽ ജീവചരിത്രം പ്രസിദ്ധപ്പെടുത്താൻ സമ്മതിച്ചു. സമൂഹത്തിന്റെ ഒരു ചെറിയ അഭ്യുദയകാംക്ഷി എന്ന നിലയിൽ തിരുമേനി ഇതിന്റെ പ്രാരംഭചർച്ചയ്ക്ക് എന്നെയും കർമ്മേലിലേക്കു ക്ഷണിച്ചു. ഏതാണ്ട് അഞ്ചു ദശാബ്ദങ്ങൾ കഴിഞ്ഞു. നിശ്ചിത ദിവസം രാവിലെ 10 മണിക്കു കൂടി പുസ്തക പ്രസിദ്ധീകരണകാര്യങ്ങൾ തീരുമാനിക്കാനായിരുന്നു പ്ലാൻ. ഞാൻ കോട്ടയത്തു നിന്ന് ഏഴു മണിക്കുള്ള തീവണ്ടിയിൽ മുളന്തുരുത്തിയിൽ എത്തും. ഇന്നത്തെപ്പോലെ തീവണ്ടി വേഗത്തിൽ പായുന്ന കാലമൊന്നുമല്ലെന്നും ഓർക്കണം.

രാവിലെ ഏഴു മണി കഴിഞ്ഞപ്പോൾ തന്നെ തിരുമേനി കുഞ്ഞോർക്കിയെ വിളിച്ചു. "നീ വേഗം സ്റ്റേഷനിൽ ചെല്ലുക. വണ്ടി ഇപ്പോൾ എത്തും. മാമ്മനു കർമ്മേലിലേക്കുള്ള വഴി അറിഞ്ഞുകൂടാ." മണി എട്ടു പോലും ആയിട്ടില്ല. പി. പി. വർക്കിക്കു കർമ്മേലിൽ നിൽക്കാൻ സാധിക്കാത്ത

സ്ഥിതിവിശേഷം. അദ്ദേഹം മൂന്നു മൈലകലമുള്ള തീവണ്ടി സ്റ്റേഷനിൽ ചെന്ന് ഒരു മണിക്കൂർ കഴിഞ്ഞാണു തീവണ്ടി എത്തിയത്. ഞങ്ങൾ തമ്മിൽ കണ്ടപ്പോൾ പി. പി. വർക്കി പറഞ്ഞു. "മാമ്മച്ചാ, തിരുമേനി എന്നെ അവിടെങ്ങും നിലത്തു നിർത്തുകയില്ല. അതുകൊണ്ടു ഞാൻ ഒരു മണിക്കൂറായി ഇവിടെ എത്തി കാത്തുനിൽക്കുകയാണ്." ഞങ്ങൾ കുശലപ്രശ്നം നടത്തിക്കൊണ്ടു നടന്നു കൃത്യം പത്തിനു കർമ്മേലിൽ എത്തി. ചെന്ന ഉടൻ തന്നെ ഞാൻ കൈമുത്തി. ഒരു പുഞ്ചിരിയോടെ തിരുമേനി എന്നെ സ്വീകരിച്ചു. കുശലപ്രശ്നങ്ങൾക്കു ശേഷം "നമുക്ക് ഉച്ചനമസ്ക്കാരവും കഞ്ഞികുടിയും കഴിഞ്ഞ് ഇരിക്കാം" എന്ന് കല്പിച്ചു. സമയം പാഴാക്കാതെ ചാപ്പലിൽ ചെന്നു പ്രാർത്ഥന നടത്തി കഞ്ഞിയും കുടിച്ചു.

തുടർന്ന് തിരുമേനി മുറിയിൽ എത്തി സ്റ്റൂളിൽ ഇരുന്നു. ഞങ്ങൾ താഴെ വിരിച്ച പായിലും. പി. പി. വർക്കി എഴുതിയതും ചർച്ച് വീക്കിലിയിലും മറ്റും പ്രസിദ്ധീകരിച്ചതുമായ ലേഖനസമാഹാരം പായിൽ നിരത്തി. തിരുമേനി ഓരോന്നും നോക്കി. ചിലതെല്ലാം വേണ്ട എന്നു പറഞ്ഞു മാറ്റി വച്ചു. ബാക്കിയുള്ളത് എന്നെ ഏല്പിച്ചിട്ടു പറഞ്ഞു. "കുഞ്ഞോർക്കി വാരിവലിച്ചെഴുതിയിട്ടുണ്ട്. മാമ്മൻ അതെല്ലാം ഒന്നു നോക്കി ചുരുക്കി എഴുതി പ്രസിദ്ധപ്പെടുത്തുക. പുസ്തകം ചെറുതായിരിക്കണം."

അങ്ങനെ "പത്രോസ് മാർ ഒസ്താത്തിയോസി"ന്റെ എഡിറ്റിംഗ് സംബന്ധിച്ച പ്രാരംഭജോലി തീർന്നു. തിരിച്ചുപോരാൻ യാത്ര ചോദിക്കവേ ഒരു കവറും കൈയിൽ തന്നു. വണ്ടിക്കൂലിക്കുള്ള 10 രൂപ. അതു നേരത്തെ ഒരു ചെറിയ കവറിൽ പേരെഴുതി വച്ചിരുന്നതാണ്.

ഞാൻ കോട്ടയത്തു തിരിച്ചെത്തി മാറ്റർ എഡിറ്റു ചെയ്തു അച്ചടിക്കായി പി. സി. കോരുതു സാറിന്റെ വക പി. സി. പ്രസിൽ ഏല്പിച്ചു. പെട്ടെന്ന് കമ്പോസിംഗ് ജോലി തുടങ്ങി. പഴയ പ്രസിന്റെ തകരാറും കറന്റ് തടസ്സവും മൂലം ഏതാനും ദിവസം പ്രതീക്ഷയ്ക്കു വിരുദ്ധമായി അച്ചടി നടന്നില്ല.



എം. റ്റി. ശെമവൂൻ റമ്പാൻ



പി. വി. പോൾ

ഉടനെ തിരുമേനി എഴുതി, quick quick എന്ന്. എന്തായാലും പുസ്തകം ഇറങ്ങി. പിന്നീട് വേങ്ങൂർ വച്ചു നടന്ന സ്ലീബാദാസ സമൂഹ വാർഷിക ത്തിൽ സമൂഹത്തിന്റെ നങ്കൂരമായ പ. ഔഗേൻ പ്രഥമൻ ബാവാ പുസ്തക ത്തിന്റെ ആദ്യപ്രതി, പി. പി. വർക്കിക്കു തന്നെ നല്കി പ്രകാശനം ചെയ്തു. പുസ്തകം പെട്ടെന്നു തീർന്നു. പരിഷ്ക്കരിച്ച രണ്ടാം പതിപ്പ് പിന്നീട് സമൂ ഹാധ്യക്ഷനായിരുന്ന മാത്യൂസ് മാർ അത്താനാസ്യോസ് തിരുമേനിയുടെ പ്രൗഢമായ അവതാരികയോടെ 1968-ൽ പ്രസിദ്ധപ്പെടുത്തി. ഇപ്പോൾ അതിന്റെ കോപ്പിയും ലഭ്യമല്ല. തന്നിമിത്തം കഴിഞ്ഞ 40 വർഷത്തെ സമൂഹ പ്രവർത്തനങ്ങളുടെ സംഗ്രഹവും കൂടി ചേർത്താണ് പരിഷ്ക്കരിച്ച മൂന്നാം പതിപ്പിറക്കുന്നത്. പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ പ്രവ ർത്തനങ്ങളുടെ തനിരൂപവും ഭാവവും മനസ്സിലാക്കണമെങ്കിൽ ഒട്ടും അതി ശയോക്തി തൊട്ടുതേച്ചിട്ടില്ലാത്ത ഈ പുസ്തകം വായിച്ചേ തീരൂ. ഇന്ന ത്തെ തലമുറ ഇതു വായിക്കണം. പ്രചോദനം ഉൾക്കൊള്ളണം. അതാണ് ഈ മൂന്നാം പതിപ്പിന്റെ മുഖ്യ ലക്ഷ്യം.

ഇതിന്റെ പ്രസിദ്ധീകരണത്തിൽ പ്രോത്സാഹനം നൽകിയ മൂക്കഞ്ചേ രിൽ കുടുംബാംഗങ്ങളോടും സ്ലീബാദാസ സമൂഹം സെക്രട്ടറി ശെമവൂൻ റമ്പാച്ചനോടും പി. പി. വർക്കിയുടെ പുത്രൻ പി. വി. പോളിനോടും (ബഹ റൈൻ) എനിക്കുള്ള കടപ്പാടും അറിയിക്കുന്നു.

ഈ പുതിയ പതിപ്പിന് സമുജ്ജ്വലമായ ഒരവതാരിക എഴുതിയ സ്ലീബാ ദാസ സമൂഹത്തിന്റെ മുൻ അധ്യക്ഷനും നവതി കഴിഞ്ഞിട്ടും സുവിശേഷ പ്രചരണദാഹം ശമിക്കാത്ത സഭയിലെ സീനിയർമോസ്റ്റ് മേല്പട്ടക്കാരനും മുമ്പും ഇന്നും ഞങ്ങളുടെ എല്ലാം ആരാധ്യപുരുഷനുമായ മലങ്കര സഭാ രത്നം ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയോടുള്ള നന്ദിയും സ്നേഹബഹുമാനാദരങ്ങളും ഇവിടെ കുറിക്കട്ടെ.

**കെ. വി. മാമ്മൻ**



# 1

# മൂക്കഞ്ചേരിൽ കുടുംബം

**തൃ**പ്പൂണിത്തുറയിലെ പ്രശസ്തമായ മൂക്കഞ്ചേരിൽ കുടുംബത്തിന്റെ ആരംഭവും പൂർവ്വകാല ചരിത്രവും അവ്യക്തതയുടെ മൂടൽമഞ്ഞു പുതച്ചു കിടക്കുകയാണ്. ഈ കുടുംബം എന്ന് എവിടെ ആയിരുന്നു എന്നും, എവിടെനിന്നു വന്നു എന്നും അറിയാൻ ഇനിയും വിശ്വസനീയമായ തെളിവുകൾ ലഭിക്കേണ്ടിയിരിക്കുന്നു. തന്നിമിത്തം പരസ്പര ബന്ധമില്ലാത്തതും വാമൊഴി മൂലവും കേട്ടുകേൾവി മൂലവുമുള്ളതായ ഏതാനും സൂചനകളുടെ അടിസ്ഥാനത്തിൽ മാത്രമേ ചില നിഗമനങ്ങളിൽ എത്തിച്ചേരാനാവൂ. എങ്കിലും ഈ പുരാതന കുടുംബത്തിന്റെ ആരംഭത്തെ സംബന്ധിച്ച ആധികാരികവും ആശ്രയിക്കാവുന്നതുമായ ചില കുറിപ്പുകൾ ഉണ്ട്. അവ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ഡയറിക്കുറിപ്പുകളും അദ്ദേഹം എഴുതി പ്രസിദ്ധീകരിച്ചതും പ്രസിദ്ധീകരിക്കാത്തതുമായ ലേഖനങ്ങളും താപസവര്യനായ മൂക്കഞ്ചേരിൽ ഗീവറുഗീസ് റമ്പാച്ചന്റെ വ്യക്തിപരമായ ചില ഡയറിക്കുറിപ്പുകളുമാണ്. മഞ്ഞപ്ര നെടുംതള്ളിൽ ഫാ. വറുഗീസ് എഴുതിയ പ്രസിദ്ധമായ *നടമേൽ പള്ളി ചരിത്ര*ത്തിലും ചില പരാമർശനങ്ങൾ കാണുന്നുണ്ട്. ഇതിനും പുറമേ തൃപ്പൂണിത്തുറ ദേവസ്വം റിക്കാർഡിലും ഏതാനും കാര്യങ്ങൾ പറയുന്നുണ്ടത്രെ.

ഈ രേഖകൾ സംശയാതീതമായ അധികൃത തെളിവുകളുമാണ്. ഇവ മുക്കഞ്ചേരിൽ കുടുംബചരിത്രത്തിലേക്കു കുറെയൊക്കെ വെളിച്ചം വീശുന്നുണ്ട്. ഒരു ശെമ്മാശനായിരുന്ന കാലത്ത് മൂക്കഞ്ചേരിൽ പത്രോസ് മാർ ഒസ്താത്തിയോസ് 1922 ജൂൺ 22-ലെ മലയാള മനോരമയിൽ 'ലിഖിതങ്ങൾ' എന്ന തലക്കെട്ടിൽ ഇപ്രകാരം എഴുതി:

"ഈയിടെ ഞാൻ കുന്നംകുളത്തെ പുരാതനമായ ആർത്താറ്റു പള്ളി സന്ദർശിച്ചപ്പോൾ പള്ളിയുടെ ഒരു പ്രധാന തുലാമിൽ 'മൂക്കഞ്ചേരിൽ വക' എന്നു കൊത്തി വച്ചിരിക്കുന്നതു കണ്ടു. പള്ളിയുടെ ഈ തുലാമിൽ എന്റെ കുടുംബനാമലേഖനം കണ്ടു ഞാൻ വിസ്മയഭരിതനായി. ഞങ്ങളുടെ പൂർവ്വികർ (പാലൂർ) ഇടവകയിൽ നിന്നു കുന്നംകുളം വഴി തൃപ്പൂണിത്തുറയിൽ എത്തിയതാണെന്ന കുടുംബാംഗങ്ങളിലെ വിശ്വാസത്തിന് ഈ തടിലിഖിതം ഉറപ്പേകി. ഇതിന്റെ അടിസ്ഥാനത്തിൽ മൂക്കഞ്ചേരിൽ കുടുംബത്തിന്റെ ആരംഭം പൊന്നാനി താലൂക്കിൽ ചാവക്കാടിനു സമീപമുള്ള പാലയൂർ ആയിരിക്കണം എന്നതു വളരെ ശക്തമായ ഒരു സൂചനയാണ്. പിന്നീട് ഈ കുടുംബം കുന്നംകുളത്തേയ്ക്കു നീങ്ങി ആർത്താറ്റു പള്ളി

ഇടവകക്കാരായി തീർന്നതാവണം. കുന്നംകുളത്തു നിന്നും അവർ പലായനം ചെയ്യാനുള്ള കാരണങ്ങൾ വ്യക്തമല്ല.

മാർത്തോമ്മാശ്ലീഹായുടെ പ്രവർത്തനം മൂലം ക്രിസ്തുമതം സ്വീകരിച്ച കുടുംബങ്ങളിൽ പെടുന്ന പാലയൂരിലെ മൂക്കഞ്ചേരിൽ കുടുംബം ചാലിശ്ശേരിയിലേയ്ക്കും അവിടെനിന്നും കുന്നംകുളം ആർത്താറ്റു പള്ളി ഇടവകയിലേക്കും നീങ്ങിയതാകണം എന്ന് അനുമാനിക്കുന്നുണ്ട്. ആദ്യകാലത്തു ക്രിസ്തുമതത്തിൽ ചേർന്നവർ മതപീഡനം മൂലം തെക്കൻ പ്രദേശങ്ങളിലേക്കു പലായനം ചെയ്തെന്നും അവർ കുറവിലങ്ങാട്ട് എത്തി അവിടെ എ. ഡി. 337-ൽ ഒരു പള്ളി വച്ചു എന്നും വിശ്വസിക്കപ്പെടുന്നു. കുന്നംകുളത്തു നിന്നും മറ്റു ക്രൈസ്തവ കുടുംബങ്ങളെപ്പോലെ തെക്കോട്ടു കടന്ന മൂക്കഞ്ചേരിൽ കുടുംബങ്ങൾ (ഇതിനു ചരിത്ര തെളിവുകളുടെ പിൻബലമില്ല). ചമ്പക്കരയിൽ എത്തി ചമ്പക്കര നദിയുടെ പടിഞ്ഞാറെക്കരയിൽ ഇപ്പോഴത്തെ പേട്ട പാലത്തിനു സമീപം (തൃപ്പൂണിത്തുറയിൽ നിന്ന് എറണാകുളത്തേക്കുള്ള റോഡിലെ പാലം) താമസിച്ചത്രെ. മറ്റുള്ള ക്രൈസ്തവ കുടുംബങ്ങളും അവിടെ എത്തിയിരുന്നു. ഒരു പഴയപള്ളിയും അവിടെ ഉണ്ടായിരുന്നത്രെ. അവിടെ നടന്ന ഒരു കലഹത്തെ തുടർന്ന് പേട്ടയിലുണ്ടായിരുന്ന മൂക്കഞ്ചേരിൽ കുടുംബത്തിലെ അംഗങ്ങൾ അവിടെ നിന്നു തൃപ്പൂണിത്തുറയ്ക്കു സമീപമുള്ള ഏരൂരിലേക്കു നീങ്ങി. അവർ താമസിച്ച സ്ഥലം മൂക്കഞ്ചേരിൽ പറമ്പെന്ന പേരിലാണ് അറിയപ്പെടുന്നത്. അവിടെ താമസിച്ചവർ മൂക്കഞ്ചേരിൽ എന്ന കുടുംബപ്പേർ തുടർന്നും സ്വീകരിച്ചതാവും എന്നാണ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ഡയറിയിലെ നിഗമനം.

പിന്നീടു വന്ന തലമുറയിൽപെട്ടവർ ആർത്താറ്റു പള്ളിക്കു പേരെഴുതി തുലാം സംഭാവന ചെയ്തിരിക്കണം. ടിപ്പു സുൽത്താന്റെ പട ആർത്താറ്റു പള്ളി നശിപ്പിച്ചതിന്റെ ശേഷം തങ്ങളുടെ മാതൃദേവാലയം പുതുക്കിപ്പണിയാൻ മൂക്കഞ്ചേരിൽ കുടുംബക്കാർ നേർച്ചയായി പണവും തടിയും മറ്റും നൽകിയതാണ് എന്നും വിചാരിക്കേണ്ടിയിരിക്കുന്നു. 'മൂക്കഞ്ചേരിൽ വക' എന്ന ഉള്ളെഴുത്തുള്ള പ്രധാന തുലാം ഇന്നും ആർത്താറ്റു പള്ളിയിലുണ്ട്.

നടമേൽ പള്ളി ചരിത്ര സംബന്ധമായ റിക്കാർഡുകളിൽ നിന്നു മനസ്സിലാകുന്നത് അവിടത്തെ വൈദികരുടെ ലിസ്റ്റിൽ ആദ്യത്തെ പേരുകാരൻ മൂക്കഞ്ചേരിൽ കുര്യൻ കത്തനാരായിരുന്നു എന്നാണ്. ഫാ. വറുഗീസ് നെടുന്തള്ളിൽ എഴുതിയ *നടമേൽ പള്ളി ചരിത്ര*ത്തിലും ഇക്കാര്യം പറഞ്ഞിട്ടുണ്ട്. അതിപ്രകാരമാണ്. 1653-ലെ കൂനൻകുരിശു സത്യത്തിനു ശേഷവും കുറച്ചുകാലത്തേയ്ക്കു റോമൻ കത്തോലിക്കാ വൈദികരും ഒന്നിടവിട്ട ഞായറാഴ്ചകളിൽ ഈ പള്ളിയിൽ ആരാധന നടത്തിവന്നു.

അന്നാണു മൂക്കഞ്ചേരിൽ കുര്യൻ കത്തനാർ പള്ളിയിൽ വി. കുർബ്ബാന അർപ്പിച്ചുകൊണ്ടിരുന്നത്. അക്കാലത്തെ കീഴ്വഴക്കമനുസരിച്ച് മൂക്കഞ്ചേരിൽ കുര്യൻ കത്തനാർ നടമേൽ പള്ളിയകത്തു സംസ്ക്കരിക്കപ്പെട്ടു.

1824-ൽ വരാപ്പുഴ ആർച്ച്ബിഷപ്പും മലങ്കരയുടെ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും ചേർന്നുണ്ടാക്കിയ ഒരു രജിസ്റ്റർ ഉടമ്പടിയനുസരിച്ച് 26621 2/3 പുത്തൻ (1386.52 രൂപാ) നഷ്ടപരിഹാരമായി സ്വീകരിച്ചുകൊണ്ടു നടമേൽ പള്ളിയിലെ അവകാശം കത്തോലിക്കർ സുറിയാനിസഭയ്ക്കു വിട്ടുകൊടുത്തു. കത്തോലിക്കർ കിഴക്കേ കോട്ടവാതിലിനു സമീപം മറ്റൊരു പള്ളി വച്ചു മാറി. കൊച്ചിയിലെ അന്നത്തെ ബ്രിട്ടീഷ് റസിഡന്റ് കേണൽ നിവയുടെ ഇടപെടൽ മൂലമാണു ഉടമ്പടി ഉണ്ടാക്കാൻ കഴിഞ്ഞത്. നടമേൽ പള്ളി ട്രസ്റ്റി മൂക്കഞ്ചേരിൽ കുര്യൻ പൗലോസാണ് ഇടവകയ്ക്കു വേണ്ടി ഉടമ്പടിയിൽ ഒപ്പു വച്ചത്. ഇതെല്ലാം വ്യക്തമാക്കുന്നത് അന്നും മൂക്കഞ്ചേരിൽ കുടുംബം ഒരു പ്രമുഖ തറവാടായിരുന്നു എന്നാണല്ലോ.

പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി ഡയറിക്കുറിപ്പിൽ കുര്യൻ കത്തനാരെ ‘അച്ചനുപ്പാപ്പൻ’ എന്നാണ് വിശേഷിപ്പിച്ചിരിക്കുന്നത്. “മൂക്കഞ്ചേരിൽ കുര്യൻ കത്തനാർ പൊക്കംകുറഞ്ഞ വ്യക്തിയും പെട്ടെന്നു കോപിച്ചു ചൂടാകുന്ന ആളുമായിരുന്നു. അദ്ദേഹം ഏരൂരിൽ മൂത്ത സഹോദരൻ മൂക്കഞ്ചേരിൽ ചെറിയയുടെ കൂടെയായിരുന്നു താമസിച്ചിരുന്നത്. പൊതു വാഹനയാത്രാ സൗകര്യം ഇല്ലാതിരുന്ന കാലമാകയാൽ നടമേൽ പള്ളിയിൽ ഒന്നിടവിട്ട ഞായറാഴ്ചകളിൽ വി. കുർബ്ബാന അർപ്പിക്കാൻ അച്ചൻ ഏരൂരിൽ നിന്നു തൃപ്പൂണിത്തുറ വരെ നടന്നു വരികയായിരുന്നു. വി. കുർബ്ബാന കഴിഞ്ഞ് നട്ടുച്ചയ്ക്കു തിരിച്ചു നടന്നുപോകാൻ പ്രയാസമാകയാൽ അദ്ദേഹം പള്ളിക്കു സമീപത്ത് തൃപ്പൂണിത്തുറ ദേവസം വകയായി ഉണ്ടായിരുന്ന കുറെ സ്ഥലം വിലയ്ക്കു വാങ്ങി അവിടെ ഒരു ‘പത്താഴപ്പുര’ നിർമ്മിച്ചു. കുര്യൻ കത്തനാർ വാങ്ങിയ സ്ഥലം ഇന്നും ‘കത്തനാർ പറമ്പ്’ എന്ന പേരിലാണറിയപ്പെടുന്നത്. കുർബാനയ്ക്കു ശേഷം പത്താഴപ്പുരയിലെ പായിൽ കിടന്നു വിശ്രമിച്ച ശേഷം വെയിലാറുമ്പോൾ എരൂർക്കു തിരിച്ചു നടക്കും. അന്ന് ഈ പള്ളിയിൽ വേറെ വൈദികർ ഉണ്ടായിരുന്നോ എന്നതു സംബന്ധിച്ച രേഖകൾ ഒന്നും തന്നെ ഇല്ല.

മൂക്കഞ്ചേരിൽ കുര്യൻ കത്തനാരുടെ ഇളയ സഹോദരൻ പിന്നീടു ഏരൂരിൽ നിന്നും കോലഞ്ചേരിക്കു പോകുകയും പുത്തൻകുരിശിനടുത്തുള്ള വടയമ്പാടിയിൽ സ്ഥിരതാമസമാക്കുകയും ചെയ്തതായി മൂക്കഞ്ചേരിൽ ഗീവറുഗീസ് റമ്പാന്റെ ഡയറിയിൽ പറയുന്നു. ആ കുടുംബം ‘മുതൽകുടുംബം’ എന്ന പേരിൽ അറിയപ്പെട്ടു.

ഇന്നത്തെ മൂക്കഞ്ചേരിൽ കുടുംബത്തിന്റെ അറിയപ്പെടുന്ന ആദ്യ

പിതാവ് ഏരൂരിൽ താമസിച്ച ചെറിയയാണ്. ചെറിയയ്ക്ക് ചെറിയ ഇട്ടിയവിര (പൈലി) ചെറിയ വർക്കി എന്നീ പുത്രന്മാരും ചെറുച്ചി എന്ന പുത്രിയുമാണുണ്ടായിരുന്നത്. കളരിക്കൽ ചാണ്ടിയാണു ചെറുച്ചിയെ വിവാഹം ചെയ്തത്. അവർക്ക് നാലു പുത്രന്മാരും ഒരു പുത്രിയും ജനിച്ചു.

**– എം. പി. പോൾ**



# 2

# നടമേൽ പള്ളി

**മൂ**ക്കഞ്ചേരിൽ കുടുംബക്കാരുടെ ഇടവകപ്പള്ളി, ചരിത്ര പ്രസിദ്ധമായ തൃപ്പൂണിത്തുറ നടമേൽ വിശുദ്ധ മർത്തമറിയം പള്ളി ആണ്. ഈ പള്ളിയുടെ സ്ഥാപനത്തെപ്പറ്റിയും പഴക്കത്തെപ്പറ്റിയും വ്യക്തമായ ചരിത്ര രേഖകൾ ലഭ്യമല്ല. കേരളത്തിലെ പുരാതന രാജവംശങ്ങളിലൊന്നായ "പെരുമ്പടപ്പ്" മാടഭൂപതിമാരുടെ സങ്കേതമായ തൃപ്പൂണിത്തുറ പട്ടണത്തിന്റെ മധ്യത്തിൽ "ശ്രീപൂർണ്ണത്രയീശ" ക്ഷേത്രത്തിന്റെ നടയിൽ രാജഭക്തിയിൽ മുമ്പന്മാരും സ്വരാജ്യസ്നേഹത്തിൽ അദ്വിതീയരുമായ പൂർവ്വിക സുറിയാനി ക്രിസ്ത്യാനികളുടെ ഒരഭിമാനസ്തൂപമായി, എറണാകുളം – മൂവാറ്റുപുഴ റോഡിന്റെ കിഴക്കരികിൽ, നിലകൊള്ളുന്ന ഒരു പ്രശസ്ത ദേവാലയമാണ് നടമേൽ യാക്കോബായ സുറിയാനിപ്പള്ളി. കൊച്ചി ഭദ്രാസനത്തിൽ ഒരു സമുന്നത നിലയിൽ സ്ഥിതിചെയ്യുന്ന ഈ ദേവാലയത്തിന്റെ പൂർവ്വ ചരിത്രത്തെക്കുറിച്ചോ, അതിന്റെ സ്ഥാപനകാലഘട്ടത്തെക്കുറിച്ചോ കൈകാര്യം ചെയ്യുന്ന വിശ്വസനീയങ്ങളായ ചരിത്രരേഖകൾ ദുർലഭമാണെന്നുള്ള വസ്തുത ഒളിച്ചുവെക്കത്തക്കതല്ല. എങ്കിലും ഇതഃപര്യന്തം ലഭിച്ചിട്ടുള്ള ഐതിഹ്യസമ്മിശ്രങ്ങളായ ചരിത്രശകലങ്ങൾ നാം ആസ്പദിച്ചുനോക്കുമ്പോൾ ക്രിസ്തുമത പ്രേഷിതനായ വി. തോമസ് അപ്പോസ്തോലനാൽ കേരളക്കരയിൽ സ്ഥാപിക്കപ്പെട്ട "കോട്ടക്കാവ്"[1] പള്ളിയിൽ നിന്നും ഇടപ്പള്ളി പള്ളിയും, അതിൽ നിന്നും പള്ളിക്കരപ്പള്ളിയും, അവിടെ നിന്നും കരങ്ങാച്ചിറപ്പള്ളിയും[2] അതിൽനിന്നും നടമേൽപള്ളിയും രൂപം കൊണ്ടു എന്നാണ് ഇതിന്റെ ഉല്പത്തിയെക്കുറിക്കുന്ന ചരിത്ര സംക്ഷേപം.[3]

വസ്തുശാസ്ത്രജ്ഞന്മാരുടെ ദൃഷ്ടിയിൽ കനകപ്പൊടി സമ്മിശ്രങ്ങളായ ധൂളിപടലങ്ങൾ വിലമതിക്കപ്പെടുന്നതുപോലെ, ചരിത്ര സമ്മിശ്രങ്ങളായ ഗർഭഗൃഹങ്ങളിൽ കുടികൊള്ളുന്ന ചരിത്രാംശങ്ങൾ ചരിത്രകാരന്മാരുടെ ദൃഷ്ടിയിൽ വിലമതിച്ചെങ്കിൽ മാത്രമേ മാനവസമുദായത്തിന്റെ ദേശീയ ചരിത്രങ്ങളും സ്ഥാപനചരിത്രങ്ങളും വെളിച്ചം കാണുകയുള്ളൂ എന്ന വസ്തുത ഈ സന്ദർഭത്തിൽ സ്മരണീയമാണ്.

---

തൃപ്പൂണിത്തുറ നടമേൽ വി. മർത്തമറിയം സുറിയാനിപള്ളി ചരിത്രസംഗ്രഹം, ഗ്രന്ഥകർത്താവ്: നെടുന്തള്ളിൽ വർഗീസ് കത്തനാർ മഞ്ഞപ്ര, 1960, പേജ് 141–142.

കഴിഞ്ഞ അര ശതാബ്ദക്കാലമായി മലങ്കരസഭാന്തരീക്ഷത്തെ ആവരണം ചെയ്തിരുന്ന കക്ഷിഭിന്നതകളുടെയും പാർട്ടി മത്സരങ്ങളുടെയും പിടിയിൽ നിന്നു സഭയെ പുനരുദ്ധരിക്കുന്നതിനും സഭയിൽ ശാശ്വത സമാധാനം കൈവരുത്തുന്നതിനും ഉണ്ടായിട്ടുള്ള എല്ലാ 'സഭാ പുനരൈക്യ' സംരംഭങ്ങളിലും നടമേൽ പള്ളിക്കാർ അവരുടെ എളിയ കഴിവുകൾ വിനിമയം ചെയ്യുകയും സ്വാധീനങ്ങൾ ഉപയോഗിക്കുകയും ചെയ്തിട്ടുണ്ട്. മലങ്കരസഭയിൽ അടുത്ത കാലത്ത് ഒരു ചരിത്രം സൃഷ്ടിച്ചതും 1958 ഡിസംബർ 16-നു രാത്രി കോട്ടയം പഴയസെമിനാരിയിൽ വച്ചു നടന്നതുമായ 'സഭാ പുനരൈക്യ' മഹൽ കർമ്മത്തിലും നടമേൽ പള്ളിക്കാരിൽ പലരും നേരിട്ടു സംബന്ധിക്കുകയും ചിരപ്രതീക്ഷിതമായിരുന്ന ആ സമാധാന മഹോത്സവത്തെ അകമഴിഞ്ഞ സന്തോഷത്തോടെ സ്വാഗതം ചെയ്യുകയും ഉണ്ടായിട്ടുണ്ട് (പേജ് 141-142).

## ക്യംതാ ചാപ്പൽ

നടമേൽപള്ളിയും പള്ളിവക സ്ഥാപനങ്ങളും എന്ന ഒൻപതാം അധ്യായത്തിൽ പള്ളിയുടെ നേട്ടങ്ങളെപ്പറ്റി പറയുന്നിടത്ത് ഇങ്ങനെ കാണുന്നു:

അഭിവന്ദ്യനായ അന്തരിച്ചുപോയ മൂക്കഞ്ചേരിൽ ഗീവറുഗീസ് റമ്പാച്ചന്റെ താപസകേന്ദ്രവും ആ സാത്വികനിൽ നിന്നു പള്ളിക്കു ദാനം ലഭിച്ചതുമായ തിരുവാങ്കുളം റമ്പാൻകുന്നിൽ മാർ ഗീവറുഗീസ് സഹദായുടെ തിരുനാമ പ്രതിഷ്ഠയിൽ അടുത്തകാലത്തു പണികഴിപ്പിച്ച ക്യംതാ ചാപ്പലും ഉൾപ്പെടുന്നു. ഈ ക്യംതാ ചാപ്പൽ 1890-ൽ മലങ്കര മെത്രാപ്പോലീത്താ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമനാണ് സ്ഥാപിച്ചത്.

അദ്ഭുതസിദ്ധിയുള്ള ഈ പള്ളിക്ക് 300-ൽ പരം വീട്ടുകാരുണ്ട്. സ്ലീബാദാസസമൂഹമെന്ന പേരിൽ അഖില മലങ്കര പ്രസിദ്ധമായ മിഷനറി സമൂഹത്തിന്റെ സ്ഥാപകനും, അധ്യക്ഷനും അടുത്തകാലത്ത് രൂപംകൊണ്ട മലബാർ ഭദ്രാസനത്തിന്റെ വൈദികാദ്ധ്യക്ഷനും, സ്വാർത്ഥപരിത്യാഗിയും, "തന്റെ കുരിശെടുത്ത് എന്നെ അനുഗമിക്കാത്തവൻ എനിക്ക് യോഗ്യനല്ല" എന്ന് അരുളിച്ചെയ്ത (ലൂക്കോസ് 14:27) കർത്താവായ യേശുവിന്റെ യഥാർത്ഥ പിൻഗാമിയും, "നിങ്ങൾ സകല ജാതികളോടും എന്റെ സുവിശേഷം പ്രസംഗിപ്പിൻ" (മർക്കോസ് 16:15) എന്നുള്ള യേശുക്രിസ്തുവിന്റെ അന്തിമ ആഹ്വാനത്തെ മുൻനിറുത്തി വിജാതികളുടെ ഇടയിലുള്ള സുവിശേഷഘോഷണം ആജീവനാന്തം സ്വയംവരിച്ച് പ്രവർത്തിച്ചുവരുന്ന അഭിവന്ദ്യനുമായ മൂക്കഞ്ചേരിൽ നി. വ. ദി. ശ്രീ. പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ (B. A., B. D., L. T.) തിരുമേനിയും, സുസമ്മതനും മാതൃകായോഗ്യനും ക്യംതാ ചാപ്പൽ വികാരിയുമായ ഒരു പട്ടക്കാരനും (ദിവ്യശ്രീ പട്ടശ്ശേരിൽ സ്ലീബാ കത്തനാർ B.A., L.T. (Head

Master E. H. School, ആരക്കുന്നം), സൂക്ഷ്മദൃക്കുകളും വിശാല വീക്ഷണമുള്ളവരുമായ മൂന്നു ശെമ്മാശ്ശന്മാരും (ദിവ്യശ്രീമാന്മാരായ വെണ്ടറപ്പിള്ളിൽ ജോസഫ് ശെമ്മാശൻ B.A., B.T. High School Teacher, വടവുകോട്, തടിയ്ക്കൽ പോൾ വർഗ്ഗീസ് ശെമ്മാശ്ശൻ B. A, B. D., കണ്ടത്തിൽ തോമസ് ശെമ്മാശ്ശൻ (വൈദിക വിദ്യാർത്ഥി) ഉൽകൃഷ്ട വിദ്യാസമ്പന്നരും ഉദ്യോഗമണ്ഡലത്തിൽ പ്രവർത്തിച്ചിരുന്നവരും പ്രവർത്തിച്ചു വരുന്നവരുമായ അനവധി പ്രമുഖ അൽമായ വ്യക്തികളും ഇടവകയുടെ പ്രജാ സമ്പത്തിയെ മകുടം ചാർത്തുകയാണ്.

## കുറിപ്പുകൾ

1. കോട്ടയ്ക്കകത്തെ കാവ് എന്നർത്ഥം. ഇത് നെടുന്തളീ സ്വരൂപം അഥവാ പറവൂർ രാജകുടുംബം വക കോട്ടയ്ക്കകത്തെ കാവായിരുന്നു. മാർത്തോമ്മാ ശ്ലീഹായാൽ പള്ളിയായ് പരിവർത്തനം ചെയ്യപ്പെട്ടു (നെടുന്തളീസ്വരൂപം, പേ. 61–72; മലങ്കരസഭയും തോമസ് അപ്പോസ്തലനും, പേജ് 47–52; പറവൂർ മാർത്തോമ്മൻ പള്ളിചരിത്രം, പേജ് 9–16). സഭാചന്ദ്രിക വാല്യം 1, ലക്കം 14, പേജ് 267–269.

2. കരിങ്ങാച്ചിറപള്ളിയുടെ ഉല്പത്തിയെക്കുറിക്കുന്നതും "നാനം മോനം" ഭാഷയിൽ എഴുതപ്പെട്ടതുമായ ഒരു പുരാതന ശിലാ ലിഖിതത്തിന്റെ വിവർത്തനം പള്ളിയുടെ തെക്കേ ഭിത്തിയിൽ പതിച്ചിരിക്കുന്ന ഒരു മാർബ്ബിൾ ശിലയിൽ ഇപ്രകാരം ഉല്ലേഖനം ചെയ്യപ്പെടുന്നു. "നമ്മുടെ കർത്താവീശോമശീഹായുടെ ആണ്ട് 722–ാം കാലം മകരമാസം 13–നു ഗീവറുഗ്ഗീസ് സഹദായുടെ ഈ പള്ളി ക്രിസ്താബ്ദം 812–ാം കാലം കർക്കിടക മാസം 21–നു പൊളിച്ചു പണിയപ്പെട്ടു. കർത്താവിനു പുകഴ്ച. നാനംമോനം ഭാഷ പകർത്തി. സി. ഇ. ഐപ്പ്, കോട്ടയം."

# 3

# ഒരു മിഷനറി ജനിക്കുന്നു

**പ**ഴയ കൊച്ചിയുടെ രാജകീയ തലസ്ഥാനമായ തൃപ്പൂണിത്തുറ കിഴക്കേ അങ്ങാടിയിലെ ഒരു പുരാതന സിറിയൻ ക്രിസ്ത്യൻ ഭവനത്തിൽ ഒരു ബാലൻ അന്തംവിട്ടു നിലവിളിക്കുന്നു. എന്താണിത്ര വലിയ നിലവിളി എന്ന ന്വേഷിച്ചു ചെന്നപ്പോൾ കണ്ടത് പഠിക്കുവാൻ മടി കാണിച്ച ഒരു ബാലനെ കഴുത്തിൽ ഒരു മരത്തടി കെട്ടിയിട്ടു സ്വപിതാവ് അടിക്കുന്ന കാഴ്ചയാണ്. ഈ ബാലനത്രേ മലങ്കരയുടെ പ്രഥമ മിഷനറി ബിഷപ്പായിരുന്ന പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ.

മൂക്കഞ്ചേരിൽ തറവാടു വടക്കൻ പ്രദേശത്തെ വിശിഷ്ട പാരമ്പര്യ മുള്ള പ്രശസ്ത കുടുംബങ്ങളിൽ ഒന്നാണ്. ആ കുടുംബം അന്നും ഇന്നും സുപ്രസിദ്ധമാണ്. തിരുമേനിയുടെ മാതാപിതാക്കൾ സാമാന്യവിദ്യാഭ്യാ സമുള്ള നല്ലവരായിരുന്നു. മൂക്കഞ്ചേരിൽ ചെറിയാൻ പുരവത്തിന്റേയും കൂളിയാട്ടിൽ കുഞ്ഞാമ്മറിയത്തിന്റെയും ഒമ്പതാമത്തേയും ഒടുവില ത്തേയും പുത്രനായി 1886 ജൂൺ 20–നു തിരുമേനി ജനിച്ചു. ഏറ്റവും ഇളയ മകനായതുകൊണ്ട് കുടുംബത്തിലെ പ്രത്യേക ലാളനയും വാത്സല്യവും കുട്ടിക്കു നിർല്ലോഭം ലഭിച്ചിരുന്നു. "കൊച്ചുപിള്ള" എന്ന ഓമനപ്പേരിലാണ് ഈ ബാലനെ എല്ലാവരും വിളിച്ചുവന്നത്.

അക്കാലത്തെ നാട്ടുനടപ്പനുസരിച്ചു കൊച്ചുപിള്ളയെ അടുത്തുള്ള ചാണ്ടി ആശാന്റെയും പിന്നീട് "കുശലനാശാൻ" എന്ന അപരാഭിനാമ ത്താൽ പ്രസിദ്ധനായിരുന്ന കാഞ്ഞിരത്തുങ്കൽ പൈലി ആശാന്റേയും അടു ക്കൽ പഠിപ്പിക്കയും നിലത്തെഴുത്തും മറ്റും വശമാക്കിയശേഷം തൃപ്പൂണി ത്തുറ ആഗ്ലോ വെർണാക്കുലർ സ്കൂളിൽ ചേർക്കുകയും ചെയ്തു. കള രിയിൽ പോകാൻ മടി കാണിച്ച് കഴുത്തിൽ മുട്ടി കെട്ടിയിട്ട് അടികൊണ്ട കൊച്ചുപിള്ള ഒരു തീരുമാനം ചെയ്തു; ഉത്സാഹിച്ചു പഠിക്കുമെന്ന്. തൽഫ ലമായി ഏ. വി. സ്കൂൾ 4–ാം ഫാറത്തിൽ ഒന്നാമനായി ജയിക്കുകയും ഷേക്സ്പിയർ കൃതികൾ സമ്മാനമായി വാങ്ങുകയും ചെയ്തു. കൊച്ചു പിള്ളയെ മിടുക്കൻ എന്ന് എല്ലാവരും പ്രശംസിച്ചു അടുത്തവർഷം എറ ണാകുളം മഹാരാജാസ് ഹൈസ്കൂളിൽ 5–ാം ഫാറത്തിൽ ഒന്നാമനായി ജയിച്ച് രാജർഷി എന്നറിയപ്പെട്ടിരുന്ന സ്ഥാനത്യാഗം ചെയ്ത രാമവർമ്മ മഹാരാജാവിന്റെ കൈകളിൽ നിന്ന് ഒരു കെട്ട് പുസ്തകങ്ങൾ സമ്മാന മായി വാങ്ങിയതു കണ്ടപ്പോൾ മരത്തടി കഴുത്തിൽ കെട്ടിയിട്ടടിച്ച ആ വാത്സല്യപിതാവ് അഭിമാനം കൊണ്ടിരിക്കണം. സ്ലീബാദാസ സമൂഹാ

ദ്ധ്യക്ഷന്റെ കഴുത്തിലെ മരക്കുരിശു കാണുമ്പോഴെല്ലാം ആ പഴയ മരത്തടി തൃപ്പൂണിത്തുറയിൽ പലരും ഓർത്തുപോകാറുണ്ട്.

അന്നത്തെ വിദ്യാഭ്യാസനിലവാരം ഇന്നത്തേപ്പോലെ തീരെ മോശമായ രീതിയിലല്ലായിരുന്നു. അക്കാലത്തു മട്രിക്കുലേഷൻ റാങ്കോടുകൂടി പാസാവുക അത്ര എളുപ്പമല്ലായിരുന്നു. കൊച്ചുപിള്ള ആദ്യവർഷം തന്നെ മട്രിക്കുലേഷൻ റാങ്കോടു കൂടി പാസാകുകയും തുടർന്ന് മഹാരാജാസ് കോളജിൽ എഫ്. എ. യ്ക്കു പഠിക്കുകയും ചെയ്തു. ബി. എ. തൃശ്ശിനാപ്പള്ളി സെന്റ് ജോസഫ്സ് കോളജിൽ പൂർത്തിയാക്കി. എൽ. ടി. തിരുവനന്തപുരത്തു നിന്നു പാസ്സായി. ട്രെയിനിങ്ങ് കോളജിലെ അദ്ധ്യാപകനായിരുന്ന പരേതനായ ഒ. എം. ചെറിയാൻ, തിരുമേനിയെ വളരെ ആകർഷിച്ച ഒരു വ്യക്തിയായിരുന്നു. ബിരുദങ്ങൾ നേടിയശേഷം തൃപ്പൂണിത്തുറ, ഞാറയ്ക്കൽ എന്നീ ഹൈസ്ക്കൂളുകളിൽ എം. പി. പീറ്റർ ജോലി നോക്കി. ഞാറയ്ക്കൽ നിന്ന് പ്രമോഷനോടുകൂടിയാണ് എറണാകുളം മഹാരാജാസ് ഹൈസ്കൂളിലേക്ക് സ്ഥലംമാറ്റം കിട്ടിയത്. ജോലി ചെയ്തിരുന്ന എല്ലാ സ്ഥലങ്ങളിലും പീറ്റർ സ്വവ്യക്തിമുദ്ര പതിച്ചിരുന്നു. തീണ്ടലും തൊടീലും സവർണ്ണ അവർണ്ണ ഭേദങ്ങളും മൂർദ്ധന്യനിലയിൽ ആയിരുന്ന അക്കാലത്തും ഞാറയ്ക്കൽ ഹൈസ്കൂളിലെ സൂട്ടു ധരിച്ച പീറ്റർ മാസ്റ്റർ ചില പുലക്കുട്ടികളോടു കൂടി നിൽക്കുന്ന ഒരു പഴയഫോട്ടോ മുളന്തുരുത്തി കർമ്മേൽ ദയറായുടെ ഭിത്തിയിലോ മൂക്കഞ്ചേരി കുടുംബത്തിലെ ചുവരിലോ തപ്പിയാൽ കിട്ടാതിരിക്കയില്ല. അന്നേ തിരുമേനി അധഃകൃതർക്കു വേണ്ടി വേർതിരിക്കപ്പെട്ട വ്യക്തിയായിരുന്നു.

തിരുമേനിയുടെ മാതാപിതാക്കൾ സർവ്വകലാശാലാ വിദ്യാഭ്യാസമുള്ളവരല്ലായിരുന്നെങ്കിലും അവർ അറിഞ്ഞിരുന്ന സത്യങ്ങൾക്ക് അനുസൃതമായി വിശ്വസ്തതയോടെ ജീവിച്ചവരായിരുന്നു. ഇന്ന് പല സുറിയാനി കുടുംബങ്ങളിൽ നിന്നും തേഞ്ഞുമാഞ്ഞു പോയ്ക്കൊണ്ടിരിക്കുന്ന ഒരു പഴയ പാരമ്പര്യം-രണ്ടുനേരവും കുരിശു വരച്ചു നമസ്കരിക്കുന്ന സ്വഭാവം-അവർ ഒരിക്കലും ഉപേക്ഷിച്ചിരുന്നില്ല. ഏതു പരിതസ്ഥിതിയിലും അവർ കുടുംബപ്രാർത്ഥനയ്ക്ക് മുടക്കം വരുത്തിയിരുന്നില്ല. തിരുമേനിയുടെ മൂത്ത സഹോദരൻ പരേതനായ കുഞ്ഞിച്ചെറിയ അവസാനം വരെ ഈ നിഷ്ഠ നിഷ്കർഷം പാലിച്ചിരുന്നു. അദ്ദഹം മലങ്കരസഭാ മാനേജിംഗ് കമ്മിറ്റി അംഗവും പ്രസിദ്ധമായ കരിങ്ങാശ്രപള്ളിയിലെ പ്രഗത്ഭനായ ഒരു കൈക്കാരനുമായിരുന്നു. കുഴഞ്ഞു മറിഞ്ഞു കിടന്നിരുന്ന കരിങ്ങാശ്രപള്ളിയിലെ കാര്യങ്ങൾ ഒന്നു നേരെയാക്കുവാൻ കല്പിച്ചു കൊണ്ട് പുലിക്കോട്ടിലെ വലിയ മാർ ദീവന്നാസ്യോസ് തിരുമേനി (അന്നത്തെ മലങ്കര മെത്രാപ്പോലീത്താ) താക്കോലെടുത്തു കുഞ്ഞിച്ചെറിയയുടെ കൈയിൽ കൊടുക്കുകയായിരുന്നു. എത്രയും ആത്മാർത്ഥമായും വിജയകരമായും

കുഞ്ഞിച്ചെറിയ അക്കാര്യം നിർവ്വഹിക്ക തന്നെ ചെയ്തു. അദ്ദേഹത്തിന്റെ കൈസ്ഥാനക്കാലത്തു പണി കഴിപ്പിച്ചതാണ് ഇപ്പോൾ കാണുന്ന പള്ളി മേടയും പഴയസ്കൂളും. അക്കാലത്താണ് അന്ത്യോക്യാ, സിംഹാസന ത്തിൽ നിന്നു മാർ അബ്ദുള്ളാ പാത്രിയർക്കീസ് ബാവാ മലയാളക്കര യിലേക്ക് എഴുന്നള്ളിയത്. കരിങ്ങാശ്രപള്ളിയിൽ ബാവാ തിരുമേനിക്കു രാജോചിതമായ ഒരു സ്വീകരണം നൽകി. "നീ നമ്മെ യഥോചിതം സ്വീക രിച്ചു. നമുക്കു സന്തോഷമായി. സന്തോഷമായിത്തന്നെ നമ്മെ യാത്ര അയ യ്ക്കുകയും വേണം" എന്നു ബാവാ അർത്ഥഗർഭമായി കല്പിക്കുകയു ണ്ടായി. തിരുമേനി കല്പിച്ചതുപോലെ തിരിച്ചെഴുന്നള്ളത്തു സന്തോഷ പ്രദമാക്കാൻ കഴിഞ്ഞില്ല. അപ്പോഴേക്കും മലങ്കര സഭയിൽ വിപ്ലവത്തിന്റെ കാറ്റു വീശിത്തുടങ്ങിയിരുന്നു. അന്ത്യോഖ്യാ പാത്രിയർക്കീസിന് മലങ്കര സഭ മേൽ ലൗകികാധികാരം കൊടുക്കണമെന്നും, കൊടുക്കരുതെന്നും – ഉണ്ടെന്നും ഇല്ലെന്നും – രണ്ടു ചിന്താഗതികൾ ഏറ്റുമുട്ടിക്കഴിഞ്ഞിരുന്നു.

കോട്ടയം പഴയസെമിനാരിയിൽ വച്ച് പാത്രിയർക്കീസ് ബാവായ്ക്ക് മലങ്കരയിലുള്ള ലൗകികാധികാരത്തെപ്പറ്റി തീവ്രമായി ആലോചിക്കുന്ന തിന് ചരിത്രപ്രസിദ്ധമായ ഒരു യോഗം ചേർന്നു. പ. ബാവാ തിരുമേനി തന്റെ ആശയങ്ങൾ ഉൾക്കൊള്ളിച്ചുകൊണ്ടുള്ള ഒരു പ്രസംഗത്തോടു കൂടി സമ്മേളനം ഉദ്ഘാടനം ചെയ്തശേഷം അടുത്ത മുറിയിലേക്കു മാറി. മല ങ്കരയുടെ ആ മഹാസദസ്സ് തികച്ചും മൗനമുദ്രിതമായിരുന്നു. ഘനഗംഭീര മായ അന്തരീക്ഷം. വിങ്ങിപ്പൊട്ടുന്നതിനുവേണ്ടി വീർപ്പുമുട്ടുന്ന വിനാഴി കകൾ!! ഏതു ഭാഗത്തു നിന്ന്, ആര്, ആ പ്രശാന്ത ഗംഭീരാന്തരീക്ഷത്തി ലേക്ക് കല്ലെറിയുമെന്ന് ഓരോരുത്തരും ചിന്തിക്കുകയാണ്. ഇതാ ഒരു റച്ച ശബ്ദം വെള്ളിടിപോലെ ആ മഹാസദസ്സിൽ മുഴങ്ങി. "മലങ്കരസഭ യിൽ പാത്രിയർക്കീസു ബാവായ്ക്ക് ലൗകികാധികാരം കൊടുക്കുവാൻ പാടില്ല." സദസ്സ് അഭിപ്രായങ്ങളാൽ മുഖരിതമായി. ആ മുഴങ്ങിയ ഉറച്ച ശബ്ദം തിരുമേനിയുടെ "കൊച്ചുജ്യേഷ്ഠൻ" എം. പി. വർക്കിയുടേതാ യിരുന്നു, പഴയ കൊച്ചി സംസ്ഥാനത്തെ ഒരു സീനിയർ എക്സൈസ് ഇൻസ്പെക്ടറായിരുന്നു. കർമ്മയോഗിയായിരുന്ന പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ്, ധർമ്മയോഗിയായിരുന്ന പ. ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസ് എന്നീ തിരുമേനിമാരുടെ ജീവചരിത്രം അദ്ദേഹം എഴു തിയിട്ടുണ്ട്. സഭാന്തരീക്ഷം കക്ഷിമത്സരത്താൽ മേഘാവൃതമായിരുന്ന കാലത്ത് "ജാത്യാഭിമാനി" വഴി തനിക്കു ശരിയെന്നു തോന്നിയ കാര്യ ങ്ങൾക്കു വേണ്ടി ശക്തമായ സമരം തന്നെ വർക്കി നടത്തിയിരുന്നു. തിരു മേനിയുടെ വിദ്യാഭ്യാസത്തിൽ പ്രത്യേകം ശ്രദ്ധിക്കുകയും അവസാനം വരെ അക്കാര്യത്തിൽ സഹായിക്കുകയും ചെയ്തു വന്നത് ഈ സഹോദ രനായിരുന്നു. തന്റെ കൊച്ചനുജൻ ഒരു വൈദികനാകുന്നതിനേക്കാൾ ഒരു

യർന്ന ഗവൺമെന്റുദ്യോഗസ്ഥനായി കാണുവാനാണ് അദ്ദേഹം ആഗ്രഹിച്ചത്. എന്നാൽ തിരുമേനി ദൈവത്താൽ വിളിക്കപ്പെട്ടിരുന്നതുകൊണ്ട് പ്രിയപ്പെട്ട ജ്യേഷ്ഠന്റെ പ്രതീക്ഷകളും പ്രേരണകളും സഫലമായില്ല. അനുജന്റെ ഈ തിരിവ് ജ്യേഷ്ഠനും ഒട്ടും ഇഷ്ടമായിരുന്നില്ലെങ്കിലും അന്ത്യംവരെ ഈ കൊച്ചനുജനോട് അതിരറ്റ വാത്സല്യവും സ്നേഹവുമുണ്ടായിരുന്നു. പ്രസിദ്ധനായ എം. പി. വർക്കിക്ക് കുടുംബത്തിൽ തനിക്കുണ്ടായിരുന്ന വിഹിതം പീറ്റർ ശെമ്മാശൻ തീറു കൊടുത്തു. തന്റെ തെറ്റാത്ത യാത്രാ പരിപാടികളും മദ്ധ്യേയും കൊച്ചു ചേട്ടനെ ചെന്നു കാണുവാൻ തിരുമേനിയും ഒരിക്കലും വിസ്മരിച്ചിരുന്നില്ല.

തിരുമേനിയേക്കാൾ രണ്ടു വയസ്സു പ്രായം കൂടുതലുള്ള കൊച്ചു പെങ്ങൾ ആയിരുന്നു ബഥനി മഠത്തിലെ സിസ്റ്റർ ശൈന. ബഥനി മഠാധിപയായിത്തീർന്ന മദർ ശൈനായേയും റീത്തിൽ പോയശേഷവും തിരുമേനി ഇടയ്ക്കിടയ്ക്ക് സന്ദർശിക്കുക പതിവായിരുന്നു.

തിരുമേനിയുടെ മറ്റൊരു സഹോദരൻ കുഞ്ഞിപ്പൈലി നാട്ടിലെ ഒരു പൊതുക്കാര്യപ്രവർത്തകനായിരുന്നു. അദ്ദേഹം തൃപ്പൂണിത്തുറ നടമേൽ പള്ളിയിലെ കൈക്കാരനായിരിക്കുമ്പോഴാണ് വട്ടശ്ശേരിൽ തിരുമേനി മർദ്ദീൻ യാത്ര കഴിഞ്ഞ് തിരിച്ചെത്തിയത്. തിരുമേനിയെ നടമേൽ പള്ളിയിലേക്ക് സ്വീകരിച്ചത് കൊച്ചി മഹാരാജാവ് തിരുമേനിയുടെ ഇരട്ടക്കുതിര പൂട്ടിയ രഥത്തിലായിരുന്നു. ഇദ്ദേഹത്തിന്റെ പുത്രൻ ഡോ. എം. പി. പീറ്റർ ഒരു റിട്ടയാർഡ് സർജനാണ്. തിരുമേനിയുടെ സഹോദരികളിൽ മദർ സുപ്പീരിയർ ശൈനാ ഒഴിച്ചുള്ള എല്ലാവരേയും വടക്കുള്ള പ്രശസ്ത കുടുംബങ്ങളിലാണ് വിവാഹം ചെയ്തുകൊടുത്തിട്ടുള്ളത്.

തിരുമേനിയുടെ പിതൃസഹോദരൻ ഭാഗ്യസ്മരണാർഹനായ മൂക്കഞ്ചേരിൽ ഗീവറുഗീസ് റമ്പാൻ, പത്രോസ് പാത്രിയർക്കീസ് ബാവായാൽ റമ്പാൻ സ്ഥാനം ഏറ്റ പലരിൽ ഒരാളായിരുന്നു. തന്റെ പിൻഗാമിയായി കുടുംബത്തിൽ ഒരാൾക്ക് പട്ടം കൊടുക്കണമെന്ന് അദ്ദേഹം അത്യധികം ആഗ്രഹിച്ചിരുന്നു. അതു വാത്സല്യവാനായ കൊച്ചുപിള്ളയാകണമെന്ന് അദ്ദേഹം അഭിലഷിക്കുകയും ചെയ്തിരുന്നു. എന്നാൽ ആ അഭിലാഷം സാധിച്ചു കാണുവാൻ ജീവിച്ചിരിക്കുമ്പോൾ അദ്ദേഹത്തിനു കഴിഞ്ഞില്ല. പക്ഷേ ഏതാനും വർഷങ്ങൾക്കു ശേഷം ആ പുണ്യാത്മാവിന്റെ ആഗ്രഹാഭിലാഷങ്ങൾ പരുമല സെമിനാരിയിൽ വച്ച് നിറവേറ്റപ്പെട്ടു. “തിരുമേനി പട്ടക്കാരനായത് ആ ദൈവമനുഷ്യന്റെ പ്രാർത്ഥനയുടെ ഫലമാണെന്ന്” ആക്കാര്യങ്ങൾ നന്നായടുത്തറിയാവുന്ന തിരുമേനിയുടെ സഹോദരപുത്രൻ റിട്ട: തഹസിൽദാർ കെ. സി. പീറ്റർ നനഞ്ഞ കണ്ണുകളോടെ എന്നോടു പറയുകയുണ്ടായി. നീതിമാന്റെ പ്രാർത്ഥന ഫലിക്കാതെ പോകയില്ലല്ലോ.

# 4

# വിദ്യാർത്ഥിപ്രസ്ഥാനവും തിരുമേനിയും

**തി**രുമേനി എറണാകുളത്ത് വിദ്യാർത്ഥിയായിരിക്കുന്ന കാലത്താണ് അന്ത്യോഖ്യാ സിംഹാസനത്തിൽ നിന്ന് അബ്ദുള്ളാ പാത്രിയർക്കീസ് ബാവാ മലങ്കരയിലേക്ക് വന്നത്. ബാവാ തിരുമേനിക്ക്, അന്നത്തെ കൊച്ചി സംസ്ഥാനത്തിന്റെ തലസ്ഥാനമായിരുന്ന എറണാകുളം പട്ടണം അതി ഗംഭീരമായ ഒരു സ്വീകരണം നൽകി. അന്ന് സമുദായത്തിലെ ഒരു സമുന്നത നേതാവായിരുന്ന എം. എ. ചാക്കോ കൊച്ചിയിലെ പ്രഗത്ഭനായ പോലീസ് സൂപ്രണ്ടായിരുന്നു. അദ്ദേഹത്തിനു രാജകൊട്ടാരത്തിലും ഗവൺമെന്റിലും ഉണ്ടായിരുന്ന സ്വാധീനശക്തി അപാരമായിരുന്നു. തൽഫലമായി ബാവാതിരുമേനിക്കു കൊടുത്ത സ്വീകരണം അതിനു മുമ്പ് എറണാകുളം ദർശിച്ചിട്ടില്ലാത്ത വിധം അത്രയ്ക്കു പ്രൗഢമായിരുന്നു. രാജർഷി രാമവർമ്മ മഹാരാജാവ് തന്റെ നാലു കുതിരകളെ പൂട്ടുന്ന രഥം ബാവായുടെ എഴുന്നള്ളത്തിനായി കല്പിച്ചനുവദിച്ചു കൊടുത്തു. എന്നാൽ ഘോഷയാത്ര ആരംഭിച്ച ഉടനെ ചുറുചുറുക്കുള്ള അഭിമാനികളായ സിറിയൻ യുവജനങ്ങൾ, കുതിരകളെ അഴിച്ചുമാറ്റിയിട്ടു തങ്ങൾ തന്നെ രഥം വലിക്കുകയാണ് ചെയ്തത്. ഈ യുവാക്കന്മാർക്ക് നേതൃത്വവും ഉത്സാഹവും കൊടുക്കുന്നതിലും രഥം വലിക്കുന്നതിലും മൂക്കഞ്ചേരിയിലെ എം. പി. പീറ്ററും വടക്കൻ പറവൂർ എ. എ. പോളും (രാജൻ) മുന്നിൽ നിന്നിരുന്നു.

മൂക്കഞ്ചേരിയിലെ കൊച്ചുപിള്ളയെ മലങ്കരസഭയുടെ മിഷനറി മെത്രാനായി വളർത്തിയെടുക്കുന്നതിൽ സിറിയൻ വിദ്യാർത്ഥിസംഘം വഹിച്ചിട്ടുള്ള പങ്ക് സുപ്രധാനമാണ്. തിരുമേനി 98 കൊല്ലം മുമ്പ് ഇരുപത്തിരണ്ടാമത്തെ വയസ്സിൽ എറണാകുളം കോളജിൽ എഫ്. ഏ. യ്ക്ക് പഠിക്കുന്ന കാലത്താണ് സിറിയൻ വിദ്യാർത്ഥി സംഘത്തിന്റെ പ്രഥമ സമ്മേളനം തിരുവല്ലാ തിരുമൂലപുരം ബാലികാമഠത്തിൽ വച്ച് 1908 ജനുവരിയിൽ നടന്നത്. പ്രസ്തുത കോൺഫ്രൻസിൽ സംബന്ധിക്കുവാൻ യാത്രാസൗകര്യങ്ങൾ വിരളമായിരുന്ന അക്കാലത്തു രണ്ട് കെട്ടുവള്ളങ്ങളിലാണ് വടക്കൻ ഇടവകകളിൽ നിന്നു വിദ്യാർത്ഥികൾ പോയത്. അക്കൂട്ടത്തിൽ പ്രസരിപ്പുള്ള എം. പി. പീറ്ററുമുണ്ടായിരുന്നു. 1908-ൽ നടന്ന ആ ഒന്നാമത്തെ കോൺഫ്രൻസു മുതൽ 1966-ൽ നടന്ന അൻപത്തെട്ടാം കോൺഫ്രൻസിലും മുടങ്ങാതെ ഹാജരായിട്ടുള്ള ഏകവ്യക്തി തിരുമേനി മാത്ര

മാണ്. തിരുമേനി ഏതാനും വർഷം അതിന്റെ ജനറൽ സെക്രട്ടറിയുമായിരുന്നു.



**എം. പി. പീറ്റർ ബിരുദദാന ചടങ്ങിൽ**

തിരുമേനി എഴുതി: പെരുനാട്ടിൽ ബഥനി ആശ്രമത്തിൽ വച്ച് നടന്ന യോഗത്തിൽ ഞാൻ സെക്രട്ടറിയായിരുന്നു. അന്ന് ബങ്കാളിൽ നിന്നു വന്ന ബ്രാഹ്മണ ക്രിസ്ത്യൻ ഫാദർ ചക്രവർത്തി, ബങ്കാളി യുവാക്കന്മാരെ അതിശയിക്കുന്ന സുറിയാനിയുവാക്കന്മാർ ഭാരതഖണ്ഡത്തിൽ വടക്കോട്ട് സേവനസന്നദ്ധതയോടു കൂടി മിഷനറിമാരായി ചെല്ലണമെന്ന് അഭ്യർത്ഥിച്ചു. കുന്നംകുളത്തു നടന്ന യോഗത്തിൽ പുലിക്കോട്ടിൽ ജോസഫ് ശെമ്മാശൻ (പിന്നീട് റമ്പാൻ) നമ്മുടെ ആരാധന സുറിയാനിയിൽ പോരാ, സ്വഭാഷയിൽ ആക്കണമെന്നും ഞാൻ താണജാതിക്കാരെ ഉയർത്തണമെന്നും പ്രസംഗിച്ചു. കോട്ടയം എം. ഡി. യിൽ സന്ധ്യ കഴിഞ്ഞു നടന്ന ഒരു യോഗത്തിൽ യേശുവിന്റെ കുരിശിന്മേലുള്ള കഷ്ടപ്പാട് ഫാ. ഹോംസ് വർണ്ണിച്ചപ്പോൾ എന്റെ കണ്ണിൽനിന്നു കണ്ണുനീർ ഒഴുകി. ഞാനെന്തു ഭോഷൻ, കരയുന്നത് വല്ലവരും കാണുമല്ലോ എന്നു കരുതി പിന്നോട്ടു തിരിഞ്ഞപ്പോൾ ചാലക്കുഴി സി. പി. മാത്തൻ മുതൽപേർ വിതുമ്പിക്കരയുന്നതു കണ്ടു. ദൈവവിളിയെപ്പറ്റിയുള്ള ഫാദർ ഹോംസിന്റെ പ്രസംഗം അയോഗ്യനായ എന്നെ മിശിഹായുടെ ഒരു നിത്യപുരോഹിതനാക്കിത്തീർത്തു. ഒരു യോഗത്തിലെ പ്രേരണ മൂലം സമുദായ പ്രേമിയും എന്റെ പ്രിയ സുഹൃത്തുമായ എൻ. ഐ. പോത്തൻ ശെമ്മാശ്ശൻ നാനാഭാഗങ്ങളിലും സണ്ടേസ്കൂളുകൾ സ്ഥാപിക്കാൻ വളരെ ക്ലേശങ്ങൾ സഹിച്ചു സഞ്ചാരം നടത്തി. വേറൊരു യോഗത്തിലെ പ്രേരണമൂലം സഭ രണ്ടായി പിരിയരുതെന്നുള്ള ദൂതുമായി പത്രോസ് മത്തായി, സി. ജി. വറുഗീസ്, വി. ജെ. ഇട്ടിച്ചെറിയ, ഈ എഴുത്തുകാരൻ (തിരുമേനി തന്നെ) എന്നിവർ, കുറുപ്പംപടി, കുന്നക്കുരുടി, കോതമംഗലം, കോലഞ്ചേരി മുതലായവ വടക്കൻ ഇടവകകളിൽ കാളവണ്ടിയിൽ സഞ്ചരിച്ച് അറിയിച്ചു. പരുമല നടന്ന ഒരു യോഗത്തിൽ കുഷ്ഠരോഗികളുടെ ഇടയിൽ വേല ചെയ്ത അസ്സീസിയിലെ വി. ഫ്രാൻസിസിനെപ്പറ്റി പ്രസംഗിച്ച ഫാദർ ഡൌൺസ് ഇപ്പോൾ ഇംഗ്ലണ്ടിൽ ദരിദ്രന്മാരുടെയും രോഗികളുടെയും ഇടയിൽ വേല ചെയ്യുന്നു. ശാസ്താംകോട്ട നടന്ന കോൺഫ്രൻസിൽ ഇന്ത്യാക്കാരുടെ വലിയ സ്നേഹിതനായ ഫാദർ ലാഷ് (പിന്നീട് ബിഷപ്പ്) ലളിത ജീവിതത്തെയും ക്രിസ്തുവിന്റെ സ്നേഹത്തെയും ജീവിത വിശുദ്ധിയേയും

പറ്റി പ്രസംഗിച്ചു. നിർമ്മല ജലമുള്ള തടാകങ്ങളിൽ വിദ്യാർത്ഥികൾ വള്ള പ്പാട്ടു പാടി ഒരു വള്ളംകളിയും നടത്തി. വോറൊരു കോൺഫ്രൻസിൽ ഊട്ടുമുറിയിൽ വലിയ വേദശാസ്ത്രിയായ ഫാദർ സ്ത്രോങ്ങിനെയും മറ്റും പ്രൊഫസർ സി. ഒ. ഏലിയാസ് ചോറിൽ തൈരൊഴിച്ചു വലിയ ഉരുള ഉരുട്ടി മലയാളികൾ ഉണ്ണുന്ന ഊണ് കാണിച്ചുകൊടുത്തു. ഇങ്ങിനെ സ്മ രണകൾ പലതുണ്ട്. വിദ്യാർത്ഥി സംഘം കൊണ്ട് നാലു ഗുണങ്ങൾ ഉണ്ടാ യിട്ടുണ്ടു, ഉണ്ടായിക്കൊണ്ടിരിക്കുന്നു.

1. സുറിയാനിസഭയുടെ വിശ്വാസാചാരങ്ങൾ പഴഞ്ചനാണ്, കൊള്ളു കയില്ല, നവീകരണമാണ് മെച്ചമെന്ന് യുവാക്കന്മാരിൽ അങ്ങുമിങ്ങുമുണ്ടാ യിരുന്ന ഒരു ഭാവത്തിനു വലിയ ഇടിവു തട്ടി. കൽക്കട്ടായിൽ നിന്നു വന്ന ഓക്സ്ഫോർഡ് മിഷൻ ഹൈചർച്ച് പട്ടക്കാർ കാതോലികവും അപ്പോ സ്തോലികവുമായ സ്തുതി ചൊവ്വാകപ്പെട്ട സത്യവിശ്വാസാചാരങ്ങളെ പ്പറ്റി പഠിപ്പിച്ചപ്പോൾ യുവാക്കന്മാർക്കു തങ്ങളുടെ പൂർവ്വിക സഭയെ സംബ ന്ധിച്ച് ഒരു നൂതന ദർശനമുണ്ടായി.

2. യുവാക്കന്മാർ ഭക്തിയുള്ള ക്രിസ്തീയ ജീവിതത്തിലേക്കു നയിക്ക പ്പെട്ടു കണ്ടമാനം ജീവച്ചാൽ പോരാ. ദൈവഭയത്തോടു ജീവിക്കണമെന്നും നമസ്ക്കരിക്കണമെന്നും കുമ്പസാരിക്കണമെന്നും വിശുദ്ധ കുർബാന കാണുകയും അനുഭവിക്കുകയും ചെയ്യണമെന്നും അനേകം പേർക്കു തോന്നിത്തുടങ്ങി.

3. പതിനഞ്ചുലക്ഷം ജനങ്ങളുള്ള മലങ്കര സുറിയാനിസഭയിൽ അങ്ങു മിങ്ങുമായി വേർപെട്ടു ജീവിച്ചശേഷം കൊല്ലത്തിലൊരിക്കൽ കോഴിക്കോട്ടു മുതൽ തിരുവനന്തപുരം വരെയുള്ള യുവാക്കന്മാർ സംഘടിച്ച് ഒരുമിച്ച് ചേർന്ന് എന്നു വന്നപ്പോൾ ഏകോദരസഹോദരഭാവം വളർന്നു.

4. അനേകം പേർ വിദ്യർത്ഥി സംഘത്തിലെ പ്രസംഗങ്ങൾ കേട്ടു സമ്മേ ളിച്ച് അവരുടെ വഴിക്കു പോകുന്നുണ്ടെങ്കിലും യുവാക്കന്മാരിൽ ഒരു ചെറിയ പങ്ക് ദൈവമഹത്വത്തിനായി സമുദായസേവനത്തിനും പട്ടക്കാർ ആകുന്നതിനും ഒരുമ്പെട്ടിട്ടുണ്ട്. വിദ്യാർത്ഥി സംഘത്തിന്റെ രജതജൂബിലി ആഘോഷം മലങ്കര മെത്രാപ്പോലിത്താ മാർ ഗീവർഗ്ഗീസ് ദീവന്നാസ്യോ സിന്റെ അദ്ധ്യക്ഷതയിൽ തിരുവല്ലായിൽവച്ച് കൊണ്ടാടി. അന്നു ഞാൻ എന്റെ ചില സ്മരണകൾ പറഞ്ഞപ്പോൾ റാവുസാഹിബ് ഒ. എം. ചെറി യാൻ, കെ. സി. ഈപ്പൻ എന്നിവർ കസേരകളിൽ ഇരുന്നു രസിച്ച് ചിരി ക്കുകയായിരുന്നു. ഇന്നു അവരെല്ലാം എവിടെ? ഇനി 25 കൊല്ലം കഴിഞ്ഞു കനകജൂബിലിക്ക് ആരെല്ലാം ഉണ്ടായിരിക്കുമോ? സർവ്വ ശക്തനായ ദൈവം മാത്രമറിയുന്നു.

(1948 ജനുവരി 18-ാം തീയതി ചർച്ച് വീക്കിലി)

ഇരുപത്തഞ്ചു വർഷങ്ങൾക്കു മുമ്പ് തിരുമേനി ചോദിച്ചതുപോലെ കനകജൂബിലിക്കു 70 വയസ്സുകാരനായ തിരുമേനിയുണ്ടായിരുന്നു. എന്നാൽ 1968 മെയ് മാസത്തിൽ നടന്ന 60–ാമതു കോൺഫ്രൻസിന് തിരുമേനിയില്ല. മാർ തേവോദോസ്യോസ് തിരുമേനി എഴുതിയതുപോലെ കോൺഫ്രൻസിന്റെ പ്രാരംഭകാലത്തെ “Leading lights” ൽ ഒരാളായിരുന്ന എം. പി. പത്രോസി (മഹാനായ, പരിശുദ്ധ പത്രോസി) ന് മിഷനറി പ്രവർത്തനത്തിന് വേണ്ട പ്രചോദനം നല്കിയത് സിറിയൻ വിദ്യാർത്ഥി സംഘമാണ്. കോൺഫ്രൻസിന്റെ വാർഷിക സമ്മേളനമാണ് തിരുമേനിയിലെ മിഷനറിയെ വളർത്തിയത്. അതിലെ ഉന്നതന്മാരായ പ്രസംഗകരാണ് തിരുമേനിക്കു മാർഗ്ഗനിർദ്ദേശം നൽകിയത്.

സ്റ്റുഡന്റ് മൂവമെന്റിനു അഭിമാനപുരസ്സരം ചൂണ്ടിക്കാണിക്കാവുന്ന അതിന്റെ നേട്ടങ്ങളിൽ അദ്വിതീയമായ ഒന്നാണ് തിരുമേനിയും തിരുമേനിയുടെ സമൂഹവും. മൂവ്മെന്റിന്റെ ഓമന ശിശു തന്നെയാണു സ്ളീബാദാസ സമൂഹം.

മാർ തേവേദോസ്യോസ് തിരുമേനി ഇങ്ങനെ എഴുതി "In those early days young men like Fr. P.T Geevarghese, K.C .Chacko, Dr. Cheeren varghese, N .I . Pothen, C. O. Oommen, M.P. Petros, V.J.Ittycheria and others were the leading lights of the conference.”

ഒന്നാമത്തെ കോൺഫ്രൻസിൽ സംബന്ധിച്ച ഇരുപത്തിരണ്ടുകാരൻ വിദ്യാർത്ഥി അൻപതെട്ടാമത്തെ കോൺഫ്രൻസിൽ എൺപതുകാരനായി, കോൺഫ്രൻസിന്റെ വിജയപതാകയായി മിഷനറി മെത്രാനായി, 1966–ലെ കോട്ടയം കോൺഫ്രൻസിലും സംബന്ധിച്ചു.

# 5

# ഒളിച്ചുപോയി ശെമ്മാശ്ശനായി

**എം.** പി. പീറ്റർ ഒരു ലോഡ്ജിൽ വിശ്വസ്തനായ വേലക്കാരൻ ചാണ്ടിയുമൊന്നിച്ച് താമസിച്ചുകൊണ്ട് എറണാകുളം കോളജിൽ എഫ്.എ. ക്ലാസ്സിൽ പഠിക്കുമ്പോഴാണ് സിറിയൻ വിദ്യാർത്ഥി സംഘത്തിന്റെ പ്രഥമ സമ്മേളനം തിരുവല്ലാ ബാലികാമഠത്തിൽ വച്ച് നടന്നത്. "1908-ൽ എം. ഡി. സെമ്മിനാരിയിൽ നടന്ന കോൺഫ്രറൻസിൽ ഫാദർ ഹോംസിന്റെ ദൈവ വിളിയെപ്പറ്റിയുള്ള പ്രസംഗം അയോഗ്യനായ എന്നെ മിശ്ശിഹായുടെ ഒരു നിത്യ പുരോഹിതനാക്കിത്തീർത്തു" എന്ന് പിന്നീട് തിരുമേനി എഴുതി. അക്കാലത്തു കൊല്ലം തോറും വിവിധ കേന്ദ്രങ്ങളിൽ വച്ചു നടന്നിരുന്ന സ്റ്റുഡന്റ് കോൺഫ്രൻസുകളും അവയിൽ ഫാദർ ഹോംസിനെപ്പോലെയുള്ള പണ്ഡിതരും ഭക്തരുമായവരുടെ പ്രഭാഷണങ്ങളും കൊച്ചുപിള്ളയിൽ വലിയ സ്വാധീനം ചെലുത്തിയിരുന്നു.

കൊച്ചി സർക്കാരിലെ വിദ്യാഭ്യാസ ഡിപ്പാർട്ടുമെന്റിൽ ഉയർന്ന് ഉയർന്നു കയറുവാനുള്ള എല്ലാ ചുറ്റുപാടുകളും സാദ്ധ്യതകളും കണ്മുമ്പിൽ തെളിഞ്ഞുകിടക്കുന്നു. തന്റെ കുടുംബത്തിനു പൊതുവെയും സഹോദരൻ എം. പി. വർക്കിക്കു പ്രത്യേകിച്ചും ഗവണ്മെന്റിൽ ഉള്ളതായ സ്വാധീന ശക്തിയും ഡയറക്ടർ ഡേവീസ് സായിപ്പിനും, ദിവാൻജിക്കും തന്റെ നേരേയുള്ള വാത്സല്യവും മതിപ്പും അന്നത്തെ കൊച്ചി ഗവൺമെന്റിലെ ഔദ്യോഗിക സൗധത്തിന്റെ ശിഖരത്തിലേക്ക് തന്നെ കൈമാടി വിളിക്കുന്നുണ്ടായിരുന്നു. അതേ സമയം എം. ഡി. സെമിനാരിയിലെ കോൺഫ്രൻസ് ഹാളിൽ ക്രിസ്തു സദൃശനായ ഫാദർ ഹോംസിൽ നിന്നു കിട്ടിയ ആഹ്വാനം മറുവശത്തും. നല്ല ശമ്പളവും പദവിയും ഒരു വശത്തു നിന്നു സ്വാഗതം ചെയ്യുന്നു. വിവേകമില്ലാതെ കലഹിക്കുന്ന സുറിയാനിക്കാരന്റെ വിമർശനവും അവഹേളനവും മറുവശത്തു തുറിച്ചു നോക്കുന്നു. ഇപ്പോൾ ഉള്ള ജോലി കളയാതെ നോക്കി മേലോട്ടു കയറണോ, അതോ അതോ വലിച്ചെറിഞ്ഞു തന്റെ സഭയെ സേവിക്കാൻ മിശിഹായെ പിന്തുടരണമോ? തന്റെ കുടുംബാംഗങ്ങളിൽ പലരും ഉയർന്ന ഗവൺമെന്റ് ഉദ്യോഗസ്ഥന്മാരാണ്. ഒരു ജ്യേഷ്ഠൻ ജഡ്ജിയാണ്. മറ്റൊരു സഹോദരൻ അഞ്ചൽ സുപ്രണ്ടാണ്. വേറൊരാൾ പെരെടുത്ത ഡോക്ടറാണ്. പലരും പല തുറകളിൽ ഉയർന്നവരാണ്. അവരെപ്പോലെ നല്ല നിലകളിൽ വിരാജിക്കണമോ, അതോ അവരുടെ എല്ലാം ഹിതത്തിനെതിരായി, പ്രത്യേകിച്ച് തന്റെ വിദ്യാഭ്യാസാവശ്യങ്ങൾക്കെല്ലാം ലോഭമെന്യേ പണം ചെലവിട്ട് തന്റെ സർവ്വ ഉന്നതിക്കും കാരണക്കാരനായ കൊച്ചു ജ്യേഷ്ഠനെ വെറുപ്പിച്ചുകൊണ്ട് വൈദികവ്യ

ത്തിക്ക് ഇറങ്ങിത്തിരിക്കണമോ? ഹ! ആ യുവസാഹസികനിൽ എന്തെല്ലാം ചിന്തകൾ തിളച്ചുപൊങ്ങി.

എറണാകുളത്തെ ഒരു ചെറിയമുറിയിൽ യുവാവായ കൊച്ചുപിള്ള ഈ ദൃശചിന്തകളുടെ സംഘട്ടനത്താൽ വട്ടംകറങ്ങുകയാണ്. തികച്ചും മൗന മുദ്രിതനായി ആ രാത്രിയിൽ കൊച്ചുപിള്ള കാണപ്പെട്ടു. ഉറക്കമെന്തന്നറിയാതെ വേദപുസ്കവായനയും പ്രാർത്ഥനയും – അങ്ങനെ രാത്രിയുടെ യാമങ്ങൾ നീങ്ങിക്കൊണ്ടിരുന്നു. കിടക്കും, എഴുന്നേൽക്കും, പിന്നെ മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടക്കും; ഇരിക്കും, കിടക്കും, ഹാ അതിഭയങ്കരമായ മാനസിക പോരാട്ടത്തിനധീനനായി ആ യുവാവ് വേദനയനുഭവിക്കുകയായിരുന്നു. ശബ്ദമുഖരിതമായിരുന്ന എറണാകുളം പട്ടണം നിശ്ശബ്ദ നിദ്രയിൽ ലയിച്ചിരിക്കുമ്പോൾ ഈ യുവാവെന്തിത്ര അസ്വസ്ഥനായിക്കഴിയുന്നു. വേലക്കാരൻ ചാണ്ടി ഇതെല്ലാം കണ്ടമ്പരക്കുകയാണ്.

രാത്രി മറഞ്ഞു; നേരവും പുലർന്നു. തലേ ദിവസം പടിഞ്ഞാററബിക്കടലിൽ മുങ്ങിയ സുര്യൻ ഇതൊന്നുമറിയാതെ കിഴക്കൻ മലകൾക്കിടയിൽ പൊങ്ങിക്കഴിഞ്ഞു. രാവിലത്തെ തീവണ്ടി ചൂളം വിളിച്ചു കടന്നുപോയി. പ്രഭാത ഭക്ഷണം കഴിഞ്ഞു ചാണ്ടിയെ വിളിച്ചു, കെട്ടിവച്ചിരുന്ന ബെഡ്ഡിംഗും പെട്ടിയും തലയിൽ പിടിച്ചു കൊടുത്തു. മുറിപൂട്ടി താനും ഇറങ്ങി നേരെ ബോട്ടുകടവിലേക്കു നടന്നു. ചാണ്ടിക്കൊന്നും പിടി കിട്ടിയില്ല. തെക്കോട്ടുള്ള ബോട്ടിൽ സാമാനങ്ങൾ ഇറക്കിവച്ചു. “ചാണ്ടി വീട്ടിലേക്കു പൊയ്ക്കോ, പിന്നെ വിളിക്കാം” എന്നു പറഞ്ഞു. ബോട്ടു തെക്കോട്ടുനീങ്ങി.

എറണാകുളത്തുതന്നെ അധികം ദൂരയല്ലാതെ താമസിക്കുന്ന സ്വകുടുംബാംഗങ്ങളോട് ആലേചിച്ചില്ല, പറഞ്ഞില്ല. സമകാലികരും ജ്യേഷ്ഠസഹോദരപുത്രന്മാരുമായ കെ. സി. വർക്കി മാസ്റ്റർ, കെ. സി. പീറ്റർ എന്നിവർ അടുത്തു തന്നെയുണ്ട്. ജഡരക്തങ്ങളോട് ആലോചിച്ചാൽ നടക്കുന്ന കാര്യമായിരുന്നില്ല ആ തീരുമാനം. ഒന്നും മനസ്സിലാകാത്ത ചാണ്ടി ഓടിച്ചെന്നു വിവരം മേൽപറഞ്ഞവരെ അറിയിച്ചു. കൊച്ചുപിള്ളയുടെ ചിന്താഗതികൾ ഏറെക്കറെ അറിഞ്ഞിരുന്ന അവർ ഉടനെ തൃശൂരുള്ള എം. പി. വർക്കിയെ വിവരമറിയിച്ചു. വർക്കി പരുമലയിൽ താമസിച്ചിരുന്ന വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമേനിക്ക് “പീറ്ററിനു പട്ടം കൊടുക്കരുത്” എന്നു കമ്പിയടിച്ചു. പക്ഷേ, സമയം വൈകിപ്പോയിരുന്നു. ഫാദർ പി. റ്റി. ഗീവറുഗീസിന്റെ സഹകരണത്തോടുകൂടി മാർ ഈവാനിയാസ് തിരുമേനി (ഒന്നാം കാതോലിക്കാ) എം. പി. പീറ്ററിനു ശെമ്മാശുപട്ടം കൊടുത്തു. പട്ടംകൊട കഴിഞ്ഞു പുറത്തിറങ്ങിയപ്പോളാണ് ആ കമ്പി അവിടെ കിട്ടിയത്. അങ്ങനെ ആ ഉറങ്ങാത്ത രാത്രി ഒരു ഉത്തമനായ പുരോഹിതനെ കരുപ്പിടിപ്പിക്കുകയായിരുന്നു. ദൈവത്തിന്റെ ഹിതം ആരറിയുന്നു?

# 6

# പഠിക്കുമ്പോൾ മുതലേ അവശോദ്ധാരണം

**സ്ലീ**ബാദാസസമൂഹം സ്ഥാപിക്കുന്നതിനു വളരെ മുമ്പുതന്നെ എം. പി. പത്രോസ് അധഃകൃതോന്നമനാർത്ഥം പലതും പ്രവർത്തിച്ചുകൊണ്ടിരുന്നു. ഹൈസ്ക്കൂൾ വിദ്യാർത്ഥിയായിരിക്കുമ്പോഴും കോളജ് വിദ്യാർത്ഥിയായിരിക്കുമ്പോഴും അവധിക്കാലങ്ങളിൽ തൃപ്പൂണിത്തുറയുള്ള സ്വഭവനത്തിന്റെ പരിസരങ്ങളിൽ താമസിച്ചുവന്ന താണവർഗ്ഗക്കാരുടെ കുടിലുകൾ സന്ദർശിക്കുകയും അവർ അവശ്യം അറിഞ്ഞിരിക്കേണ്ട ശുചിത്വം, മദ്യപാനദോഷം, കുട്ടികളുടെ വിദ്യാഭ്യാസം എന്നീ കര്യങ്ങളെപ്പറ്റി അവരോട് സംസാരിക്കുകയും പതിവായിരുന്നു.

അധഃസ്ഥിതരെ ഉയർത്തുക, അതിനുവേണ്ടി എന്തു ത്യാഗവും ചെയ്യുക അതിനായി ആരോടും മുഖം നോക്കാതെ സംസാരിക്കുക, ആവശ്യമായി വന്നാൽ ഏതുയർന്ന പദവിയിലിരിക്കുന്നവരുടേയും പ്രീതിയോ അപ്രീതിയോ കണക്കിലെടുക്കാതെ മുന്നോട്ടു നീങ്ങുക– അതിനൊന്നിനും തിരുമേനിക്കു അശേഷം മടിയില്ലായിരുന്നു. അതുകൊണ്ടായിരുന്നല്ലോ അധഃകൃതരിൽ നിന്നു സഭയിൽ വരുന്നവർക്ക് "പുലപ്പള്ളി"കൾ വച്ചുകൊടുത്ത് അവരെ മിശിഹായുടെ സഭയിലും അധഃകൃതരായിത്തന്നെ വേർതിരിക്കുന്നതിനെ ശക്തിയുക്തം തിരുമേനി എതിർത്തത്. ഈ പ്രസ്ഥാനത്തിനു മൗനാനുമതി നല്കിയ ഉന്നതന്മാരായ മെത്രാപ്പോലീത്താ തിരുമേനിമാർ സന്നിഹിതരായിരുന്ന ഒരു സമ്മേളനത്തിൽ "യേശുതമ്പുരാൻ ഈ സഭയിലേക്കെഴുന്നെള്ളിയാൽ ഈ അനീതിക്കെതിരായി ചുവപ്പുകുപ്പായത്തിന്റെ പുറത്തടി വീഴുന്നതു കാണാം" എന്നു എം. പി. പത്രോസ് ശെമ്മാശ്ശൻ പ്രസംഗിച്ചു. ഈ പ്രസ്താവന കുറച്ചുകാലം വലിയ കോളിളക്കങ്ങൾ സൃഷ്ടിക്കുക തന്നെ ചെയ്തു. അതതു കാലങ്ങളിൽ പുറന്തള്ളപ്പെട്ടിരുന്ന വർക്ക് സഹായഹസ്തം നീട്ടിക്കൊടുത്ത് അവരെ കരേറ്റുകയെന്ന മഹായജ്ഞമാണ് തിരുമേനിയുടെ ജീവിതമെന്ന് ഒറ്റ വാചകത്തിൽ പറയാം.

ഞാറയ്ക്കൽ സ്കൂളിൽ ജോലി നോക്കിയ വകയിൽ ലഭിച്ച മൂവായിരത്തോളം രൂപാ സഹോദരിമാർക്കായി ഭാഗിച്ചുകൊടുത്തു. കഥാനായകൻ പട്ടമേറ്റശേഷം സെറാമ്പൂരിൽ മൂന്നുവർഷം ബി.ഡി.ക്കു പഠിച്ചു ഡിഗ്രി എടുത്തു. തുടർന്നു നേരത്തെ പ്ലാൻ ചെയ്തിരുന്ന അധഃകൃതരുടെ ഇട

യിലെ സുവിശേഷവേലയ്ക്കു കുറെ പണം കരുതേണ്ടത് ആവശ്യമായി തോന്നിയതിനാൽ "ഒരു ബി. ഏ., ബി. ഡി. എൽ. റ്റി. ക്കാരൻ ചരിത്രം പ്രധാനമായും എടുത്തുപഠിപ്പിക്കുവാൻ തയ്യാർ. മാസം നൂറുരൂപാ ശമ്പളം കിട്ടണം." എന്നു പരസ്യം ചെയ്തു. മൂന്നാം ദിവസം അതാ മദനപ്പള്ളി ഹോപ്പ് ഹൈസ്ക്കൂളിൽ നിന്നു ജോലി നല്കാമെന്നു പറഞ്ഞുകൊണ്ട് കത്തുവന്നിരിക്കുന്നു. ആറുവർഷം ഒരു മാതൃകാദ്ധ്യാപകനായി അവിടെ ജോലി ചെയ്തു. മദനപ്പള്ളിയിലെ ജോലിക്കാലത്തു കിട്ടിയശമ്പളം മുഴുവനുംതന്നെ തന്റെ ഭാവി പദ്ധതികൾക്കായി ഏറ്റവും വലിയ പിശുക്കനെപ്പോലെ സ്വരുപിക്കുകയായിരുന്നു. ചില കുട്ടികൾക്കു ട്യൂഷൻ എടുത്തു കിട്ടിവന്ന ചെറിയ വരുമാനം (30–40 രുപാ)കൊണ്ടായിരുന്നു ജീവിതാവശ്യങ്ങൾ നിർവഹിച്ചിരുന്നത്. അവിടെ നിന്നു ജോലി രാജിവച്ച് തന്റെ ചിരകാല പ്രതീക്ഷിതമായ മിഷൻ ഫീൽഡിലേക്ക് ഇറങ്ങുമ്പോൾ ഏഴായിരം രൂപാ ബാങ്കിൽ നിക്ഷേപമുണ്ടായിരുന്നു. ട്യൂഷൻ എടുത്തതിനു തെലുങ്കു വിദ്യാർത്ഥി സമ്മാനിച്ച കുതിരപ്പവൻ മോതിരമാണ് ആദ്യകാലത്ത് മാന്തുരുത്തേലേയും മുളന്തുരുത്തിയിലേയും കോലഞ്ചേരിയിലേയും പുതുക്രിസ്ത്യൻ സ്ത്രീകൾക്കുള്ള വിവാഹമിന്നായി (താലി) മാറ്റിയത്.

മദനപ്പള്ളിയിൽ ജോലിയിലിരിക്കുമ്പോഴാണ് കൊച്ചി ഗവർമ്മെന്റ് അധഃകൃതോന്നമനാർത്ഥം ചില പരിശ്രമങ്ങൾ നടത്തുവാൻ തീരുമാനിച്ചത്. മഹാത്മ ഗാന്ധിയുടെ ഹരിജന പ്രവർത്തനങ്ങൾ അന്ന് ആരംഭിച്ചിരുന്നില്ല. ഹരിജനങ്ങൾ എന്ന മനോഹര സംജ്ഞ അധഃകൃതർക്കായി ആവീർഭവിക്കുന്നതിനു വളരെ മുമ്പു ക്ഷേത്രപ്രവേശനം നടപ്പിലായിട്ടില്ലെന്നുമാത്രമല്ല, പട്ടിയും പൂച്ചയും നടക്കുന്ന പൊതുവഴയിൽക്കൂടി ഭയലേശമെന്യേ അധഃകൃതർ നടക്കുന്ന കാര്യം പോലും അസാദ്ധ്യമായി പരിഗണിക്കപ്പെട്ടിരുന്ന കാലത്തു കൊച്ചിമഹാരാജാവ് തിരുമേനിക്ക് അടിച്ചമർത്തപ്പെട്ട അധഃകൃതരുടെ പേരിൽ അല്പം അനുകമ്പ തോന്നി, അവരെ ഒന്നുയർത്തുവാൻ അദ്ദേഹത്തിനു ദയവുണ്ടായി. അന്നു ദിവാനായിരുന്ന സർ. ടി.വിജയരാഘവാചാരി അതിനു അനുകൂലിയും പ്രേരകനുമായിരുന്നു. ഇക്കാര്യം ഗവൺമെന്റു ലവലിൽ ആലോചിച്ചപ്പോൾ വിദ്യാഭ്യാസ ഡയറക്ടർ ഡേവീസ് സായിപ്പിന്റെ ഉപദേശമനുസരിച്ച് ഇതിലേക്ക് സ്പെഷൽ ആഫീസറായി നിയമിക്കുവാൻ വിദ്യാഭ്യാസ ഡിപ്പാർട്ടുമെന്റിൽ നിന്നു രാജിവച്ചുപോയ എം. പി. പീറ്ററെ മാത്രമാണു കണ്ടുകിട്ടിയത്.

ഇതിനകം പട്ടമേറ്റു കഴിഞ്ഞിരുന്ന ഡീക്കൻ എം. പി. പത്രോസിനെ കൊച്ചി ദിവാൻ 1105–ൽ കമ്പിയടിച്ചു വരുത്തി സ്പെഷൽ ആഫീസറായി നിയമിക്കുകയാണുണ്ടായത്. വടക്കൻ കൊച്ചിയിലും തെക്കൻ കൊച്ചിയിലും സ്പെഷൽ ആഫീസറുടെ കൂടെ സഞ്ചരിച്ചു സഹായിക്കുവാൻ വിദ്യാഭ്യാസ ഡെപ്യൂട്ടി ഇൻസ്പെക്ടർമാരായിരുന്ന വിശ്വനാഥയ്യരേയും

പള്ളിയിൽ കൃഷ്ണമേനോനേയും ഗവൺമ്മെന്റിൽ നിന്നു നിയോഗിച്ചു. അന്നേവരെ വിദ്യാലയങ്ങൾക്കം കണ്ടിട്ടില്ലായിരുന്ന അനേകം അധഃകൃത ബാലികാബാലന്മാരെ സ്കൂളിൽ ചേർത്തു തുടങ്ങി. രാജ്യത്തു പല ഭാഗങ്ങളിലായി ധാരാളം കിണറുകൾ അധഃകൃതർക്കായി കുഴിപ്പിച്ചു. ചാലക്കുടി റെയിൽവേസ്റ്റഷനു വടക്കുഭാഗത്തുള്ള വിജയരാഘവപുരം കോളനി, സെപെഷൽ ആഫീസറുടെ നിർദ്ദേശ പ്രകാരം അന്നാരംഭിച്ച താണ്. കൊച്ചി സംസ്ഥാനത്തിന്റെ നാനാഭാഗങ്ങളിലായി അനേകം മഹാ യോഗങ്ങൾ സംഘടിപ്പിച്ചു. രാജകുമാരൻ, അപ്പൻ തമ്പുരാൻ, ബോംബേ ഹൈക്കോർട്ടു ജഡ്ജിയായിരുന്ന സർ. നാരായണ ചന്ദ്രവർക്കർ, സർ. സദാശിവയ്യർ, ദിവാൻ സർ. ടി. വിജയരാഘവാചാരി മുതലായവർ, അദ്ധ്യ ക്ഷത വഹിച്ചു പ്രസംഗിച്ചു. മലബാറിൽ മഞ്ചേരിയിൽ നടന്ന ഒരു യോഗ ത്തിൽ സുപ്രസിദ്ധ സാഹിത്യകാരൻ ഒ. ചന്തുമേനോൻ അദ്ധ്യക്ഷത വഹി ക്കുകയും പ്രസിദ്ധ അഭിഭാഷകനായിരുന്ന മഞ്ചേരി രാമയ്യരും എം. പി. പത്രോസ് ശെമ്മാശ്ശനും പ്രസംഗിക്കുകയും ചെയ്യുതു. യോഗങ്ങളിലെല്ലാം അധഃസ്ഥിതരുടെ ഉയർച്ചയെ ലക്ഷ്യമാക്കി പാസ്സാക്കി അധഃകൃത സ്ഥാന ങ്ങളിലേക്ക് അയച്ചുകൊടുക്കുമായിരുന്നു.

1098 മേടം 30-ാം തീയതി തൃശൂരിൽ വച്ച് സർ. സദാശിവയ്യരുടെ അദ്ധ്യ ക്ഷതയിൽ കൂടിയ പുലയ മഹജനസഭായോഗത്തിൽ തഴെ ചേർക്കുന്ന പ്രമേയങ്ങൾ പാസ്സാക്കി.

1. പൊതുജനങ്ങളുടെ ഉപയോഗത്തിനായി പൊതുമുതൽ കൊണ്ടു നടത്തുന്ന സ്ക്കൂളുകൾ, ആശുപത്രികൾ, നീതിന്യായക്കോടതികൾ, മുത ലായ പബ്ളിക് സ്ഥാപനങ്ങളിലേക്കും കിണറുകൾ, ചന്തകൾ, തെരുവു കൾ, ശ്മശാന സ്ഥലങ്ങൾ, ജോലിസ്ഥലങ്ങൾ, വിശ്രമസ്ഥലങ്ങൾ, ദേവാ ലയങ്ങൾ മുതലായ പബ്ലിക്കു സ്ഥലങ്ങളിലേക്കും സ്വാതന്ത്ര്യമായും തടസ്സം കൂടാതെയും പ്രവേശിക്കുന്നത് ഏതൊരു മനുഷ്യന്റെയും ജൻമാ വകാശമാണെന്നും, ഈ അവകാശത്തെ അനുഭവിപ്പാൻ തീണ്ടൽ, തൊടീൽ എന്നിവ താണ ജാതിക്കാരെ അനുവദിക്കാത്തതുകൊണ്ട് താണ ജാതിക്കാരുടെ കാര്യം രാജ്യതന്ത്രസംബന്ധമായും, സാമൂഹ്യമായും, മ തസംബന്ധമായും, ഇന്ത്യയെ മുഴുവനും ബാധിക്കുന്ന ഒരു ജാത്യൈക സംഗതിയാണെന്നും ഈ മഹായോഗം വിചാരിക്കുകയും അടിമത്തം പോലെ നികൃഷ്ടമായ തീണ്ടൽ, തൊടീൽ എന്നീ തടസ്സത്തെ നീക്കം ചെയ്യുവാൻ നടപടി നടത്തേണ്ടതാണെന്നും ബലമായി അഭിപ്രായപ്പെടു കയും ചെയ്യുന്നു.

2. താണ ജാതിക്കാരുടെ അസ്വാധീനത മാറ്റിയെങ്കിൽ മാത്രമേ അവ രുടെ ഉയർച്ച എത്രയും എളുപ്പത്തിൽ സാധിക്കുകയുള്ളു എന്ന് ഈ

മഹായോഗം അഭിപ്രായപ്പെടുകയും ഈ ഉദ്ദേശ്യസാദ്ധ്യത്തിനായി കൊച്ചി മഹാരാജാവു തിരുമേനിയോട് തീണ്ടൽ, തൊടീൽ എന്നിവയെ നിറുത്തൽ ചെയ്യുന്ന ഒരു വിളംബരം പ്രസിദ്ധപ്പെടുത്തണം എന്ന് അപേക്ഷിക്കുകയും ചെയ്യുന്നു.

3. പുലയർ മുതലായവരുടെ സംഗതിയിൽ പ്രദർശിപ്പിക്കുന്ന വലിയ താൽപര്യം അവരുടെ ഉയർച്ചയ്ക്ക് വേണ്ടി ചെയ്യുന്ന ധനസഹായം താണജാതിക്കാർക്കു സംസ്ഥാനത്തെ സകല പബ്ളിക്കു റോഡുകളിലേക്കും, സ്ക്കൂളുകളിലേക്കും പ്രവേശിപ്പാനുള്ള അനുവാദം, എന്നിവയ്ക്കായി കൊച്ചി മഹാരാജാവു തിരുമേനിയോടും ദിവാൻ അവർകളോടും ഈ മഹായോഗത്തിനുള്ള അഗാധമായ നന്ദിയും സ്വാമി ഭക്തിയും ഹൃദയപൂർവ്വം ഇവിടെ രേഖപ്പെടുത്തുകയും സംസ്ഥാനത്തെ താണജാതിക്കാരായ പ്രജകളുടെ സാമൂഹ്യമായും, ധനസംബന്ധമായും വിദ്യാഭ്യാസ സംബന്ധമായും രാജ്യതന്ത്ര സംബന്ധമായും ഉള്ള നന്മയ്ക്കുവേണ്ടി ഇപ്പോഴത്തേതിൽ ഉപരിയായും നിശ്ചിതമായും പലതും പ്രവർത്തിക്കണമെന്ന് അപേക്ഷിക്കുകയും ചെയ്യുന്നു.

പബ്ളിക്കു റോഡിൽ കൂടി നടക്കുവാൻ പുലയർ മുതലായവർക്കു അധികാരം ഇല്ലെന്നു പറഞ്ഞ് അവരെ ഉപദ്രവിച്ച ദുഷ്ടന്മാരായ ചില ഉയർന്ന ജാതിക്കാർക്കു മജിസ്രേട്ട് 15 രൂപാ വീതം പിഴകല്പിച്ചിരിക്കുന്നു. ഇക്കൂട്ടർക്ക് ഇത് ഒരു പാഠമായിരിക്കട്ടെ. പുലയർ മുതലായവർ എല്ലാ പബ്ളിക്കു റോഡുകളിലും കൂടി നടന്നു കൊള്ളണം. എല്ലാ സ്ക്കൂളുകളിലും അവരുടെ കുട്ടികൾ ചേർന്നു പഠിക്കണം. അവർക്കു പുസ്തകവും ഉച്ചഭക്ഷണവും സർക്കാരിൽ നിന്നു പല സ്ക്കൂളുകളിലും കൊടുക്കുന്നുണ്ട്. പുലയർ മുതലായവർ ദിവസേന കുളിക്കുകയും കള്ളുകുടിക്കാതിരിക്കുകയും ദൈവഭയവും മര്യാദയും ഉള്ളവരായിരിക്കുകയും വേണം.

**കളരിയിൽ ചരതൻ**
**ഈരേൽ ചാത്തൻ**

(കാര്യദർശികൾ)

തൃശ്ശൂർ
1098 മേടം 30

1094 ഇടവം 1-ാം നു തൃപ്പൂണിത്തുറ ബോയ്സ് ഹൈസ്ക്കൂൾ മൈതാനത്തു ചേർന്ന അധഃകൃത മഹായോഗത്തിൽ ഒരു വലിയ സാമൂഹ്യ പരിഷ്ക്കാരി കൂടിയായിരുന്ന ദിവാൻ ടി. വിജയരാഘവാചാരി അദ്ധ്യക്ഷതവഹിച്ചു. അധഃകൃതർ ആയിരക്കണക്കിനു വാദ്യമേളങ്ങളോടുകൂടി യോഗത്തിൽ വന്നു ചേർന്നു. പ്രസ്തുത യോഗത്തിൽ സഹോദരൻ കെ. അയ്യ

പ്പനും എം. പി പത്രോസ് ശെമ്മാശ്ശനും പ്രസംഗിച്ചു. പുലയർക്കും പറയർക്കും സകല റോഡിൽ കൂടിയും സ്വതന്ത്രമായി സഞ്ചരിക്കാമെന്നുള്ള മഹാരാജാവിന്റെ വിളംബരം ദിവാൻജി യോഗത്തിൽ പ്രഖ്യാപനം ചെയ്തു. യോഗാനന്തരം ഒരു വലിയ ഘോഷയാത്രയെ ദിവാൻജിയും ശെമ്മാശ്ശനുംകൂടി നയിച്ചു. എന്നാൽ അന്നു സന്ധ്യയ്ക്കു തൃപ്പൂണിത്തുറ നിന്ന് ഒരു നാഴിക വടക്കുകിഴക്കു ഇരുമ്പനത്തു വച്ച് ഇതെല്ലാം കഴിഞ്ഞ് തിരികെപ്പോയ ഒരു പുലയനെ രണ്ടു നായന്മാർ കൂടി അടിച്ചു അവന്റെ കൈയിലുണ്ടായിരുന്ന സാമാനങ്ങൾ വഴിയിൽ ചിതറി. “നീ നിന്റെ മൂക്കാഞ്ചേരിയോടു ചെന്നു പറ” എന്നു പറഞ്ഞു. അടിച്ച ശേഷം അശുദ്ധം മാറാൻ ആ സവർണ്ണ ഹിന്ദുക്കൾ കുളത്തിൽ പോയി മുങ്ങിക്കുളിക്കുകയും ചെയ്തു. അടികൊണ്ടവൻ അന്തം വിട്ടു. തൃപ്പുണിത്തുറയ്ക്കു തിരിച്ചോടി. അവൻ ആ രാത്രിയിൽ തന്നെ മൂക്കാഞ്ചേരിൽ എത്തി. വിവരങ്ങൾ ശെമ്മാശ്ശൻ അപ്പോൾ തന്നെ ദിവാനെ അറിയിച്ചു. ദിവാന്റെ നിർദ്ദേശപ്രകാരം അടുത്ത ദിവസം രാവിലെ അവനേയും കൊണ്ട് എറണാകുളത്തേക്കുപോയി. നേരം വെളുത്തപ്പോൾ വളഞ്ഞമ്പലം എന്ന സ്ഥലത്തു വച്ചു നായന്മാർ ഇവരെ തടഞ്ഞു. പുലയനെ കണ്ടയുടനെ ഭീഷണിപ്പെടുത്തി. പിന്നീട് വേറെവഴിയായി എറണാകുളത്തെത്തി മജിസ്ട്രേട്ടു കോർട്ടിൽ ഒരു കേസ് ഫയൽ ചെയ്തു.

ഏതാനും മാസങ്ങൾ സ്പെഷൽ ആഫീസറായി ജോലി നോക്കിയ ശേഷം ശെമ്മാശ്ശൻ മദനപ്പള്ളിയിലേക്കു തിരികെപ്പോയി. 1920 ജൂലൈ 7–നു ദിവാൻജി എറണാകുളത്തു നിന്നു ശെമ്മാശ്ശനു അയച്ച കത്താണ് താഴെ ചേർക്കുന്നത്:

Private

Ernakulam
7th July 1920

Dear Sir.

Many thanks for your letter of 3rd July. It was very thoughtful and kind of you to have sent me Sir Narayan Chandavarkar's letter. I feel very grateful to Sir Narayan Chandavarkar for what he has said and what he proposes to do . There is a great deal of opposition here, practically everybody that counts is against our policy. The Hindu press, both English and Vernacular in the State has been violently denunciatory. But all this has only made His Highness firmer in his determination to pursue the policy already decided upon. We are therefore getting on in spite of it all.

After the Schools reopened in June there has been quite a number of

“Strikes” in several schools as a demonstration against the admission of Pulaya boys in to schools. At Edavanakadu, the Christians joined with the Nairs the opposition. At Cherai, the Ezhavas have adopted the suicidal policy of opposing the admission of classes who are only little more depressed than themselves. At Chelakara, the Brahmans and the Nairs joined together to oppose the admission of Pulayas, though for years boys of the other depressed classes, like blacksmiths, carpenters and others, have been without objection reading in the school. That these incidents should have happened almost simultaneously after the policy of admission of Pulayas had been acquiesced in the whole of last year seems to indicate that the higher classes are taking advantage of the opposition outside to press for the reversal of what seemed to be a settled fact. They apparently consider that when there is a general attack all round this is a suitable moment for upsetting the education policy, but we have stuck to our guns and in every case,the full complement of teachers has been “carrying on” for the benefit of the newly admitted Pulaya boys and gradually the other boys who went on strike are all quietly returning to their schools.

The recent political activities in the State appear to be directed in against this policy of the Government to have encouraged the higher classes to think that they can force the heads of Government but in this they will find themselves mistaken . Long before the local congress. I had begun to work on a scheme of constitutional reforms, which I hope will soon see fruition. The opposition will not stand in the way of my getting through with these schemes, but care will be taken that in any scheme that matertalises, the interests of the ‘depressed’classes are efficiently protected.

A few days ago, I received a very warm letter form Mr.Justice Sadesiva Ayyar of Madrass, who had read my speech at the Ezhava conference in the newspapers and wrote with enthusiastic sympathy. Letters like his and Sir Narayan Chandavarkars are great help and source of strengh.One feels one is not left all alone.

With kind regards.
I remain
Yours sincerely,
T. Vijayarahavacharya

To

Rev. M. P. Patros, B. A. B. D. L. T.,
Madanappalle.

താണ ജാതിക്കാർക്ക് അമ്പലത്തിൽ കയറുവാനല്ല, വഴിയേ നടക്കു

വാനുള്ള സ്വാതന്ത്ര്യത്തിനു വേണ്ടിയാണല്ലോ 1923–ൽ മഹാത്മജിയുടെ അനുഗ്രഹാശിസ്സുകളോടെ വൈക്കം സത്യഗ്രഹം ആരംഭിച്ചത്. ശെമ്മാശൻ പ്രസ്തുത സത്യഗ്രഹത്തിൽ പങ്കെടുക്കുകയും വൈക്കം മണൽപ്പുറത്തു ചേർന്ന ഒരു വമ്പിച്ച സദസ്സിൽ പ്രസംഗിക്കുകയും ചെയ്തു. ശെമ്മാശന്റെ പ്രസംഗം അക്കാലത്തു മദ്രാസിൽ നിന്നു, സുപ്രസിദ്ധനായ സത്യമൂർത്തിയുടെ പത്രാധിപത്യത്തിൽ പ്രസിദ്ധീകരിച്ചിരുന്ന "സ്വരാജ്യ" എന്ന ഇംഗ്ലീഷ് പത്രത്തിൽ "Rev. Peter's Message" എന്ന വലിയ തലക്കെട്ടിൽ പ്രസിദ്ധീകരിച്ചിരുന്നു. അതിലെ ഏതാനും വരികളാണ് താഴെ ചേർക്കുന്ന്.

"I feel that the Maharajas of Travancore and Cochin come to fully understand the sufferings of the poor in the assertion of their elementary rights of citizen -ship. They will surely rise in the name of God and humanity and by means of a proclamation put a stop to this kind of sinful slavery. If the ancient Syrian Christain Community of Kerala had been sufficiently faithful to the freedom-giving Gospel of Christ. They would have done wonders in His great humanitarian work, but it is not too late. I therefore appeal to my community to show more interest in this anti-unapproachability movement, so that the Kingdom of God may be hastened in this great land.

(Swaraj, 1924 April 30)

# 7

# എതിർപ്പിനെ അവഗണിച്ച് ആരാധന മലയാളത്തിലാക്കി

തിരുമേനി സഭയിലേയും സമൂഹത്തിലേയും ഒരു വിപ്ലവ നേതാവാണ്. അധഃകൃതോദ്ധാരണാർത്ഥം നാട്ടിൽ ഒരു പരിവർത്തനം തന്നെ സൃഷ്ടിച്ചു. അതുപോലെ തന്നെ തിരുമേനി സഭയ്ക്കകത്തും ചില വൻ മാറ്റങ്ങൾക്കു കളമൊരുക്കി.

വളരെക്കാലമായി സഭയിലെ ആരാധനകളെല്ലാം സാധാരണക്കാർക്ക് അർത്ഥമറിഞ്ഞുകൂടാത്ത സുറിയാനി ഭാഷയിലാണല്ലോ നടത്തിവന്നത്. അതു നടത്തുന്ന പട്ടക്കാരിൽ പലർക്കും തന്നെ ശരിയായ അർത്ഥം അറിഞ്ഞുകൂടായിരിക്കും എന്നുള്ളതും സത്യമാണ്. പല വൈദികരും മുക്കിയും മൂളിയും അനാവശ്യമായി ഇഴച്ചും നീട്ടിയും വ്യാകരണബന്ധമൊന്നുമില്ലാതെയും ഏവൻഗേലി വായിക്കുന്നതും പ്രുമിയോൻ തർജ്ജമ ചെയ്യുന്നതും സർവ്വ സാധാരണമായിരുന്നു. ചില പട്ടക്കാർ ഏവൻഗേലി വായിക്കാൻ തുടങ്ങുമ്പോൾ പല പ്രാവശ്യം കണ്ണട തുടയ്ക്കുന്നതും, കപ്യാരെ ഇടയ്ക്ക് ഒന്നു ശകാരിക്കുന്നതും മറ്റും പലരും കണ്ടിട്ടുള്ളതാണ്.

ഇതിന് ഒരു പരിഹാരം ഉണ്ടാക്കുവാൻ വടക്കുള്ള വലിയ കുടുംബങ്ങളിലൊന്നായ പുലിക്കോട്ടിലെ ജോസഫ് ശെമ്മാശ്ശനെയും കൂട്ടുപിടിച്ചുകൊണ്ടു "ആരാധന സ്വഭാഷയിൽ" എന്ന പ്രസ്ഥാനം 1917– ൽ തിരുമേനി ആരംഭിച്ചു. നമ്മുടെ കർത്താവ് സംസാരിച്ച ഭാഷയായ അറമായയോടു ഏറ്റവും വളരെ അടുപ്പവും സാമ്യവുമുള്ള നമ്മുടെ സുറിയാനി, വൈദികർ തീരെ ഉപേക്ഷിക്കണമെന്നല്ല, സുറിയാനി പഠിക്കുന്നതോടൊപ്പം, ആരാധന അതിൽ സംബന്ധിക്കുന്നവർക്കു നല്ലതുപോലെ മനസ്സിലാക്കി അതിൽ ഹൃദയപൂർവ്വം സംബന്ധിക്കുവാൻ കഴിയണമെന്ന് ഈ ശെമ്മാശ്ശന്മാർ ഒരാശയം സഭാന്തരീക്ഷത്തിൽ തൊടുത്തുവിട്ടു. ആ ചെറുകാറ്റു ചിലപ്പോൾ ശക്തിയായും അപൂർവ്വ ചില സന്ദർഭങ്ങളിൽ കൊടുങ്കാറ്റായും വീശാൻ തുടങ്ങി. വലിയ റോമൻ കത്തോലിക്കാ സഭയിൽ ആദ്യം നടന്ന വർത്തിക്കാൻ സുന്നഹദോസിന്റെ ചിന്താവിഷയങ്ങളിൽ ഒന്ന് ആരാധന സ്വഭാഷയിൽ ആക്കുക എന്നതായിരുന്നു. പുലിക്കോട്ടിലെയും മൂക്കഞ്ചേരിയിലെയും ശെമ്മാശ്ശന്മാർ കാറ്റുവീശിക്കുക മാത്രമല്ല ക്രിയാത്മകമായി അവ നടപ്പിൽ വരുത്തുകയും ചെയ്തു. കഷ്ടാനുഭവ ആഴ്ചയിലെ പ്രുമിയോൻ, കൂദാശക്രമങ്ങൾ, കുർബാന, തക്സാ, ആണ്ടുതക്സാ മുതലായ തർജ്ജമകൾ ഇദം പ്രഥമമായി മലയാളത്തിൽ പുസ്തമായി പുറത്തിറ

ങ്ങി. “ധൂപക്കുറ്റിയിൽ തീ ഉതേണ്ട ശെമ്മാശ്ശന്മാർ പരിശുദ്ധങ്ങളായ തക്സാകളിൽ തൊട്ടുകളിപ്പാൻ എന്തു കാര്യമെന്ന്” മെത്രാപ്പോലിത്തന്മാർ സഗൗരവം വിലക്കി; എങ്കിലും ആ നല്ല പ്രസ്ഥാനം പരോഗമിക്കുക തന്നെ ചെയ്തു. വടക്കു സുറിയാനിയിൽ നല്ല പാണ്ഡിത്യമുണ്ടായിരുന്ന കോത മംഗലം എം. റ്റി. ഇട്ടിരാമല്പാൻ, തൃപ്പൂണിത്തുറ നടമേൽ പള്ളി വികാരി യായിരുന്ന കുളങ്ങാട്ടിൽ യൗസേഫ് കത്തനാർ മുതലായവർ എല്ലാം ഈ തർജ്ജിമ പ്രസ്ഥാനത്തിൽ ഇവരെ സഹായിച്ചു. തിരുമേനി തന്നെ എഴു തുന്നു: “എന്റെ മല്പാനായിരുന്ന സെറാമ്പൂർ കോളജ് പ്രൊഫസർ ഫാദർ പി. റ്റി. ഗീവറുഗീസ് (പിന്നിട് ആർച്ചു ബിഷപ്പ് മാർ ഈവാനിയോസ്) ആയിരുന്നു എന്നെ കോളജിൽ കുർബാനതക്സാ പഠിപ്പിച്ചത്. തക്സാ യുടെ പേജുകൾ പഠിക്കുന്നതും ഭംഗിയായി മലയാളത്തിൽ എഴുതുന്നതും ഒരുമിച്ചു കഴിഞ്ഞു. ആ നോട്ടാണ് മലയാളം കുർബാനതക്സയുടെ മൂലം. ഈ തർജ്ജമകൾ അനേകം പട്ടക്കാർക്ക് എന്തെന്നില്ലാത്ത ആശ്വാസം നല്കി. കണ്ണടവച്ചിട്ടും സുറിയാനിപ്പുസ്തകം നോക്കാൻ കണ്ണുപറ്റാത്ത പല പട്ടക്കാരും സുറിയാനി സഭയിൽ വിലതീരാത്ത സേവനം ഞങ്ങൾ ചെയ്തിരിക്കുന്നു എന്ന് ഞങ്ങൾക്കെഴുതി. ഞങ്ങളെ വാഴ്ത്തി അനുഗ്ര ഹിച്ചു.”

“ഒഴിവുകാലത്തു ഞാൻ കുന്നംകുളം പഴയപള്ളിയിൽ താമസിച്ചു കൊണ്ട് പുലിക്കോട്ടു ശെമ്മാശ്ശനുമൊന്നിച്ചിരുന്ന് പ്രസ്സിലേക്ക് അച്ചടി ക്കാൻ കൊടുക്കുന്നതിനു മുമ്പ് തർജ്ജമകൾ പരിശോധിക്കും. ഫാ. പി . റ്റി. ഗീവറുഗീസ്, ഇട്ടിരാമല്പാൻ മുതലായവർ നോക്കിയ കുർബാന തക്സാ തർജ്ജമക്കടലാസ്സുകൾ സമർത്ഥനായ പുലിക്കോടൻ സുറിയാനി സഭാഭാസുരനായിരുന്ന മല്ലപ്പള്ളി തിരുമേനിക്ക് അവസാനത്തെ നോട്ടം നോക്കുവാൻ അയച്ചു കൊടുത്തു. എന്റെ സ്നേഹിതൻ ശെമ്മാശ്ശന് ഒരു ദോഷം; സംസ്കൃതപദങ്ങൾ വേണമെന്ന് നിർബന്ധം. ഞാൻ അതിന് എതിരും. എതായാലും ആദ്യത്തെ പുസ്തകം പീഡാനുഭവാഴ്ചയിലെ പ്രുമിയോൻ സംസ്കൃതപദങ്ങളോടുകൂടിത്തന്നെ പുറത്തുവന്നു. പിന്നീ ടച്ചടിച്ച പുസ്തകങ്ങളിൽ ഈ ഉപദ്രവം വന്നു കയറുവാൻ ഞാൻ സമ്മ തിച്ചില്ല. പ്രുമിയോന്റെ മൂലം മട്ടയ്ക്കൽ അല്കസ്ന്ത്രയോസ് മല്പാന്റെ തർജ്ജമയാണ്. അതു ശെമാശ്ശനും മഹാകവി വള്ളത്തോൾ നാരായണ മേനോനും കൂടി ഗീർവ്വാണമാക്കിത്തിർത്തു. ഇങ്ങനെ അനേകം സംസ കൃത പദങ്ങൾ. ഏതായാലും പീഡാനുഭവാഴചയിലെ പ്രുമിയോൻ മല യാള സാഹത്യത്തിനു വിലയേറിയ ഒരു നിധിയായിത്തിർന്നു. മാർ ദീവ ന്ന്യാസ്യോസ് ബർസ്ളീബി എഴുനൂറു വർഷം മുമ്പ് എഴുതിയ ആ പ്രുമി യോനുകൾ വള്ളത്തോളിനു വലിയ ഇഷ്ടമായി. ശെമ്മാശ്ശനുമൊന്നിച്ചി രുന്ന് പ്രുമിയോൻ വായിക്കുന്തോറും മഹാകവി ഭക്തിരസം കൊണ്ടു

തലയാട്ടി." സുറിയാനി മഹാകവി ബർസ്ളീബിയുടെ ഗദ്യകവിതാമൃതം ആസ്വദിക്കുവാൻ മലയാള മഹാകവിക്കു തികച്ചും കഴിഞ്ഞതിന്റെ ഫല മായാണ്.

"പൊയ്ക്കൊൾക പെൺകുഞ്ഞേ ദുഃഖം വെടിഞ്ഞുനീ
ഉൾക്കൊണ്ട വിശ്വാസം കാത്തു നിന്നെ.
അപ്പപ്പോൾ പാതകം ചെയ്തതിനൊക്കെയും
ഇപ്പശ്ചാത്താപമേ പ്രായശ്ചിത്തം."
എന്നവസാനിക്കുന്ന "മഗ്ദലനമറിയം" ഖണ്ഡകാവ്യം.

സഭയുടെ അധികാരികൾ ഈ മലയാളീകരിക്കൽ പ്രസ്ഥാനത്തെ അനു കൂലഭാവത്തോടെയല്ല, ഭയാശങ്കകളോടെയാണ് വീക്ഷിച്ചത്. എല്ലാം മല യാളത്തിൽ വന്നാൽപ്പിന്നെ പട്ടക്കാർ സുറിയാനി പഠിക്കാൻ വിമുഖ രായിത്തീർന്നേക്കും എന്നൊരു ഭയവും ഉണ്ടായിരുന്നു. "എനിക്കും എന്റെ വീട്ടുകാർക്കും (മൊസ്സലീ) രഹസ്യ"മെന്ന് പ്രകീർത്തിക്കുന്ന വി. കുർബാന അങ്ങാടിപ്പാട്ടായിത്തീരുമോ എന്ന് തിരുമേനിമാർ ഭയപ്പെട്ടെങ്കിൽ അത്ഭു തമില്ല. അതുകൊണ്ടായിരുന്നു പരുമലപ്പെരുനാളിൽ വലിയ പുസ്തക ക്കെട്ടും "മലയാളം കുർബാനതക്സാ" എന്ന വലിയ ബോർഡുമായി പുസ്തക വിലപനയ്ക്കിരുന്ന കുന്നംകുളത്തുകാരനെ മാർ ഗ്രിഗോറി യോസ് കൊച്ചുതിരുമേനി (കാലം ചെയ്ത ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ) അവിടെനിന്നു ഓടിച്ചത്. തർജ്ജ പ്രസ്ഥാനം ഇന്ന് എല്ലാ നിലയിലുള്ള വൈദികർക്കും ഉപകാരവും അനു ഗ്രഹവുമായിത്തിർന്നിരിക്കുകയാണ്. ഇന്നും ചില വൈദികർ ആരാധന ചുരുക്കാൻ സുറിയാനി വിളമ്പാറുണ്ട്. സുറിയാനി മൃതഭാഷയാണല്ലോ?



**പുലിക്കോട്ടിൽ ജോസഫ് റമ്പാൻ**

# 8

# കക്ഷിവഴക്കിൽ തട്ടിയ വൈദിക പട്ടംകൊട

**തി**രുമേനിക്ക് പരുമല സെമിനാരിയിൽ വച്ച് കണ്ടനാട്ടു മാർ ഈവാനിയോസ് തിരുമേനിയാണല്ലോ ശെമ്മാശ്ശുപട്ടം നല്കിയത്. കക്ഷി തിമിര ബാധയാൽ യാഥാർത്ഥ്യം കാണുവാൻ കാഴ്ചയില്ലാതെ സഭാന്തരീക്ഷം ഇരുണ്ടിരുന്ന ഒരു കാലഘട്ടം. തന്റെ ജീവിത ലക്ഷ്യമായ സുവിശേഷ വേല നിർവിഘ്നം നടത്തുവാൻ, ഇനി പട്ടമേല്ക്കുന്നത് 'ബാവാകക്ഷി' ഭാഗത്തുനിന്നാകട്ടെ എന്ന തീരുമാനത്തിൽ തിരുമേനി എത്തിച്ചേർന്നു- വടക്കൻ ഇടവകകളിലെ സുവിശേഷ പ്രവർത്തനങ്ങൾക്ക് അതു വലിയ സഹായമാകുമെന്ന ചിന്തയാണ് ഈ തീരുമാനത്തിനു പ്രേരകമായിരുന്നത്.

ഈ വിവരം അന്നത്തെ അന്ത്യോഖ്യാ സിംഹാസന പ്രതിനിധി സ്ളീബാ മാർ ഒസ്താത്തിയോസിനെ അറിയിച്ചു. തിരുമേനി അനേക വർഷങ്ങൾക്കു മുമ്പ് സ്ളീബാ ശെമ്മാശ്ശനായി മലങ്കരയിൽ വന്നു ചേരുകയും സ്ഥിതിഗതികൾ അറിയുകയും ചെയ്തിട്ടുള്ള ദേഹമായിരുന്നു. മൂക്കഞ്ചേരിൽ ശെമ്മാശ്ശനെയും അദ്ദേഹത്തിന്റെ വേലയെയും പറ്റി അറിവും മതിപ്പുമുണ്ടായിരുന്ന ഒസ്താത്തിയോസിന്, ഇക്കാര്യം വളരെ സന്തോഷവും താല്പര്യവുമായിരുന്നു. അതിനു തീയതിയും സ്ഥലവും തിരുമേനി നിശ്ചയിച്ചു. മൂക്കഞ്ചേരി കുടുംബം പൊതുവെ "മെത്രാൻ കക്ഷി"യിലെ വാശിയും എരിവുമുള്ള ഒന്നാകയാൽ ആ കുടുഃബത്തിലെ ഒരു ശെമ്മാശ്ശനു കശ്ശീശാപട്ടം നൽകുന്നത് ബാവാകക്ഷി മേൽപ്പട്ടക്കാരനായാൽ നല്ല ഉറപ്പും ബലവുമുള്ള ഒരുടമ്പടിയെഴുതി രജിസ്റ്ററാക്കി വാങ്ങേണ്ടതാണല്ലോ.

അതൊന്നും കൂടാതെ പട്ടം നൽകാൻ തീരുമാനിച്ചു. തിരുമേനി അതിലേയ്ക്കു തിരഞ്ഞെടുത്ത സ്ഥലം എറണാകുളം കായലിനു പടിഞ്ഞാറു അറബിക്കടലിനു കിഴക്കുള്ള ബ്രിട്ടീഷ് കൊച്ചിപ്പള്ളിയായിരുന്നു. ഈ സംഗതിക്കു നാലു വശത്തു നിന്നും എതിരുണ്ടാകണ്ടല്ലോ എന്നും ശുദ്ധാത്മാവായ തിരുമേനി കരുതിയിരിക്കണം. വാശിയുള്ള കക്ഷിത്വത്തിന്റെ ശല്യം കുറഞ്ഞിരിക്കുവാൻ ഈ സ്ഥല നിർണ്ണയം സഹായകമായിരിക്കുമെന്നും ഞങ്ങൾക്കും തോന്നി. നിശ്ചിത ദിവസം മാർ സ്ലീബാ മാർ ഒസ്താത്തിയോസ് പള്ളിയിൽ എത്തി. നല്ല വാശിയുള്ള ബാവാക്കക്ഷി വൈദിക

നായ ബ. തുകലനച്ചനും (പിന്നീട് റമ്പാൻ) അത്രതന്നെ വാശിയില്ലാത്ത ദേഹവും മെത്രാച്ചനു സമ്മതനുമായ ബ. മുറന്തുക്കിലച്ചനും ഞങ്ങളുടെ കൂടെ ഉണ്ടായിരുന്നു. ആദ്യ ദിവസം പട്ടത്തിന്റെ ആദ്യ സ്ഥാനങ്ങൾ നൽകി. അടുത്ത ദിവസവും അതിനടുത്ത ദിവസവും ഞായറാഴ്ചയുമായി കശ്ശീശാപട്ടം പൂർത്തിയാക്കണമെന്നാണ് തീരുമാനിച്ചിരുന്നത്.

ആദ്യ ദിവസത്തെ ശുശ്രൂഷകൾ കഴിഞ്ഞു വിശ്രമിക്കുമ്പോൾ, പിന്നിട് അന്ത്യോഖ്യാ പ്രതിനിധിയായി ഉയർത്തപ്പെട്ട് മഞ്ഞനിക്കരയിൽ വച്ച് കാലം ചെയ്ത മാർ യൂലിയോസും പരേതനായ ഒളശ്ശ ചാക്കോ തരകനും അവിടെ വന്നുചേർന്നു. വാസ്തവത്തിൽ ഞങ്ങൾ ഒന്നു ഞെട്ടി. അവർ സ്ലീബാ മാർ ഒസ്താത്തിയോസിനോട് ഉറക്കെയും പതുക്കെയും പലതും സംസാരിച്ചു. അറബിയിലും സുറിയാനിയിലും ഗൗരവമായി അവർ പലതും വളരെ നേരത്തേയ്ക്കു സംഭാഷിച്ചു. ചാക്കോ തരകൻ പല നിയമവശങ്ങൾ എടുത്തു കാണിച്ചു. പരമാർത്ഥിയായ ഒസ്താത്തിയോസിനു ഇവരുടെ വാദമുഖങ്ങളെ ഖണ്ഡിക്കുവാനുള്ള കഴിവു കുറവായിരുന്നു. പ. വടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് തിരുമേനിയുമായി പരേതനായ മനോരമ പത്രാധിപർ എൻ. എം. എബ്രഹാം നടത്തിയ ഒരഭിമുഖ സംഭാഷണത്തിൽ ചാക്കോ തരകനെ ‘ദ്രോഹി’ എന്നാണു തിരുമേനി വിശേഷിപ്പിച്ചത്.

1932-ൽ മഞ്ഞനിക്കരയിൽ വന്നു കാലം ചെയ്ത ഏലിയാസ് പാത്രിയർക്കീസുമായി നേരത്തെ വട്ടശ്ശേരിൽ തിരുമേനി ആലുവായിൽ വച്ച് സമാധാന ചർച്ചകൾ നടത്തിയ ശേഷം ആലുവാ സി. എം. എസ്. ബംഗ്ലാവിൽ താമസിക്കുമ്പോഴാണ് എൻ. എം. എബ്രഹാം വട്ടശ്ശേരിൽ തിരുമേനിയെ കാണുന്നത്. “ഒരു ദിവസം സായാഹ്നത്തിൽ തിരുമേനിയെ കാണാൻ ഞാൻ സി. എം. എസ്. ബംഗ്ലാവിൽ എത്തി. അന്നു കേവലം യുവാവായിരുന്ന എന്നെയും തിരുമേനിക്കറിയാമായിരുന്നു. തിരുമേനി തനിച്ചേ ഉണ്ടായിരുന്നുള്ളു. ഞാൻ കൈ മുത്തി. തിരുമേനിയുടെ പ്രഥമ ചോദ്യം ഇതായിരുന്നു. “നമ്മുടെ കെ. സി. ചാക്കോ തരകൻ ഒളശ്ശയിൽ തന്നെ ഇല്ലേ? (ഒളശ്ശയാണ് എന്റെയും സ്വദേശം). ഉണ്ടെന്നു ഞാൻ മറുപടി പറഞ്ഞു. “ദ്രോഹി! അയാളൊരുത്തനാണ് സഭയിൽ യോജിപ്പിനുള്ള എല്ലാ ശ്രമങ്ങളെയും തകർത്തത്. സി. ജെ. കുര്യനു യോജിക്കണമെന്ന് ആഗ്രഹം ഉണ്ടായിരുന്നു. അതിനു വിലങ്ങുതടിയായി നിന്നതെപ്പോഴും തരകനായിരുന്നു.” തിരുമേനി തുടർന്നു പറഞ്ഞു.

സി. ജെ. കുര്യൻ അന്നു നിര്യാതനായിരുന്നു. ബാവാകക്ഷിയുടെ അഭിഭാഷകനായിരുന്ന ചാക്കോതരകൻ ആലുവായിലെ മാർ അത്താനാസ്യോസിന്റെ ഉറ്റമിത്രവും ഉപദേശകനുമായിരുന്നതിനാൽ അദ്ദേഹത്തെ ഒരു

സമാധാന വിരുദ്ധശക്തിയായി പലരും ഗണിക്കുകയും ചെയ്തിരുന്നു (*രണ്ടായിരം വർഷം പിന്നിട്ട മലങ്കര സഭ*, പേജ് 51 കാണുക. കെ. വി. മാമ്മൻ, കോട്ടയ്ക്കൽ പബ്ലീഷേഴ്സ്, മാങ്ങാനം, കോട്ടയം 18).

മെത്രാപ്പോലീത്താ ആദ്യവസാനം പറഞ്ഞത് "അവൻ നമ്മുടെ മകനാണ്, അവനെ എനിക്ക് വിശ്വാസമാണ്. അവൻ നല്ല വേല ചെയ്യുന്നു. അവനു ഞാൻ പട്ടം കൊടുക്കും" എന്നാണ്. എങ്കിലും ബലവാന്മാരായ അവരിൽ നിന്നു രക്ഷപ്പെടുവാൻ ഞങ്ങൾക്കു കഴിഞ്ഞില്ല. ബഹുമാന്യരായ മുറന്തൂക്കിലച്ചന്റെയും തുകലനച്ചന്റെയും വാദമുഖങ്ങളൊന്നും പ്രശോഭിച്ചില്ല. അതേ തുടർന്ന് പരിപാടികൾ റദ്ദു ചെയ്തുകൊണ്ട് എല്ലാവരും പിരിഞ്ഞു. പിരിയുന്ന അവസരത്തിൽ കൈമുത്തുവാൻ ചെന്ന ഈ ലേഖകൻ "തിരുമേനി സങ്കടമായിപ്പോയി" എന്നു സവിനയം ഉണർത്തിച്ചപ്പോൾ, ആ സത്യസന്ധനായ തിരുമേനി കൽപ്പിച്ചത് "നാം എന്തു ചെയ്യും, കണ്ടില്ലേ, വന്നിരിക്കുന്നു ബലവാന്മാർ" എന്നാണ്. "മകനെ നീ നമ്മുടെ വാത്സല്യവാൻ, നിനക്കു ഞാൻ തന്നെ പട്ടം തരും" എന്നു ശെമ്മാശ്ശനോടും ഒസ്താത്തിയോസ് പറഞ്ഞു.

അന്ന് ഈ ലേഖകൻ ചാക്കോ തരകനുമായി കുറേ നേരം ചൂടു പിടിച്ച സംഭാഷണത്തിൽ ഏർപ്പെട്ടു. കേവലം യുവാവായിരുന്ന എന്റെ അഭിപ്രായങ്ങൾ നിയമ പണ്ഡിതനും സഭാകാര്യ നിരതനുമായിരന്ന അദ്ദേഹത്തിനു തീരെ സ്വീകാര്യമായി തോന്നിയില്ല. എന്റെ വാദങ്ങൾ ഒരധികപ്രസംഗമായിട്ടാണ് അദ്ദേഹത്തിനു തോന്നിയതെന്നു വിചാരിക്കുന്നു. ഞങ്ങളുടെ തീവ്രമായ വാദപ്രതിവാദത്തിന്റെ ഒടുവിൽ ഞാൻ പറഞ്ഞു. "നിങ്ങൾ എല്ലാവരും കൂടി ഈ പാവപ്പെട്ട സഭയെ മുടിക്കരുത് കേട്ടോ" എന്ന്.

ഏതാനും വർഷങ്ങൾക്കു ശേഷം 1101 മേടമാസം 22-നു വൈക്കത്തെടുത്തു ചെമ്പിൽ പള്ളിയിൽ വച്ച് കർമ്മകുശലനായ ഔഗേൻ റമ്പാച്ചന്റെ (ഇപ്പോൾ സമൂഹം പരമാധികാരിയും പൗരസ്ത്യ കാതോലിക്കായുമായ മാർ ബസ്സേലിയസ് ഔഗേൻ പ്രഥമൻ തിരുമേനി) സഹകരണത്തോടു കൂടി മാർ ഒസ്താത്തിയോസ് തന്നെ ശെമ്മാശ്ശനു കശ്ശീശാപട്ടം നല്കി. സമൂഹത്തെ അംഗീകരിച്ച് ആശീർവദിക്കുകയും പള്ളിക്കാരും ജനങ്ങളും സകല സഹായ സഹകരണങ്ങളും സമൂഹത്തിനു ചെയ്യതു കൊടുക്കണമെന്ന ഒരു കല്പന പുറപ്പെടുവിക്കുകയും ചെയ്തു. മെത്രാച്ചൻ കൊച്ചിയിൽ നിന്നു പിരിയുമ്പോൾ പറഞ്ഞ വാക്ക് അങ്ങനെ പിന്നീട് നിറവേറ്റുക തന്നെ ചെയ്യുതു. ചെമ്പിൽ പള്ളിയിൽ പട്ടംകൊട കഴിഞ്ഞ് എല്ലാവരും വിശ്രമിക്കാൻ പോകുന്നതിനു മുമ്പ് പാത്രിയാർക്കീസ് ബാവായ്ക്ക് ഒരു കമ്പി അടിക്കുന്ന കാര്യം ആലോചിക്കുകയും അന്നു അവിടെ കൂടിയിരുന്ന വൈദികരുടെയും ജനങ്ങളുടെയും പേരിൽ പാത്രിയർക്കീസ്

ബാവായ്ക്ക് സഭാ സമാധാനത്തിനപേക്ഷിച്ചുകൊണ്ട് ഒരു കമ്പി ശീമ യ്ക്കയക്കുകയും ചെയ്തു. ഈ ലേഖകനാണ് വൈക്കത്തുപോയി കമ്പി യടിച്ചത്.

സ്ലീബാ മാർ ഒസ്താത്തിയോസ് തിരുമേനിക്ക് അധഃകൃതരുടെ ഇട യിലുള്ള സ്ളീബാദാസന്മാരുടെ വേലയെപ്പറ്റി വളരെ സന്തോഷമായിരു ന്നു. തിരുമേനി കരിങ്ങാശ്ര പള്ളിയിൽ താമസിക്കുമ്പോൾ കുറെ പേരെ മാമോദീസാ മുക്കുകയുണ്ടായി. ഈ തിരുമേനിയുടെ സ്ഥാനപ്പേരു തന്നെ യാണ് നമ്മുടെ കഥാനായകനും മേൽപ്പട്ട സ്ഥാനം കൊടുത്തപ്പോൾ പ. കാതോലിക്കാ ബാവാ നൽകിയത് എന്നുള്ളത് ഇവിടെ സ്മരണീയമാണ്.

# 9

# സ്ളീബാദാസ സമൂഹ സ്ഥാപനം

**ചെ**റുപ്പം മുതലേയുണ്ടായിരുന്ന അധഃകൃതോദ്ധാരണ ചിന്താഗതി തിരുമേനിയോടൊപ്പം വളർന്നുകൊണ്ടിരുന്നു. റോഡിൽ കൂടി നടക്കാൻ കഴിയുമാറാക്കിയതിലോ, അവർക്കായി ചില കോളനികൾ ഉടലെടുത്തതിലോ ഏതാനും കിണറുകൾ അധഃകൃതർക്കായി അങ്ങുമിങ്ങും കുഴിപ്പിച്ചതിലോ അവരുടെ കുട്ടികൾക്കുള്ള സ്കൂൾ പ്രവേശനം സാദ്ധ്യമാക്കിയതിലോ അവരുടെ സമ്പൂർണ്ണമായ രക്ഷയോ ശരിയായ ഉദ്ധാരണമോ കാണുവാനും സംതൃപ്തനാകുവാനും തിരുമേനിക്കു കഴിഞ്ഞില്ല. തിരുമേനിക്കു കിട്ടിയ ദർശനം അക്കാര്യങ്ങൾ കൊണ്ട് പൂർത്തിയായില്ല. തിരുമേനിയുടെ വിളി അക്കാര്യങ്ങൾക്കു മാത്രമല്ലായിരുന്നു. “താണജാതിക്കാരുടെ ഉയർച്ചയ്ക്കും സഞ്ചാര സ്വാതന്ത്ര്യത്തിനുമായി കൊച്ചി അപ്പൻ തമ്പുരാൻ, സർ നാരായണ ചന്ദ്രവർക്കർ, സർ സദാശിവയ്യർ മുതലായവരുടെ അദ്ധ്യക്ഷതയിൽ ഞാൻ നടത്തിയ മഹായോഗങ്ങളുടെ കാലത്തും, ദിവാൻ സർ ടി. വിജയരാഘവാചാരി കൊച്ചിയിലെ അധഃകൃതരുടെ സ്പെഷ്യൽ ഓഫീസറായി എന്നെ കുറെക്കാലത്തേക്കു നിയമിച്ച് ഞാൻ ആ ജോലി ചെയ്തിരുന്ന കാലത്തും എനിക്കു തോന്നീട്ടുള്ളത് അധഃകൃതർക്ക് എത്രയും നിർബന്ധമായി ആവശ്യമായിരിക്കുന്നത് യേശുമിശിഹാ ആണെന്നാകുന്നു” എന്നു തിരുമേനി സമൂഹത്തിന്റെ പ്രഥമ റിപ്പോർട്ടിൽ പറയുന്നു. “മറ്റൊരുത്തനിലും രക്ഷയില്ല. രക്ഷിക്കപ്പെടുവാൻ ആകാശത്തിൻകീഴിൽ മനുഷ്യരുടെയിടയിൽ നൽകപ്പെട്ട വേറൊരു നാമവും ഇല്ല (അ. പ്രവൃത്തി 4:12). എന്ന അപ്പോസ്തോലപ്രമുഖനായ പത്രോസ് ശ്ളീഹായുടെ വചനം ഈ പത്രോസിനെയും ആവേശഭരിതനാക്കി. തിരുമേനി മദനപ്പള്ളിയിൽ തനിക്കുണ്ടായിരുന്ന മാന്യമായ ഉദ്യോഗം രാജിവച്ചു മുളന്തുരുത്തിക്കടുത്ത ആമ്പല്ലൂരെത്തി മാന്തുരുത്തേൽ പള്ളിമേടയിൽ താമസമാക്കിക്കൊണ്ട്, വേദസംബന്ധമായ ചിത്രച്ചുരുളും വിളക്കും കൈത്താളവുമായി പുലമാടംതോറും തനിച്ച് സഞ്ചരിച്ച് ഉപദേശം ചെയ്തുവന്നു.” 1924 കന്നിയിൽ (1100) അങ്ങനെ ‘സ്ലീബായുടെ ദാസന്മാർ” എന്ന സമൂഹം സ്ഥാപിതമായി.

### സ്ലീബായുടെ ദാസന്മാർ
### (അബ്ദേദ സ്ലീബോ – Servants of the cross)

ആംഗ്ലിക്കൻ ബിഷപ്പ് മൂർ തിരുമേനി ഒരിക്കൽ പറഞ്ഞു. “എത്ര മനോ

ഹരമായ പേര്. ഇതിൽ നല്ല ഒരു പേരു തെരഞ്ഞെടുക്കുവാനില്ല. ഈ പേരിൽ നിങ്ങളോട് എനിക്ക് അസൂയ തോന്നുന്നു" എന്ന്. "അബ്ദേദസ് ലീബോ" വളരെ ചെറിയ ഒരാരംഭമായിരുന്നു. മറ്റു പ്രസിദ്ധങ്ങളായ പല മിഷനറി സമൂഹങ്ങളെയും പോലെയായിരുന്നില്ല ഈ സമൂഹത്തിന്റെ ആരംഭം. സഭയിലെ ചിന്തകന്മാരും ഉന്നതന്മാരുമായ മെത്രാപ്പോലീത്താന്മാരുടെയും നേതാക്കന്മാരുടെയും ആലോചനയോടും അറിവോടും സമ്മതത്തോടും കൂടിയായിരുന്നില്ല ഈ സമൂഹമുടലെടുത്തത്. മുൻകൂട്ടി ഈ സമൂഹത്തിന് നിയമാവലികളും അനുസരണചട്ടങ്ങളും ഉണ്ടാക്കിയിരുന്നില്ല. തന്റെ കൂടെ ആരെല്ലാം ഈ വേലയ്ക്കിറങ്ങിത്തിരിക്കുമെന്ന് തിരുമേനിക്കറിഞ്ഞുകൂടായിരുന്നു. ഇതിനെയും ഒരു ധൃതഗതിക്കാരന്റെ ഒരെടുത്തുചാട്ടം എന്നു വേണമെങ്കിൽ വിശേഷിപ്പിക്കാവുന്നതാണ്. ഒരു വിപ്ലവകാരിയുടെ മറ്റൊരു പുറപ്പാട്. എന്നാൽ ഈ എടുത്തുചാട്ടത്തിനു പുറകിൽ ആഴമായ ദൈവബോധവും ഉത്തമവിശ്വാസവും ഉണ്ടായിരുന്നു. ദൈവത്താൽ താൻ ഇതിനായി തികച്ചും വിളിക്കപ്പെട്ടിരിക്കുന്നു എന്ന ബോധം തന്നെ പുറകോട്ടു മാറുവാനോ മുഖംതിരിക്കുവാനോ നിവൃത്തിയില്ലാത്തവണ്ണം നിർബന്ധിച്ചു.

അങ്ങനെ പിന്നീട് സുറിയാനിസഭയ്ക്ക് തികച്ചും അഭിമാനിക്കുവാൻ വക നല്കിയ സമൂഹം സകലത്തിനും കഴിവുള്ള സ്വർഗ്ഗസ്ഥപിതാവിന്റെ കരുണയിൽ മാത്രം ആശ്രയിച്ചുകൊണ്ട്, തന്നെ വിളിച്ചവൻ വിശ്വസ്തനാണെന്നുള്ള ആഴമായ ബോധത്തോടുകൂടി സ്ഥാപിതമായി.

സമൂഹമാരംഭിക്കുന്ന കാലഘട്ടം കൂടിയാലോചനയ്ക്കും മറ്റും അത്ര പറ്റിയതുമായിരുന്നില്ല. 1085 മുതൽ മെല്ലെ ഉടലെടുത്ത കക്ഷിവഴക്കിന്റെ തീച്ചൂളയിൽ സഭ എരിയാതെ ദഹിക്കുകയായിരുന്നു. "ബാവാക്കക്ഷി", "മെത്രാൻകക്ഷി" എന്നു രണ്ടു ചേരിയായ് തിരിഞ്ഞു ഒരമ്മയുടെ മക്കൾ, സഹോദരന്മാർ തമ്മിൽ പരസ്പരം പട വെട്ടുകയായിരുന്നു. സഭയുടെ സർവ്വ പ്രധാനമായ ധർമ്മം സുവിശേഷഘോഷമാണെന്ന് എല്ലാവർക്കും "ചീർപ്പിക്കുന്ന" അറിവുണ്ടായിരുന്നെങ്കിലും അതേപ്പറ്റി കാര്യമായി ചിന്തിക്കുവാനും കർമ്മപഥത്തിൽ എത്തിക്കുവാനും സമയമില്ലായിരുന്നു.

എന്നാൽ "അദ്ഭുതാവഹമായ ഒരാദ്ധ്യാത്മികചൈതന്യമാണ് മൂക്കഞ്ചേരിൽ പത്രോസ് ശെമ്മാശ്ശനിൽ കൂടി സഭാമണ്ഡലത്തിൽ പ്രസരിച്ചത്. ബ്രാഹ്മണസമമായ ആഭിജാത്യബോധമുള്ള സുറിയാനി ക്രിസ്ത്യാനികൾക്കു പുലയരും പറയരുമൊരുമിച്ച് നിന്നാരാധിക്കുക അചിന്ത്യമായിരുന്നു. കക്ഷിത്വം സംബന്ധിച്ച പ്രശ്നങ്ങളും അദ്ദേഹത്തിന് അഭിമുഖീകരിക്കേണ്ടിവന്നു. കാൽനടയായി അലഞ്ഞുതിരിഞ്ഞ് മനുഷ്യരുടെ അധിക്ഷേപത്തെയും എതിർപ്പിനെയും സവിനയം സവിശ്വാസം നേരിട്ട് പട്ടിണി

കിടന്നും കഷ്ടത സഹിച്ചും പുലമാടംതോറും കയറിയിറങ്ങി ക്രിസ്തുവിന്റെ സുവിശേഷം അറിയിക്കുകയും അങ്ങനെ അറിയിക്കുവാൻ അന്യരെ പ്രോത്സാഹിപ്പിക്കുകയും ചെയ്തു." ഇതിനായിട്ടായിരുന്നു സമൂഹം സമാരംഭിച്ചത്.

വില്യം കേറി പറഞ്ഞ "മിശിഹായിൽ നിന്നു മഹൽ കാര്യങ്ങളെ പ്രതീക്ഷിക്കുക. മിശിഹായ്ക്കുവേണ്ടി മഹൽ കാര്യങ്ങൾ പ്രവർത്തിക്കുക" (Expect great things from God. Attempt great things for God) എന്നത് തിരുമേനിയുടെയും ഒരാദർശമായിരുന്നു.

അങ്ങനെ നിർജ്ജീവമായി കഴിഞ്ഞിരുന്ന മാർത്തോമ്മാ ശ്ലീഹായുടെ ഇൻഡ്യൻ സഭയ്ക്ക് സൗജന്യമായി ലഭിച്ച കൃപാവരങ്ങളെ സൗജന്യമായി കൊടുക്കുവാൻ വേണ്ടി സമൂഹം സ്ഥാപിതമായി. മച്ചിയെന്നറിയപ്പെട്ടിരുന്ന മലങ്കര സഭാമാതാവിന് അങ്ങനെ ഒരോമൽ ശിശു സംജാതമായി.

പലരും അതിനെ കൗതുകത്തോടെ നോക്കി. ചിലർ അതിനെ സംശയത്തോടെ വീക്ഷിച്ചു. 'ഈ ശിശു എന്തായിത്തീരും' എന്നു ചിലർ ചിന്തിച്ചുപോയെങ്കിൽ അദ്ഭുതമില്ല. നമുക്കിതൊരു പുത്തരിയായിരുന്നു.

നാം കണ്ടിട്ടുണ്ടായിരുന്നത് കത്തോലിക്കാ സഭയിലെ പരിശുദ്ധ ശവരിയാർ പുണ്യവാന്റെയും, ചർച്ച് മിഷനറി സൊസൈറ്റിയുടെയും സുവിശേഷപ്രസ്ഥാനങ്ങൾ മാത്രമായിരുന്നു എന്നു വേണമെങ്കിൽ പറയാം. കേരളത്തിന്റെ വടക്കു ബാസൽ മിഷനും തെക്കു ലണ്ടൻ മിഷനും നടത്തിയിരുന്ന വേലകളെപ്പറ്റി അധികം പേർക്കറിഞ്ഞു കൂടായിരുന്നു. എന്നാൽ സമൂഹത്തിന്റെ വേല ഇതിൽ നിന്നെല്ലാം ചിലതു പകർത്തിയും ചിലതു വിട്ടും ഉള്ള ഒരു രീതിയായിരുന്നു. അതു തിരുമേനി തന്നെ ആവിഷ്കരിച്ച ഒരു ലഘു മാതൃക തന്നെ.

# 10

# ത്രിമുഖ കർമ്മപരിപാടി

**മ**ലങ്കര സുറിയാനിസഭയുടെ മിഷനറി പ്രവർത്തനത്തിന്റെ കഥയും അവിടെ സുവിശേഷപ്രവർത്തനം പ്രായോഗികമായിത്തീർന്ന കഥയും തിരുമേനിയുടെ ജീവിതകഥയും ഒന്നോടൊന്നിടകലർന്നു കിടക്കുകയാണ്. ഒരു വ്യക്തിയുടെ ജീവിതം ചരിത്രാംശമായിത്തീരുന്നെങ്കിൽ അതിൽപ്പരം ഒരു മഹത്വം മറ്റെന്താണ് ആ വ്യക്തിക്കുണ്ടാകേണ്ടത്.

സമൂഹം ജനിച്ചു. ആ ഓമൽ ശിശുവിനെ വളർത്തിയെടുപ്പാൻ സമൂഹാദ്ധ്യക്ഷൻ പെട്ട പാടുകൾ നിസ്സാരങ്ങളല്ലായിരുന്നു. മാനസികമായും കായികമായും വളരെ ക്ലേശങ്ങൾ തിരുമേനിക്കു തരണം ചെയ്യേണ്ടി വന്നിട്ടുണ്ട്. ഒരു ശിശുവിനെ രോഗാന്തരീക്ഷമുള്ള ഒരു ഭവനത്തിൽ വളർത്തിയെടുക്കുന്നതുപോലെ തന്നെ. സഭയിലുണ്ടായിരുന്ന നിർഭാഗ്യകരമായ കക്ഷിവഴക്കുകൾ ഏതു നല്ല പ്രസ്ഥാനത്തെയും മാർജിനിട്ടേ വിലയിരുത്തിയിരുന്നുള്ളു. വടക്കുള്ള ഏതിടവകയിൽ ചെന്നാലും "ഇദ്ദേഹം മെത്രാൻ കക്ഷിയല്ലേ" എന്നൊരു മനംപുരട്ടൽ കാണാമായിരുന്നു. ഈ ചുറ്റുപാടിൽ വടക്കൻ ഇടവകകളിൽ ആദ്യമായി വേല ആരംഭിച്ചപ്പോൾ വളരെ വളരെ കരുതലോടെ ഓരോ ചുവടും വയ്ക്കുകയും ഓരോ വാക്കും പുറത്തേക്കു വിടുകയും ചെയ്യേണ്ടി വന്നു. വളരെ ബുദ്ധിയോടും നയതന്ത്രത്തോടും അങ്ങനെയുള്ള അനേകമനേകം സന്ദർഭങ്ങൾ തിരുമേനി സമർത്ഥമായി തരണം ചെയ്തിട്ടുണ്ട്.

ഞങ്ങൾ പുത്തൻകുരിശിനടുത്ത് കുറിഞ്ഞി ഇടവകയിൽ സുവിശേഷവേലയുടെ സാദ്ധ്യതകളെപ്പറ്റി ആരായുവാനും മറ്റുമായി പോയിരുന്നു. അവിടുത്തെ അപ്പോഴത്തെ ബ. വികാരി സമൂഹാദ്ധ്യക്ഷന്റെ ഒരടുത്ത ചാർച്ചക്കാരനുമായിരുന്നു. ഒരു നല്ല പട്ടക്കാരൻ; വളരെ നല്ല ജനങ്ങൾ. എന്നാൽ അവർ എരിവുള്ള ബാവാകക്ഷികളാണ്. ഞങ്ങൾ പള്ളിമേടയുടെ വരാന്തയിൽ നിന്ന് പലതും സംസാരിച്ചു. ആ ഇടവകയിൽ വേല ആരംഭിക്കേണ്ട കാര്യമായിരുന്നു സർവ്വപ്രധാനം. ഇടയ്ക്കിടയ്ക്കു സഭയിലെ കക്ഷിക്കാര്യങ്ങളും, വയലിൽ കള തലപൊക്കുന്നതുപോലെ പൊന്തിവന്നുകൊണ്ടിരുന്നു. അതെല്ലാം തിരുമേനി ഒരു തലയാട്ടലോടും ഒരു ചെറിയ മൂളലോടും കൂടി സ്പർശിക്കാതെ തള്ളിനീക്കിക്കൊണ്ട് പ്രധാനവിഷയം വിടാതെ സംഭാഷണം പുരോഗമിപ്പിച്ചു. കക്ഷിവൈരാഗ്യത്തിൽ നിന്നു ചാടിവീണ ഒരു ചോദ്യത്തിനു യുവാവായിരുന്ന ഈ ലേഖകൻ ഉടൻ ഒരു റെഡിമെയിഡ് ഉത്തരം നല്കി. എന്റെ ഒരു സുഹൃത്ത് -

ഏതാനും മാസങ്ങൾക്കു മുമ്പ് ഞങ്ങൾ ഒരുമിച്ച് ഒരാഴ്ച വി. സി. ഗീവറു ഗീസച്ചന്റെ നേതൃത്വത്തിൽ നടന്ന റിട്രീറ്റിലും ബൈബിൾ ക്ലാസ്സിലും സംബന്ധിച്ച്, കുമ്പസാരിക്കുകയും വി. കുർബാന അനുഭവിക്കുകയും ചെയ്തവരായിരുന്നു - ഒട്ടും താമസിയാതെ എന്റെ കഴുത്തിൽ പിടിച്ച് ഒരു തള്ള്. തിരുമേനിയും വികാരിയും മറ്റു പലരും നോക്കിനില്ക്കെ. അവർ സ്തബ്ധരായി നിന്നുപോയി. ഞാൻ ചാടിയെഴുന്നേറ്റു. എന്നാൽ ഒരു സുവിശേഷകന് ഇതിൽ അഭിമാനിക്കാനേ വകയുള്ളല്ലോ? എന്റെ സ്നേഹി തനായ ആ നല്ല മനുഷ്യനെ ഇപ്രകാരം ഒരു കൃത്യത്തിനു പ്രേരിപ്പിച്ചത് എന്റെ മറുപടിയിലുള്ള ഹീനത്വമല്ലായിരുന്നു. വികാരി അച്ചൻ പിന്നീട ദ്ദേഹത്തെ കുറ്റപ്പെടുത്തിയതായി അറിയാൻ കഴിഞ്ഞു. അന്നത്തെ കക്ഷി വൈരാഗ്യത്തിന്റെ എരിവ് ഒന്നു മാത്രമായിരുന്നു കാരണം. ഏതാദൃശാ ന്തരീക്ഷത്തിൽ സമുദായത്തിൽ സുവിശേഷസേവനത്തിനായി സംജാത മായ സമൂഹശിശുവിനെ എത്ര സൂക്ഷ്മതയോടെ വളർത്തേണ്ടതായിരു ന്നുവെന്ന് ഊഹിക്കാമല്ലോ?

തിരുമേനിക്ക് സമൂഹവളർച്ച സംബന്ധിച്ച് ത്രിമുഖ കർമ്മപരിപാടിക ളിൽ ശ്രദ്ധിക്കേണ്ടിയിരുന്നു. അതായത്, ഒന്നാമത്, ഓരോ ഇടവകയേ യും, ഇടവകകളിലെ പഴയ സുറിയാനിക്കാരെയും തയ്യാറാക്കുക. രണ്ടാ മത് അതതു കാലങ്ങളിൽ വിദ്യാഭ്യാസമില്ലാതെ പുറംതള്ളപ്പെട്ടിരുന്ന അധഃ സ്ഥിതരെ ക്രിസ്തുവിനായി ആദായപ്പെടുത്തുക. മൂന്നാമത്, അശിക്ഷിത രായി, വന്നുചേരുന്ന സഹപ്രവർത്തകരെ നല്ല വേലക്കാരായി മാറ്റുക. ഒരു സമർത്ഥനായ ജനറലിനേപ്പോലെ ഈ ത്രിമുഖ സമരരംഗങ്ങളിലും ഒരേ സമയത്തു ശ്രദ്ധ കേന്ദ്രീകരിച്ചുകൊണ്ട് പടപൊരുതേണ്ടിയിരുന്നു.

നമ്മുടെ ജനങ്ങളെ ഒരുക്കുക - പുതിയ പരിതസ്ഥിതിക്കനുസൃതമായി വളർത്തുക - സാദ്ധ്യമല്ലെങ്കിലും ശ്രമകരമായിരുന്നു. പല ഇടവകകളിലും പുലയരും പറയരും നമ്മുടെ പള്ളിക്കകത്ത് നമ്മോടു കൂടി നിൽക്കുന്നത് ചിന്തിക്കാൻ പ്രയാസമായിരുന്നു. ചില ഇടങ്ങളിൽ സുറിയാനിക്കാരന്റെ ആഢ്യത്വം ബ്രാഹ്മണത്വമായിരുന്നു. ഒരീഴവസ്ത്രീ കിണർ തൊട്ടാൽ കിണർ അശുദ്ധമാകുന്നതുകൊണ്ട് വെള്ളം കോരി കൊടുക്കുന്നതും പല യിടത്തും പതിവായിരുന്നു. അപ്പോൾ പുലയരുടെയും പറയരുടെയും നില യെന്തായിരുന്നു! തമ്പുരാനു നെല്ലും പണവും ഉണ്ടാക്കാൻ പതിവായി പാടത്തു പണിയെടുക്കുന്ന വിശ്വസ്തനായ തലപ്പുലയനു പോലും തമ്പ്രാന്റെ വീട്ടിനടുത്തുവരുവാൻ അനുവാദമില്ലായിരുന്നു.

പതിവായി തിരുമേനി മാറി മാറി ഇടവകകൾ സന്ദർശിക്കുകയും ഞായ റാഴ്ചതോറും വി. കുർബ്ബാനയ്ക്കു ശേഷം സുവിശേഷവേലയുടെ ആവ ശ്യകതയെപ്പറ്റിയും നമ്മുടെ ചുറ്റുപാടുകളിൽ “ഇടംകയ്യും വലങ്കയ്യും

തിരിച്ചറിയാതെ കിടക്കുന്ന" അധഃകൃതർക്കു യേശുമിശിഹായെ കൊടുക്കുന്ന കാര്യത്തേപ്പറ്റിയും, അവരെ നമ്മോടൊപ്പം നമ്മുടെ പള്ളിയിൽത്തന്നെ മാമോദീസാ മുക്കി നമ്മോടുകൂടി ആരാധനയിൽ സംബന്ധിക്കുവാൻ അനുവദിക്കേണ്ടതിനെപ്പറ്റിയും സംസാരിക്കുമായിരുന്നു. ചിലർക്ക് ഇത് പുതിയ കാര്യമായിരുന്നു. മറ്റു ചിലർക്ക് ഇതിൽ സ്വൽപം അവജ്ഞ തോന്നിയിരുന്നു. ചിലർ പിറുപിറുക്കും, ഏതിടവകയിലും സുവിശേഷ വേലയ്ക്കു താല്പര്യമുള്ള ഒരു ചെറു വിഭാഗം ഉണ്ടായിരിക്കും. അവരുടെ ആത്മാർത്ഥമായ സഹകരണം ഈ വേലയ്ക്ക് എപ്പോഴുമുണ്ടായിരുന്നു.

ഒരുദാഹരണം പറയാം. തെക്ക് കവിയൂർ സ്ലീബാ പള്ളി. വലിയ ഒരിടവക. പല നല്ല കാര്യങ്ങൾക്കും മുൻകൈ എടുക്കുന്ന സൽപേരുള്ള പള്ളി. അവിടെ അധഃസ്ഥിതരുടെ ഇടയിലെ വേലക്കായി സമൂഹാദ്ധ്യക്ഷൻ ഈ ലേഖകനെ അയച്ചു. ഇടവകയുടെ പരിപൂർണ്ണമായ സഹായ സഹകരണങ്ങൾ വേലയ്ക്കു ലഭിച്ചുകൊണ്ടിരുന്നു. കുടിൽ സന്ദർശനങ്ങളും വാരാന്ത്യയോഗങ്ങളും മുറയ്ക്കു നടന്നു. അധഃകൃതരുടെ ഇടയിൽ ഉണർവുണ്ടായതുപോലെ തന്നെ സവർണ്ണ ഹിന്ദുക്കളുടെ ഇടയിലും ഉണർവുണ്ടായി. ഞങ്ങൾ യോഗം നടത്തുന്നതിനടുത്തു തന്നെ സവർണ്ണരുടെ ഭജനസംഘം ചേരും. ഹർമ്മോണിയം, മൃദംഗം മുതലായ വാദ്യോപകരണങ്ങളോടു കൂടി ഭജന പൊടിപൊടിക്കും. അതേസമയത്തു "ജയം ജയം കൊള്ളും നാം ജയം കൊള്ളും നാം, യേശുവിന്റെ കൊടിക്കീഴിൽ ജയം കൊള്ളും നാം" എന്നാദിയായ പാട്ട് ഞങ്ങൾ ഉറച്ച ശബ്ദത്തിൽ പാടും. ഞങ്ങളുടെ പാട്ടു മുറുകുമ്പോൾ ഓരോ ചെറിയ കല്ലു വന്നു വീഴും. ഒരിക്കൽ കല്ലു കൊണ്ട് വിളക്കിന്റെ ചിമ്മിനി തകർന്നു. പിന്നൊരിക്കൽ യോഗത്തിൽ സംബന്ധിച്ചിരുന്ന എന്റെ സഹപ്രവർത്തകൻ കീഴമ്പലത്തിൽ ഉണ്ണൂണ്ണിയുടെ കൺപുരിയം സ്വല്പം വീങ്ങിയതും, മറ്റൊരിക്കൽ എന്റെ നെറ്റിയിൽ ഒരു ചെറിയ മുറിവുണ്ടായതും ഈ കല്ലേറു കൊണ്ടായിരുന്നു. എതിർപ്പുകൾ വർദ്ധിക്കുന്തോറും ഞങ്ങൾക്ക് ഉൽസാഹവും കൂടിക്കൂടി വന്നു. നായർ സഹോദരങ്ങളുടെ എതിർപ്പു വർദ്ധിച്ചപ്പോൾ എസ്. എൻ. ഡി. പി. ക്കാർ ഞങ്ങളെ യോഗം നടത്തുവാൻ അവരുടെ സ്കൂളിലേക്ക് ക്ഷണിച്ചു. ഇളകിമറിഞ്ഞ ആ സുവർണ്ണാന്തരീക്ഷം അതുകൊണ്ടൊന്നും അടങ്ങിയില്ല. ഒടുവിൽ റിട്ട. ദിവാൻ വി. എസ്. സുബ്രഹ്മണ്യയ്യരുടെ അദ്ധ്യക്ഷതയിൽ ഒരു ഹൈന്ദവ മഹാസമ്മേളനം തന്നെ അവിടെ വച്ചു നടത്തി. ചില പുലയക്കുട്ടികളെ സവർണ്ണ ഹിന്ദു ഭവനങ്ങളിൽ വേലയ്ക്കു നിറുത്തി. ഈ എതിർപ്പുകളുടെ മദ്ധ്യേയാണ് അമ്പതിലധികം പേർ മാമോദീസാ സ്വീകരിപ്പാൻ മുമ്പോട്ടു വന്നത്. പക്ഷേ, ഇത്രയുമായപ്പോൾ ഒരു വലിയ കുഴപ്പം. അവിടെ സവർണ്ണരുടെ എതിർപ്പുകളെ അതിജീവിച്ചു അധഃകൃതർ

യേശുവിനെ സ്വീകരിപ്പാൻ സധൈര്യം മുന്നോട്ടു വന്നപ്പോൾ സുറിയാനി സവർണ്ണന് ഇവരെ പള്ളിയിൽ കയറ്റുന്നതിൽ എതിർപ്പുണ്ടായി. ആ ഇടവകയിലെ ഒരു സുപ്രധാന വ്യക്തിക്കാണ് എതിർപ്പ്. ആ ഇടവകയുടെ എല്ലാവിധ ശ്രേയസുകൾക്കും നിർല്ലോഭമായ സഹായം നൽകിയിട്ടുള്ള ആ മാന്യദേഹത്തെ വെറുപ്പിക്കാൻ ആർക്കും താല്പര്യമില്ല. അദ്ദേഹം പറഞ്ഞു "നമുക്ക് അവർക്കൊരു പള്ളി വച്ചു കൊടുക്കാം. സ്ഥലവും, രൂപായും ഞാൻ തരാം." എന്തു ചെയ്യും? സമൂഹാദ്ധ്യക്ഷന്റെ അഭിപ്രായം ഉടനെ തേടി. മറുപടി "No. No. No." എന്നാണ്. ഉടനെ സ്ലീബാദാസൻ, ഇടവക മെത്രാപ്പോലീത്താ വാളക്കുഴി മാർ സേവേറിയോസ് തിരുമേനിയെ സന്ദർശിച്ചു വിവരങ്ങൾ ധരിപ്പിച്ചു. മെത്രാപ്പോലീത്താ തിരുമേനി സ്ഥലത്തെത്തി ആ വ്യക്തിയെ അദ്ദേഹത്തിന്റെ വീട്ടിൽ ചെന്നു കണ്ടു സംസാരിച്ചു. അതോടെ എതിർപ്പുകൾ അവസാനിച്ചു. തിരുമേനി തന്നെ അടുത്ത ദിവസം അവരെ മാമോദീസാ മുക്കുകയും ചെയ്തു. ഈ ഒരു സംഭവം ഇവിടെ പ്രസ്താവിച്ചത് ത്രിമുഖ പരിപാടികളിൽ നമ്മുടെ ജനതയെ ഒരുക്കുക എന്നത് വളരെ പ്രാധാന്യമർഹിക്കുന്ന ഒന്നായിരുന്നു എന്നു കാണിക്കുന്നതിനാണ്.

പള്ളിയിലെ ഒരു പ്രസംഗം കൊണ്ടു മാത്രം കാര്യം നടക്കുകയില്ല. അന്നു തന്നെ ആ ഇടവകയിലെ സ്വാധീനശക്തിയുള്ള പല ഭവനങ്ങളും സന്ദർശിച്ചും ആശയങ്ങൾ പകർന്നും വന്നു. ചിലർ പറയും "എന്റെ ശെമ്മാശ്ശാ എങ്ങനയാ ഇവന്റെ ഒക്കെക്കൂടെ പള്ളിയിൽ ഒരുമിച്ചു നിൽക്കുക." വേറെ ചിലർ പറയും "നമുക്കവർക്കായി ഒരു പള്ളി പണിയിച്ചു കൊടുക്കാം. ഒരു നല്ല പങ്ക് ഞാൻ വഹിച്ചോളാം." മറ്റൊരു കൂട്ടർക്ക് 'ഇവരെ എന്തിനാ നാം ചേർക്കുന്നത്. ആ സി. എം. എസ്. കാരോ, രക്ഷാസൈന്യക്കാരോ ചേർക്കുമല്ലോ. നാം എന്തിനു നമ്മുടെ ആഢ്യത്വവും വംശശുദ്ധിയും നശിപ്പിക്കുന്നു." ഇങ്ങനെ പലവിധ അഭിപ്രായങ്ങൾ ഉയർന്നു വന്നു. ഇവയ്ക്കെല്ലാം ക്ഷോഭിക്കാതെയും ആരേയും ക്ഷതപ്പെടുത്താതെയും മറുപടി പറയുന്നത് നിസ്സാര കാര്യമല്ലായിരുന്നു. സ്വല്പം ക്ഷോഭിച്ചാൽ, ഒരു വാക്കു പിശകിയാൽ, ഒരു ചലനം കൂടിപ്പോയാൽ അവിടെ വല്ലാതെ പ്രതികരണമുണ്ടാകും. അപ്പോൾ കക്ഷിത്വമുണ്ടാകും. എല്ലാം തകരാറിലാകും. പ്ലാനെല്ലാം തെറ്റും. ഇലയ്ക്കും മുള്ളിനും കേടു കൂടാതെ കടന്നുപോകണം.

# 11

# കുടിൽ സന്ദർശനങ്ങൾ

രണ്ടാമത്തെ സമരം അജ്ഞതയോടും അന്ധവിശ്വാസങ്ങളോടും ആയിരുന്നു. തിരുമേനി ചെറുപ്പം മുതലേ അധഃകൃതരുടെ ആത്മമിത്രമാണ്. അവരുടെ നാഡിയിടുപ്പുകൾ തിരുമേനിക്ക് കുറെയൊക്കെ അറിയാമായിരുന്നു. അവരുടെ ഇടയിലുണ്ടായിരുന്ന അനേകമനേകം അന്ധവിശ്വാസങ്ങൾക്കും അനാവശ്യങ്ങൾക്കും അവരോടിടപഴകി വസിക്കുന്ന ഏകദേശം രണ്ടായിരം വർഷത്തെ ക്രൈസ്തവപാരമ്പര്യം അഭിമാനപൂർവ്വം അവകാശപ്പെടുന്ന കേരളത്തിലെ നസ്രാണികളും ഉത്തരവാദികളാണ്. അവരുടെ ക്രൈസ്തവ സ്വാധീനശക്തിക്ക് ഈ അവശരെ തെല്ലെങ്കിലും സ്വാധീനമാക്കുവാൻ കഴിഞ്ഞിരുന്നില്ല. മാർതോമ്മാ ശ്ലീഹായുടെ അപ്പോസ്തോലപാരമ്പര്യം തങ്ങൾക്കുണ്ടെന്ന അവകാശവാദം മുഴക്കുന്നവർ ആ പരിശുദ്ധ അപ്പോസ്തോലൻ ജീവൻ വെടിഞ്ഞ് ഭരമേല്പിച്ചിരുന്ന വിശ്വാസം അല്പമെങ്കിലും പ്രചരിപ്പിക്കുവാൻ കാര്യമായ പരിശ്രമം നടത്തിയിരുന്നില്ല. അപ്പോസ്തോലന്മാരുമായി ഇടപഴകിയവർ "അവർ യേശുവിനോടുകൂടെ ആയിരുന്നവർ എന്ന് അറിഞ്ഞു" (അ. പ്ര. 4:13). നമ്മെക്കണ്ട് നമ്മുടെ ചുറ്റുമുള്ളവർ എന്തു വിധി പറയും?

അതതു കാലങ്ങളിൽ ചാത്തനും കാളിയും മറുതായും മറ്റും തങ്ങളെ തുണയ്ക്കുമെന്നു കരുതി അധഃകൃതർ അവയെ ആരാധിച്ചു വന്നു. ആ മൂർത്തികളല്ല, തങ്ങളുടെ സാക്ഷാൽ രക്ഷിതാവെന്നു അവരെ മനസ്സിലാക്കേണ്ടതുണ്ട്. അവർക്ക് അതിനു പകരം ഒരു പുതിയ രക്ഷിതാവിനെ പ്രദാനം ചെയ്യണം. അക്കാര്യം മനസ്സിലാക്കുവാൻ അത്ര എളുപ്പമായിരുന്നില്ല. "അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരുമായവരെ" തന്റെ അടുക്കലേക്കു ആശ്വാസത്തിനായി വിളിക്കുന്ന ഒരു രക്ഷകനെ അവർക്കു ചൂണ്ടിക്കാണിക്കേണ്ടിയിരുന്നു. "ഞാൻ തന്നെ വഴിയും, സത്യവും ജീവനുമാകുന്നു. ഞാൻ മുഖാന്തിരമല്ലാതെ ആരും പിതാവിന്റെ അടുക്കൽ എത്തുന്നില്ല" എന്ന് അവകാശപ്പെടുന്ന ഒരു അവതാരപുരുഷനെ അവർക്കു കാണിക്കേണ്ടിയിരുന്നു. "തന്റെ ഏകജാതനായ പുത്രനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചുപോകാതെ നിത്യജീവൻ പ്രാപിക്കേണ്ടതിന് അവനെ നൽകുവാൻ തക്കവണ്ണം ലോകത്തെ സ്നേഹിച്ച" ഒരു പിതാവായ ദൈവത്തെ അവർക്കു പരിചയപ്പെടുത്തേണ്ടതുണ്ടായിരുന്നു. ഇതിലേക്കു തിരുമേനി തിരഞ്ഞെടുത്ത മാർഗ്ഗം ലളിതവും ഫലപ്രദവുമായിരുന്നു. വഴിക്കവലകളിൽ നിന്നു തമ്പേറടിച്ചു ഓപ്പൺ എയർ യോഗങ്ങൾ നടത്തുന്ന രീതി തിരുമേനിക്ക് അത്ര സ്വീകാര്യമല്ലായിരുന്നു. നാം സാധുക്ക

ളുമായി കഴിയുന്നതും താദാത്മ്യം പ്രാപിക്കുക. അതു വാക്കിലും പ്രവൃത്തിയിലും അനുഷ്ഠിക്കുക. അക്ഷരംപ്രതി അതു ശരിയാണെന്നു അനുഭവം തെളിയിക്കുകയും ചെയ്തു.

സമൂഹം ആരംഭിച്ചതോടുകൂടി അധഃകൃതരുടെ കുടിലുകൾ സന്ദർശിക്കുവാൻ തുടങ്ങി. ആദ്യം സ്ലീബാദാസ സമൂഹം സ്ഥാപകനായ തിരുമേനി മാത്രമായിരുന്നു. ഏതാനും ആഴ്ചകൾക്കുശേഷം പി. പി. വർക്കി തിരുമേനിയുടെ സഹപ്രവർത്തകനായിത്തീർന്നു. അമേരിക്കൻ മിഷനുകൾ നല്കിയിരുന്ന വലിയ ചിത്രച്ചുരുളുകളും റാന്തൽ വിളക്കും പുതിയ നിയമവും കൈത്താളവുമായി ഞങ്ങൾ കൃത്യം നാലു മണിക്കു പുറപ്പെടും. പുറപ്പെടുന്നതിനു മുമ്പ് "ആകയാൽ നിങ്ങൾ പുറപ്പെട്ട് പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ സ്നാനം കഴിപ്പിച്ചു" (മത്തായി 28:19) എന്നാദിയായ മിശിഹായുടെ മിഷനറിവാക്യവും പുറജാതികളുടെ മനംതിരിവിനായുള്ള പ്രാർത്ഥനയും ചൊല്ലുക പതിവായിരുന്നു. യാതൊരു കാരണവശാലും ഈ കുടിൽ സന്ദർശനം മുടങ്ങാറില്ല. എന്തെന്നാൽ ഞങ്ങളുടെ സർവ്വപ്രധാനമായ ജോലി അതായിരുന്നു. തലമറന്നെണ്ണ തേക്കുക പാടില്ലെന്നു തിരുമേനി ഇടയ്ക്കിടയ്ക്കു സുവിശേഷകരെ അനുസ്മരിപ്പിക്കുമായിരുന്നു. തിരുമേനി എല്ലാ കാര്യത്തിലുമെന്ന പോലെ ഇക്കാര്യത്തിലും വളരെ കണിശം പാലിച്ചിരുന്നു. വലിയ മഴയൊ കാറ്റോ ഉള്ള വർഷകാലത്തും കൂടെയുള്ള സുവിശേഷകൻ അല്പം അലസനായാലും എപ്പോഴും അവനേക്കാൾ പ്രായക്കൂടുതലുള്ള തിരുമേനിയുടെ സന്നദ്ധത അങ്ങനെയുള്ളവരെ ലജ്ജിപ്പിക്കാതിരിക്കയില്ലായിരുന്നു. മഴക്കാലമാണു കുടിൽ സന്ദർശനത്തിനു കൂടുതൽ അനുകൂലമെന്നാണു തിരുമേനി പറയുന്നത്. എന്തെന്നാൽ തണുപ്പും മഴയുമുള്ളപ്പോൾ ആ ചെറുകുടിലിൽ കയറിയിരുന്നു നർമ്മസംഭാഷണം വഴി ക്രിസ്തുവിനെ അവർക്കു കാണിച്ചുകൊടുക്കുവാൻ വളരെ സൗകര്യപ്പെടും.

യാതൊരു കാരണവശാലും കുടിൽ സന്ദർശനം മാറ്റിവയ്ക്കാറില്ലെന്നുപറഞ്ഞല്ലോ. അതിനു തിരുമേനി ചിലപ്പോൾ മാതൃകയായി ചൂണ്ടിക്കാട്ടാറുള്ളത് കുറെക്കാലം സി. എം. എസ്. മിഷനറിയായി കൊച്ചി തിരുവിതാംകൂറിൽ ഉണ്ടായിരുന്ന ഓസ്മാസ്റ്റർ സായിപ്പിനെയാണ്. അദ്ദേഹം ചില ഓപ്പൺ എയർ യോഗങ്ങൾക്കു പ്രോഗ്രാം തയ്യാറാക്കും. മഴയോ മറ്റു പ്രകൃതിക്ഷോഭമോ അദ്ദേഹത്തെ ഒരിക്കലും സ്വകൃത്യത്തിൽ നിന്നു പിൻതിരിപ്പിച്ചിട്ടില്ല. ആ മിഷനറിയുടെ നല്ല മാതൃക പകർത്തുന്നതിൽ ഈ സിറിയൻ മിഷനറി തല്പരനായിരുന്നു. തിരുമേനിയുടെ കൂടെ ആദ്യമായി സുവിശേഷകനായി പ്രവർത്തിക്കാൻ ഭാഗ്യമുണ്ടായ ഈ ലേഖകൻ ഒരു കാര്യം ഓർമ്മയിൽ നിന്നു പകർത്തട്ടെ. ഞങ്ങൾ രണ്ടു പേരെ അന്നു സമൂഹാംഗങ്ങളായുണ്ടായിരുന്നുള്ളു. മാന്തുരുത്തേൽ താമസം. അവിടെ

നിന്നു മൂന്നു മൂന്നര മൈലകലെയുള്ള മുളന്തുരുത്തിയിലാണ് കുടിൽ സന്ദർശനത്തിനു നിശ്ചയിച്ചിരിക്കുന്നത്. ഇന്നത്തെപ്പോലെ നല്ല റോഡും റോഡിൽ കൂടി ഓടുന്ന ബസ്സുകളും അന്നില്ല. ഈ മൂന്നര മൈലും നടന്നു തന്നെ പിൻതള്ളണം. വർഷകാലമാണ്. നെൽപാടങ്ങളുടെ നടുവിൽകൂടി യുള്ള വീതി കൂടിയ നടവരമ്പു വെള്ളത്തിൽ മുങ്ങിക്കിടക്കയാണ്. യാത്ര വളരെ പ്രയാസം. ഏകദേശം അര മൈലുണ്ടെന്നു തോന്നുന്നു, മുട്ടിനു മീതേ വെള്ളത്തിൽകൂടിത്തന്നെ നടന്നേ തീരൂ. അന്നും തിരുമേനിയുടെ തെറ്റാത്ത പരിപാടിയനുസരിച്ച് സന്ദർശനത്തിനു ഇറങ്ങി. വഴിയകലമാക കൊണ്ട് അര മണിക്കൂർ നേരത്തെ പുറപ്പെട്ടു. തിരുമേനി കാൽകുപ്പായം നല്ലപോലെ തെറുത്തു വച്ച് ഈ വഴിയെല്ലാം നടന്നു. ഞങ്ങൾ സന്ദർശ നവും സുവിശേഷവിത്ത് ആ തണുത്തു പാകമായ വയലിൽ വിതയും കഴിച്ച് തിരിച്ചെത്തി.

അക്കാലത്തെ വേലയുടെ ഫലം അദ്ഭുതകരമായിരുന്നു. മഴയും വെള്ള പ്പൊക്കവും നോക്കാതെയുള്ള ഈ പ്രവർത്തനം മുളന്തുരുത്തിയിലെ ചുണ യുള്ള സിറിയൻ ചെറുപ്പക്കാരെ ഉത്സാഹഭരിതരാക്കിത്തീർത്തു. അവിടെ ഉണ്ടായിരുന്ന വൈ. എം. എസ്. ഏ. എന്ന യുവാക്കന്മാരുടെ സംഘടന പത്രോസ് ശെമ്മാശ്ശന്റെ ഈ വെല്ലുവിളിയെ ആത്മാഭിമാനത്തോടും ദൃഢ നിശ്ചയത്തോടും സ്വീകരിച്ചു. പരേതനായ ജോസഫ് മാസ്റ്റർ (പിന്നീട് പട്ടമേറ്റു), അയ്പോര മാസ്റ്റർ, പി. ഐ. ജോൺ, ഡീക്കൺ ഈ. ഡി. ജേക്കബ്, ഇവർക്കു നേതൃത്വം കൊടുക്കുന്ന പാലക്കാട്ടിൽ ഫാദർ ജോൺ ഇവരെല്ലാം എത്ര ഉൽസുകരായി ഈ വേലയിൽ സഹകരിച്ചു. അനേകം പേർ മാമോദീസാ മുങ്ങി. അതൊരു സുവിശേഷപ്പെരുനാളായിരുന്നു. കുടിൽ സന്ദർശനത്തിൽ യേശുവിനെപ്പറ്റി അറിഞ്ഞ ഒരു ഹരിജന്റെ യജ മാനൻ അവനെ മാമോദീസായ്ക്കു വിടാതെ മുറിയിൽ അടച്ചിടുകയു ണ്ടായി. ‘ഈ നല്ല യേശുതമ്പുരാനെ ഞാൻ സ്വീകരിച്ചേ ഇരിക്കൂ’ എന്ന വൻ ശപഥം ചെയ്തു. അടച്ചിട്ട മുറിയിൽ നിന്നു രക്ഷപ്പെട്ടു മാമോദീസാ യിക്ക് അവൻ പള്ളിയിൽ ഓടിയെത്തി മത്തായി ആയി മാറി.

കുടിൽ സന്ദർശനങ്ങൾ ഫലപ്രദമായിരുന്നെങ്കിലും ചിലപ്പോൾ അതു വിഷമങ്ങൾക്കിടയാക്കിയിട്ടുണ്ട്. ഒരു സംഭവം സ്ലീബാദാസൻ ഫാദർ റ്റി. ജി. കുര്യാക്കോസ് വിവരിക്കുന്നു. “കുന്നക്കുരുടിക്കു വടക്ക് ഏതാനും പുലയ കുടുംബങ്ങൾ അധിവസിച്ചിരുന്നു. അതിലൊരാളാണ് വള്ളോൻ. വള്ളോനും കുടുംബവും സ്നാനത്തിനു തയ്യാറായി. വള്ളോനു ഒരനു ജൻ മാത്രമേ ഉണ്ടായിരുന്നുള്ളു. അനുജൻ അയ്യപ്പനെക്കൂടി ചേർക്കണ മെന്ന് വള്ളോനു നിർബന്ധമായിരുന്നു. ആദ്യ ഘട്ടത്തിൽ അയ്യപ്പൻ സമ്മ തിക്കുകയും സുവിശേഷം താല്പര്യപൂർവ്വം കേൾക്കുകയും ചെയ്തിരുന്നു. അയ്യപ്പൻ അവിടെയുള്ള പുലയ കുടുംബങ്ങളുടെ ഒരു തലയാളാണ്. അയ്യ

പ്പൻ ക്രിസ്തുമതം സ്വീകരിപ്പാൻ ഒരുങ്ങുന്നതിൽ സവർണ്ണഹിന്ദുക്കളിൽ ചിലരും ഒന്നുരണ്ടീഴവ പ്രമാണികളും എതിർപ്പ് പ്രകടിപ്പിച്ചു. ഒരു ഞായ റാഴ്ച വൈകുന്നേരം യോഗം നടത്തുവാൻ സ്ലീബാദാസൻ വള്ളോന്റെ വസതിയിൽ എത്തി. യോഗവിവരമറിയിക്കുവാൻ സ്ലീബാദാസൻ അയ്യ പ്പനെ സമീപിച്ചു. എതിർപ്പുകാരുടെ പ്രേരണയാൽ അയ്യപ്പൻ വെട്ടുക ത്തിയും കുറുവടിയുമായി ദാസനെ നേരിട്ടു. അവൻ മദ്യപിച്ച് ഉന്മത്തനാ യിരുന്നു. “നിന്റെ തല ഞാൻ തന്നയ്ക്കുകയില്ല” എന്നു മൂന്നു പ്രാവശ്യം അട്ടഹസിച്ചു വെളിവില്ലാതെ നില്ക്കുന്ന അയ്യപ്പന്റെ അടുത്തു നില്ക്കു ന്നതു ബുദ്ധിയല്ല എന്നു തോന്നിയ സ്ളീബാദാസൻ “നീ എന്താണിപ്പറ യുന്നത്” എന്നു പറഞ്ഞുകൊണ്ട് തിരിഞ്ഞു നടന്നു. ദാസൻ തെക്കുവശ ത്തേക്കു നോക്കുമ്പോൾ അയൽവാസി കേശവൻനായർ വലതുകൈയിൽ കുറുവടിയും ഇടതുകൈയിൽ വെട്ടുകത്തിയുമായ് ഇടവഴിയുടെ കയ്യാല മുകളിൽ നിൽക്കുകയാണ്. കുറച്ച് അകലെയുള്ള വേറൊരു വഴിയിൽകൂടി നടന്നു ദാസൻ അടുത്തുള്ള ഒരു ക്രിസ്തീയ ഭവനത്തിൽ അഭയം തേടി. കുന്നക്കുരുടി സഹകരണ മെമ്പർക്കാളയച്ചു. ധീരന്മാരായ കുറെ യുവാ ക്കന്മാർ ഓടിയെത്തി. നേരം സന്ധ്യാസമയം. അയ്യപ്പന്റെ കാര്യത്തില വർക്കു അരിശം തോന്നിയില്ല. കേശവൻനായരുടെ പെരുമാറ്റത്തിലവർ രോഷാകുലരായി.

ക്രിസ്തുവിന്റെ സുവിശേഷം എവിടെയും പ്രസംഗിക്കാൻ പാടില്ലേ? കേശവൻനായരോടു ചോദിച്ചിട്ടു തന്നെ കാര്യം. “ഒന്നുമുണ്ടായില്ല. നമുക്കു പോകാമെന്നു” ദാസൻ പറഞ്ഞ നല്ല വാക്കവർ നിരസിച്ചു. പടിക്കലെ ത്തിയ ചെറുപ്പക്കാർ കേശവൻനായരിവിടെ ഉണ്ടോ എന്നു വിളിച്ചു ചോദിച്ചു. “ആരെടാ ഈ സന്ധ്യാസമയത്തു കേശവൻനായരിവിടെ ഉണ്ടോ എന്നു ചോദിക്കാൻ” എന്നു ഗർജ്ജിച്ചുകൊണ്ട് ആ ഗംഭീരൻ കൈയിൽ കുറുവടിയും വെട്ടുകത്തിയുമായി പടിക്കലെത്തി. എല്ലാവരും സ്വല്പം പരുങ്ങലിലായി. “ഞങ്ങൾ വഴക്കിനൊന്നും വന്നവരല്ല. ഈ ദാസൻ മൂക്ക ഞ്ചേരിലച്ചന്റെ സുവിശേഷകനാണ്. ആരോ ഉപദ്രവിക്കാൻ ചെന്നതായി കേട്ടു. അങ്ങനെ വന്നു. നിങ്ങളും അതിലുണ്ടോ എന്നറിയാൻ വിളിച്ച താണ്” എന്നു ശാന്തമായി പറഞ്ഞു. കള്ളിന്റെ മത്ത് അയാളുടെ തല യിൽ നിന്ന് ഇറങ്ങിയിരുന്നില്ല.

പിറ്റേദിവസം സ്ലീബാദാസനേയും വേറെ അഞ്ചു പേരേയും ചേർത്തു പെരുമ്പാവൂർ പോലീസിൽ സവർണ്ണരുടെ പ്രേരണയാൽ അയ്യപ്പൻ ഒരു കേസ്സു കൊടുത്തു. നിർബന്ധ മതപരിവർത്തനത്തിനും വീടു കയറി അക്ര മത്തിനും വന്നു എന്നതാണ് ഹർജ്ജി. 1115-ൽ സർ സി. പി. യുടെ ഏകാ ധിപത്യം നടക്കുന്ന കാലം. സ്റ്റേറ്റ് കോൺഗ്രസിനെ അടിച്ചമർത്തുന്ന കാലം. എല്ലാവർക്കും ഭയമായി.

അന്നത്തെ സഭാ പ്രസിദ്ധീകരണമായ 'ഓർത്തഡോക്സ് സഭ' മാസികയിൽ സമൂഹാദ്ധ്യക്ഷന്റെ സഞ്ചാര പ്രോഗ്രാം പ്രസിദ്ധീകരിക്കുക പതിവായിരുന്നു. ഉടനെ പത്രോസച്ചനെ വരുത്തണം. അല്ലെങ്കിൽ പലവിധ ഉപദ്രവങ്ങൾക്കിടയാകുമെന്നായി നമ്മുടെ ആളുകൾ. സ്ലീബാദാസൻ മാവേലിക്കര പുതിയകാവ് പള്ളിയിലെത്തി അച്ചനെ വിവരം ധരിപ്പിച്ചു. അച്ചൻ തന്റെ ഒരിക്കലും തെറ്റാത്ത പ്രോഗ്രാം ഒരു മാസത്തേക്കുള്ളതു ദാസനെ വായിച്ചു കേൾപ്പിച്ചു.

"ഒന്നും വരാനില്ല. പോകാൻ പറ. തലയ്ക്കുമീതേ വെള്ളം വന്നാലതുക്കുമീതേ തോണി. അവർ നിർഭയം വേല തുടരട്ടെ" എന്നു പറഞ്ഞു. ദാസന്റെ നിർബന്ധപ്രകാരം പെരുമ്പാവൂരേ രണ്ടു വക്കീലന്മാർക്കു കത്തു കൊടുത്തു ദാസനെ മടക്കിയയച്ചു.

ഒരു മാസം കഴിഞ്ഞിട്ടും കേസവസാനിച്ചില്ല. അന്ന് സ്ലീബാദാസന്മാരുടെ അർദ്ധവാർഷിക ധ്യാനം ആലുവാ സെറ്റിൽമെന്റിൽ വച്ചാണ് നടക്കുക. ധ്യാനത്തിന് ആലുവായിലെത്തിയ സമൂഹാദ്ധ്യഷൻ എ. എസ്. പി. യെക്കണ്ടു വിവരം പറഞ്ഞു. തന്റെ സഹപാഠിയായ സമൂഹാദ്ധ്യക്ഷൻ എം. പി. പീറ്ററിനെ വൈദികനായി കണ്ടപ്പോൾ "Oh, my dear Father, St. Peter" എന്നു പറഞ്ഞുകൊണ്ട് ചാടി എഴുന്നേറ്റാണു തിരുമേനിയെ സ്വീകരിച്ചത്. അതോടെ കേസും അവസാനിച്ചു.

സമൂഹത്തിലെ ആദ്യകാല പ്രവർത്തകരിൽ ഒരാളും അടുത്തകാലത്ത് ദിവംഗതനുമായ മുത്തലത്തു വർക്കി എഴുതുന്നു: "കൊല്ലവർഷം 1112 ഇന്നലെ എന്ന പോലെ എന്റെ സ്മരണയിൽ തങ്ങിനില്ക്കുന്നു. സമൂഹാദ്ധ്യക്ഷനായ എം. പി. പത്രോസച്ചനും, പി. പി. വർക്കിയും, ഞാനും വാർഷിക സഞ്ചാരത്തിൽ പിറവം, വടയാപറമ്പ് പള്ളിയിൽ എത്തിയിരിക്കുകയാണ്. വൈകിട്ടു യോഗത്തിനുള്ള ഒരുക്കങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നു. നാലു മണിക്ക് വടയാപറമ്പ് സ്കൂൾ വിട്ട് വീട്ടിലേക്കു പോകുന്ന വറുഗീസ് എന്ന പുതു ക്രിസ്ത്യൻ വിദ്യാർത്ഥി പള്ളിയിലേക്ക് ഓടി വരുന്നു. ആരക്കുന്നത്തെ ഒരു നായർ പ്രമാണിക്കു വഴിമാറി കൊടുക്കാതെ അഭിമുഖമായി ചെന്നതിൽ അയാൾ അവനെ പ്രഹരിച്ചു. തന്നെ തീണ്ടി എന്നാണ് നായരുടെ പരാതി. ഈ വാർത്തയറിഞ്ഞ പത്രോസച്ചൻ രോഷാകുലനായി. ഞങ്ങൾ കാപ്പി കുടിക്കുകയായിരുന്നു. അച്ചനും ഞാനും പി. പി. വർക്കിയും കൂടി നായർ പ്രമാണിയെ പിടികൂടുന്നതിനായി ഓടി. പക്ഷേ, അയാൾ പമ്പ കടന്നിരുന്നു. കമ്മീശു ചുരുട്ടിക്കയറ്റി ഓടിയ പത്രോസച്ചനോടൊപ്പം ഓടിഎത്തുവാൻ ഞാനും വർക്കിയും കുറച്ചു വിഷമിച്ചു.

തിരിച്ചുവന്ന അച്ചൻ സൂട്ട്കേസിന്റെ പുറത്തു ലെറ്റർപാഡ് വച്ചുകൊണ്ട് കൊച്ചി ദിവാൻ ഹെർബർട്ട് സായിപ്പിനും പോലീസ് കമ്മീഷണർക്കും

മർദ്ദന വിവരം കാണിച്ച് എഴുതി. പരാതി ലഭിച്ച ഉടനെ പോലീസ് സംഭവ സ്ഥലത്തെത്തി. നായർ പ്രമാണി വിറച്ചുപോയി. പണം കൊടുത്ത് എങ്ങിനെ എങ്കിലും തലയൂരാമെന്ന് അയാൾ കരുതി. സെക്രട്ടറിയേറ്റിൽ എത്തി പലരേയും കണ്ടയാൾ ആലോചിച്ചു. പക്ഷേ, കത്തനാർ വല്ലാത്ത യാളാണെന്നും പണം കൊടുത്താൽ കാര്യം സാധിക്കയില്ലെന്നുമുള്ള ഉപ ദേശമാണയാൾക്കു കിട്ടിയത്. നെച്ചൂരിലെ ഒരു ധനാഢ്യനും സമൂഹ ത്തോടു താത്പര്യവുമുള്ള ആളായിരുന്ന കൊള്ളീനാൽ പുരവത്തിന്റെ മദ്ധ്യസ്ഥതയിൽ കാര്യം തീർക്കാമെന്നു ഒടുവിൽ സമ്മതിച്ചു. പുതു ക്രിസ് ത്യൻ ബാലന് അഞ്ചു രൂപാ കൊടുത്തു ക്ഷമ ചോദിക്കണമെന്നായിരുന്നു ഒത്തുതീർപ്പ് വ്യവസ്ഥ. നായർ പ്രമാണി ലജ്ജയോടെ ക്ഷമ ചോദിച്ചു. അഞ്ചു രൂപായും നല്കി.

ഇങ്ങനെ ചില സംഭവങ്ങൾ അങ്ങിങ്ങായി ഉണ്ടാകുമെങ്കിലും, കുടിൽ സന്ദർശനം ഫലപ്രദമായ കർമ്മപരിപാടി തന്നെയാണ്. സവർണ്ണ ഹിന്ദു ക്കൾ അകറ്റി ഓടിക്കുന്ന ഒരു ജനസമുദായം, തങ്ങൾക്കു ചുറ്റും താമസി ക്കുന്ന മാപ്പിളമാർ അകറ്റിനിർത്തുന്ന അധഃസ്ഥിതർ, അവരുടെ കൊച്ചു ചെറ്റക്കുടിലിലേക്ക് ഒരു പള്ളിതമ്പ്റാൻ കയറിച്ചെല്ലുക, അവർ കൊടു ക്കുന്ന പുട്ടിലിൽ ഇരുന്നു സംഭാഷണം നടത്തുക, അവരോടു സാവകാ ശമായി പുൽക്കൂട്ടിൽ പിറന്ന യേശുവിന്റെ കഥ പറയുക, ആ യേശു പാപി കൾക്കു വേണ്ടി ജീവിച്ചു മരിച്ച സംഭവങ്ങൾ വിവരിക്കുക, ആ നല്ല രക്ഷി താവിനെപ്പറ്റിയുള്ള പാട്ടു പാടുക, ഇതെല്ലാം അവർക്കൊരദ്ഭുതമായി തോന്നി. ഈ സന്ദർശനം പലപ്പോഴാകുമ്പോൾ അവർ അവരുടെ പ്രയാ സങ്ങൾ ഈ തമ്പ്റാനുമായി പങ്കുവയ്ക്കാൻ ശ്രമിക്കുന്നു. അവരുടെ ബുദ്ധിമുട്ടുകൾ തമ്പ്രാനെ അറിയിക്കും. അതിനെല്ലാം ചില പരിഹാരങ്ങൾ തമ്പ്റാൻ നിർദ്ദേശിക്കും അവർ മദ്യപാനം നിറുത്തേണ്ട കാര്യം, വീടും പരിസരങ്ങളും ശുചിയാക്കേണ്ട കാര്യം, ഇതെല്ലാം ക്രമേണ അവർ മന സ്സിലാക്കും. അതേ ആ മിഷനറി അവരുടെ സ്വന്തമായിത്തീരുന്നു. അദ്ദേഹം ചൂണ്ടിക്കാണിച്ച "യേശുതമ്പുരാൻ" അവരുടെയും തമ്പുരാനാണെന്നും അവർക്കു തികച്ചും ബോദ്ധ്യമാകുന്നു. അവർ ക്രമേണ ഒരു കൗമ്മായും വിശ്വാസപ്രമാണവും പത്തു കല്പനകളുടെ സാരാംശമെങ്കിലും പഠി ക്കുന്നു. മാമോദീസാ മുങ്ങുന്നു.

കൗമാ പഠിപ്പിക്കാൻ അടുത്തുള്ള ക്രിസ്തീയ കുടുംബത്തെയും ചുമ തലപ്പെടുത്തും. ഇന്ന് സുപ്രസിദ്ധരായ അനേകം പേർ അന്നത്തെ ഞങ്ങ ളുടെ കൗമ്മാ പഠിപ്പിക്കുന്ന കുട്ടികളായിരുന്നു. അവരുടെ ലിസ്റ്റ് വളരെ യാകയാൽ പേരൊന്നും പറയുന്നില്ല. ആ ദിവസം അവരുടെ ആയുസ്സിലെ ഏറ്റവും വലിയ ദിവസ്സമാണ്. ആത്മീയജനനം മാത്രമല്ല തങ്ങളുടെ യജ മാനനായ മേലാളനോടൊപ്പം അദ്ദേഹം നിന്ന് ആരാധിക്കുന്ന അതേ പള്ളി

യിൽ, അതേ ദൈവത്തെ ആരാധിക്കുവാൻ സാധിക്കുക. ഹൈന്ദവർ തീണ്ടൽ ജാതിയായി തള്ളിയിരുന്ന അധഃകൃതർ മാമോദീസായ്ക്കു ശേഷം അധഃകൃതനല്ലാതായിത്തീർന്നു. കരിങ്ങാശ്രപള്ളിയിൽ മാമോദീസാ മുങ്ങിയ ചീരൻ (സാംബവൻ) പത്രോസായി മാറിയപ്പോൾ കൊച്ചി രാജ കുടുംബത്തിലെ വലിയമ്മത്തമ്പുരാട്ടിയുടെ തൃപ്പൂണിത്തുറ കോട്ടയ്ക്ക കത്തു കൂടിയുള്ള വഴി തൂപ്പുകാരനായി ജോലി കിട്ടുന്നു. അക്കാലത്തു ഈഴവർക്ക്, മന്ത്രിയായിരുന്ന സഹോദരൻ അയ്യപ്പനു പോലും കോട്ടയ്ക്ക കത്തു പ്രവേശനമോ, ആ റോഡിൽ കൂടി സഞ്ചാരസ്വാതന്ത്ര്യമോ ഇല്ലാ യിരുന്നു. അവരുടെ ആത്മാഭിമാനത്തിനു മാറ്റു കൂട്ടുന്ന ഒരു കർമ്മവും കൂടിയാണ് അവരുടെ മാമോദീസാ.

ചില സംഭവങ്ങൾ ഞാൻ ഓർമ്മയിൽ നിന്നു പകർത്തട്ടെ. കവിയൂർ സ്ലീബാപള്ളി ഇടവകയിൽ ഒരുത്സാഹവും ഉണർവും ഉണ്ടായി. മുളപ്പനോ ട്ടുകണ്ടത്തിലെ വേലക്കാരായിരുന്ന അനേകംപേർ മാമോദീസാ സ്വീക രിച്ചു. വള്ളംകുളത്തെ ഒരു ഹൈന്ദവ സംഘടന ഇളകിവശായി. ഈ സുവി ശേഷപ്രസ്ഥാനത്തിനെതിരായി ഒരു പ്രക്ഷോഭണം തന്നെ ആരംഭിച്ചു. ഒരു ഹരിജന ബാലികയെ ഒരു ഹൈന്ദവ (നായർ) കുടുംബത്തിൽ വേലയ്ക്കു നിറുത്തി. മാമോദീസാ മുങ്ങിയവരെ തിരികെ എടുക്കുവാനും പരിശ്രമ ങ്ങൾ നടന്നു. മുളപ്പനോട്ടുകണ്ടത്തിലെ പണിക്കാരി മറിയമുത്തി വയസ്സി പറഞ്ഞു "ഈ മറിയ മറിയത്തില്ല. ഞങ്ങൾക്കു യേശുതമ്പുരാനാ ഇനി മുതൽ ദൈവം" എന്ന്.

കാഞ്ഞിരമറ്റത്ത്, പ്രസിദ്ധമായ കണിയാമ്പറമ്പിൽ കുടുംബത്തിലെ ഒരു പുരയിടത്തിൽ ഒരു കൊച്ചു പുലക്കുടിൽ. ആശയറ്റ രണ്ടു ജീവൻ അതി നകത്തുണ്ട്. മക്കളില്ലാത്ത വൃദ്ധദമ്പതികൾ. പത്രോസ് ശെമ്മാശ്ശനും ഈ ലേഖകനും കൂടി അതിനകത്തേക്കു കുതിച്ചു കയറി. അവർ ഒരു കീറിയ തടുക്കു പായ പള്ളിതമ്പുരാനു ഇരിക്കാൻ ഇട്ടുകൊടുത്തു. തമ്പ്റാൻ അവ രോടു വർത്തമാനം പറഞ്ഞ് അക്കൂട്ടത്തിൽ യേശുവിനെപ്പറ്റി പറഞ്ഞു. നല്ല ദേവന്റെ പാട്ടു പാടി. രണ്ടു ദിവസം കഴിഞ്ഞു പിന്നെയും പോയി. ആഴ്ചയിൽ രണ്ടു സന്ദർശനം കണിശം. അവർക്കു പള്ളിതമ്പ്റാനോടും ആ തമ്പ്റാൻ പറഞ്ഞുകൊടുത്ത യേശുതമ്പ്റാനോടും എന്തൊരു സ്നേഹം. അവരുടെ മുഖത്തെ മ്ളാനത മാറി ചിരിക്കാൻ തുടങ്ങി. "ആകാ ശത്തിലുള്ള ബാവായെ" വിളിക്കാൻ തുടങ്ങി. "നല്ല ദേവനെ" പാടുമ്പോൾ വയസ്സി തല കുലുക്കും. ചിരിക്കും, ഹോ, എന്തു മാറ്റം ആ കുടിലിനക ത്തുണ്ടായി. ഒരു ദിവസം ആ വയോവൃദ്ധൻ പറഞ്ഞു. "തമ്പ്റാനെ, എനിക്കും തമ്പ്റാൻ പോണ പള്ളിയിൽ പോണം. കൊണ്ടുപോവ്വോ?"

കൊണ്ടുപോയി മാമോദീസാ കൊടുത്തു. അയൽപക്കത്തെ പഴയ സുറി

യാനിക്കാരൻ സാക്ഷി പകർന്നു, അവർ രണ്ടുപേരും വിശ്വസ്തരായി മരിച്ചെന്ന്.

മറ്റൊന്നുകൂടി പറഞ്ഞുകൊള്ളട്ടെ. മുളന്തുരുത്തി എടപ്പാങ്ങാട്ടുപറമ്പിലെ ഒരു മാടം. വാർദ്ധക്യം ചുക്കിച്ചുളുക്കിയ രണ്ടു പേർ. 70–നോടു അടുത്ത വയസ്സൻ. 60 കഴിഞ്ഞ ഭാര്യ. രണ്ടു മക്കളുണ്ടായിരുന്നു. അവർ മരിച്ചുപോയി. ആശയില്ലാത്ത ജീവിതം തള്ളിനീക്കുകയാണ്. കഴുത്തിൽ മരക്കുരിശു ധരിച്ച സ്ളീബാദാസൻ ആ കുടിലിലേക്കു കയറിച്ചെന്നു. അവരോടൊപ്പമിരുന്നു സ്നേഹത്തോടെ സംസാരിച്ചു. എത്ര കഷ്ടപ്പെടുന്നതാണവനെയും സ്വീകരിച്ചാശ്വസിപ്പിച്ചു സ്വന്തമാക്കിത്തീർക്കുന്ന ഒരു ദൈവമുണ്ടെന്ന കാര്യം അവർ ക്രമേണ മനസ്സിലാക്കി. അവർ ഇടയ്ക്കിടയ്ക്കു ഈ കഥ കേൾക്കുമ്പോൾ ചിരിക്കുവാൻ തുടങ്ങി. യേശുതമ്പുരാൻ ക്രമേണ അവരുടെ സ്വന്തമായി. ആ കുടിലിൽ നിന്ന് നിരാശയും അനാഥത്വവും അകന്നു മാറി. നിത്യവും സന്ധ്യയ്ക്ക് അവിടെ പ്രാർത്ഥനാനാദം ഉയർന്നു തുടങ്ങി. അവർക്ക് മാമോദീസാ മുങ്ങണമെന്നു നിർബന്ധമായി. അവരെ വിശ്വാസികളുടെ പിതാവായ അബ്രഹാമിന്റെയും സാറായുടെയും പേരിനെ ആദരിച്ച് അബ്രഹാം, സാറാ എന്ന പേരിൽ മാമോദീസാ മുക്കി. അവർ ഇപ്പോൾ ഇല്ല. അവർ സന്തോഷത്തോടെ മരിച്ചതായി അയൽക്കാർ സാക്ഷിക്കുന്നു.

തിരുമേനി ആവിഷ്ക്കരിച്ച കുടിൽ സന്ദർശന പരിപാടി കുടിലിൽ വസിക്കുന്നവരെ പലപ്പോഴും സ്വർഗ്ഗത്തിലേക്ക് ഉയർത്തുവാൻ ഉപകരിച്ചിട്ടുണ്ട്. സമൂഹത്തിന്റെ വേലയുടെ ഫലമായി മാമോദീസാ സ്വീകരിച്ചിട്ടുള്ള ആയിരക്കണക്കിനു അധഃകൃതർ കുടിൽ സന്ദർശനത്തിൽ കൂടിയായിരുന്നു ആദ്യമായി മിശിഹായെപ്പറ്റി അറിവാൻ ഇടയായത്.

# 12

# അവിസ്മരണീയ പരിശീലനം

സമൂഹം ആരംഭിച്ചു. പ്രവർത്തനവും തുടങ്ങി. വടക്കുനിന്നും തെക്കുനിന്നുമായി അനേകം യുവാക്കന്മാർ സമൂഹാംഗങ്ങളായി ചേർന്നു പ്രവർത്തിച്ചിട്ടുണ്ട്. അവരിൽ ചുരുക്കം ചിലരൊഴികെ എല്ലാവരും തന്നെ സാമാന്യവിദ്യാഭ്യാസം മാത്രമുള്ളവരായിരുന്നു. പരിശീലനം ലഭിച്ച സുവിശേഷകന്മാർ നമുക്കില്ലായിരുന്നു. വേദപുസ്തകജ്ഞാനത്തിൽ അഗാധമായ പാണ്ഡിത്യമോ മിഷനറി പാരമ്പര്യമോ ഈ സുവിശേഷകർക്കില്ലായിരുന്നു. മിക്കവരും വെറും അസംസ്കൃത സാധനങ്ങൾ ആയിരുന്നു എന്നു പറയാം. ഇത്തരം അസംസ്കൃത പദാർത്ഥങ്ങളെ – യുവാക്കളായ പല തരക്കാരേയും – സംസ്ക്കരിച്ചു നല്ല സുവിശേഷകരാക്കി മാറ്റുക എന്നതു ശ്രമകരമായ ഒരു പദ്ധതിയായിരുന്നു.

എന്റെ ചില പഴയ സ്മരണകൾ – ആദ്യം എന്റെ സ്വന്തം അനുഭവം – പറയട്ടെ. ഞങ്ങൾ കോലഞ്ചേരി പള്ളിയിൽ താമസിക്കുകയാണ്. ഞാനും മൺമറഞ്ഞ സ്ലീബാദാസൻ കെ. സി. പൈലിയും സമൂഹാദ്ധ്യക്ഷനും. ഞങ്ങൾക്കു മൂന്നുപേർക്കും കൂടി രണ്ടു തലയണയേ കിട്ടിയുള്ളു. കിടക്ക കൊണ്ടുനടക്കുക പതിവില്ല. ചെല്ലുന്നിടത്തു കിട്ടുന്നതു ഉപയോഗിക്കുകയാണ് പതിവ്. ഒരു തലയണ സമൂഹാദ്ധ്യക്ഷൻ എടുത്തു. മുഷിഞ്ഞിരുന്ന അതിൽ കമ്മീശു മടക്കി വിരിച്ച് ഉപയോഗിച്ചു. മറ്റേതു പൈലി നേരത്തെ എടുത്തു കിടപ്പുമായി. ആ തൻകാര്യത്തെപ്പറ്റി ഞാൻ പിറുപിറുത്തു. എന്റെ തൻകാര്യം അടങ്ങിയിട്ടില്ലെന്നർത്ഥം. ഒടുവിൽ ഞങ്ങൾ തമ്മിൽ പിറുപിറുപ്പു വർദ്ധിച്ചു. പൈലി തലയിണ എനിക്കായി വലിച്ചെറിഞ്ഞു. ആരുമാരും എടുക്കാതെ ഒരനാഥപ്രേതം പോലെ അതവിടെ കിടന്നു. വരാന്തയിൽ നടന്ന ഇക്കാര്യങ്ങൾ എല്ലാം തന്നെ മുറിയിൽ കിടന്ന സമൂഹാദ്ധ്യക്ഷൻ ശ്രദ്ധിക്കുന്നുണ്ടായിരുന്നു. നേരം പുലർന്നു. പ്രഭാത പ്രാർത്ഥന കഴിഞ്ഞുവന്ന ഉടനെ സമൂഹാദ്ധ്യക്ഷൻ ഞങ്ങളെ രണ്ടു പേരേയും വിളിച്ച് ആ തലയിണ ചൂണ്ടിക്കാണിച്ചു കൊണ്ട് "കുഞ്ഞോർക്കി ആ തലയണ അവിടെ നിന്നെടുക്കുക" എന്ന് എന്നോട് പറഞ്ഞു. എന്റെ അഭിമാനവും അനുസരണബുദ്ധിയും തമ്മിൽ ഒരു ശീഘ്രസമരം നടന്നു. തലയണ അവിടെ എറിഞ്ഞതു പൈലിയാണ്. ഞാൻ എടുക്കണം പോലും. സമൂഹാംഗങ്ങൾ സമൂഹത്തിൽ ചേരുമ്പോൾ മൂന്നു പ്രതിജ്ഞകൾ സ്വീകരിക്കുന്നു. അനുസരണം, ബ്രഹ്മചര്യം, ദാരിദ്ര്യം. ഇതിൽ ഒന്നാമത്തെ പ്രതിജ്ഞയുമായ് ഞാൻ ഏറ്റുമുട്ടുകയായിരുന്നു. ആദ്യം എനിക്കൊരു മടി തോന്നിയെങ്കിലും ഞാൻ അനുസരിക്കാൻ പ്രതിജ്ഞാബദ്ധനാണല്ലോ.

ഞാൻ അനുസരിച്ചു. ഒരു ചെറിയ ഗുണദോഷത്തോടെ ആ രംഗം അപ്പോൾ അവസാനിച്ചു.

എനിക്കും പൈലിക്കും അല്പനേരത്തേക്കു ഒരു ലജ്ജ അനുഭവപ്പെട്ടു. കുറെ മിനിറ്റുകൾക്കു ശേഷം ഞങ്ങൾ ഒരു കുടുംബത്തിലെ അംഗങ്ങളായി ആലിംഗനം ചെയ്ത് ഒരു ശിഖരത്തിലെ പക്ഷിദ്വയമായി ഞങ്ങൾ ഒരുമിച്ചു പാടി. അന്നും സന്ധ്യയ്ക്കു ഞങ്ങൾ ഉറക്കത്തിനൊരുക്കമായി. ഞാൻ തലയണ പൈലിയുടെ തലയ്ക്കുകീഴിൽ വച്ചുകൊടുത്തു. പൈലി അതെടുത്തു എന്റെ തലയ്ക്കു കീഴെ കൊണ്ടുവന്നു വച്ചു. രണ്ടുപേരും പരസ്പരം കരുതുകയാണ്, ശുശ്രൂഷിക്കയാണ്. സമൂഹാദ്ധ്യക്ഷൻ ഇതു കണ്ട് ആനന്ദബാഷ്പം പൊഴിച്ചു താൻ ഉപയോഗിച്ചിരുന്ന തലയണ ഞങ്ങൾക്കായി നീട്ടി. ഞങ്ങൾ സകല സ്വാർത്ഥചിന്തകളും മറന്നു കഴിഞ്ഞിരുന്നു. ഒരു തലയണ രണ്ടു പേർക്കുമുപയോഗിക്കാവുന്ന ഒരു പദ്ധതി ഞങ്ങൾ ആസൂത്രണം ചെയ്തു. ശാന്തമായി, സമാധാനപരമായി മധുരസ്വപ്നങ്ങളോടു കൂടി രാത്രി കടന്നുപോയി. സ്ലീബാദാസന്മാർക്കു തിരുമേനി നൽകുന്ന ട്രെയിനിങ്ങിന്റെ ഒരു മാതൃക.

മറ്റൊന്നു കൂടി. വാർഷികയോഗം അക്കൊല്ലം പ്രസിദ്ധമായ വടകരപ്പള്ളിയിൽ വച്ചു നടക്കുന്നു. സെപ്റ്റംബർ 15-ാം തീയതി സ്ലീബാദാസന്മാരുടെ കാര്യാലോചനായോഗം പള്ളിയകത്തു വച്ച് നടക്കുന്നു. കൃത്യസമയത്തു വേലക്കിറങ്ങുന്ന സഹോദരൻ കെ. സി. പൈലിക്കു ഒരു വാച്ചു വേണമെന്നാവശ്യപ്പെട്ടു. സമയം തെറ്റാതെ വേലക്കിറങ്ങുവാനാണ്. സമൂഹാദ്ധ്യക്ഷൻ എഴുന്നേറ്റു വന്നു പൈലിയുടെ കൈയ്ക്കു പിടിച്ചുകൊണ്ട് പുറത്തേക്കു പോയി. ഇതെന്തിനാണെന്ന് ഞങ്ങൾക്കാർക്കും ഒരു പിടിയും കിട്ടിയില്ല. പുറത്തിറങ്ങി ആകാശത്തിൽ സൂര്യനെ ചൂണ്ടി കാണിച്ചുകൊണ്ട് സമൂഹാദ്ധ്യക്ഷൻ പൈലിയോട് പറഞ്ഞു. “പൈലി ദാ നോക്കൂ, നമ്മുടെ വാച്ച്, ഒരിക്കലും കേടുവരാത്ത കൃത്യസമയം കാണിക്കുന്ന വാച്ച്. അതു നോക്കിയാണു ഞാൻ വേലക്കിറങ്ങുന്നത്.” പൈലിക്കു സംതൃപ്തിയായി. അന്നു ഞങ്ങൾക്കു ക്ലാസ്സുകൾ എടുത്തിരുന്ന വി. സി. ഗീവറുഗീസച്ചൻ പറഞ്ഞു, ‘ഈ ചെറുപ്പക്കാർക്ക് ഈ അച്ചൻ തന്നെ വേണം’ എന്ന്.

സ്ലീബാദാസന്മാരുടെ അനുഷ്ഠാനങ്ങൾക്കായി ചില നിയമങ്ങൾ തിരുമേനി എഴുതി എല്ലാ സ്ലീബാദാസന്മാർക്കും നൽകിയിട്ടുണ്ട്. ആ നിയമാവലിയാണ് ചുവടെ ചേർക്കുന്നത്:

1. കാനോനികമായ നമസ്ക്കാരം കാലത്തും വൈകുന്നേരവും ഉച്ചയ്ക്കു മദ്ധ്യസ്ഥ പ്രാർത്ഥനയും സമൂഹത്തിനു വേണ്ടിയുള്ള പ്രാർത്ഥനയും ഉപയോഗിക്കേണ്ടതാകുന്നു. വേലയ്ക്കു ഇറങ്ങുമ്പോഴും പ്രാർത്ഥിക്കണം.
2. ദിവസേന അര മണിക്കൂർ നേരത്തേക്കെങ്കിലും വേദവായനയും ധ്യാനവും ഉണ്ടായിരിക്കണം. അഞ്ചു നോമ്പുകളിലും വി. കുർബാന അനു

ഭവിക്കണം.

3. അംഗങ്ങൾ ബ്രഹ്മചര്യം, ദാരിദ്ര്യം, അനുസരണം എന്നീ നിഷ്ഠ കൾ പാലിക്കണം. കഴിയുമെങ്കിൽ പൊതു സ്ഥലത്തേ താമസിക്കാവൂ.

4. സമയം വൃഥാ കളയാതെ സുറിയാനിയും ഇംഗ്ലീഷും വേദകാര്യ ങ്ങളും പഠിച്ചുകൊണ്ടിരിക്കണം.

5. ഉണ്മാനും ഉടുപ്പാനും ലഭിക്കുന്നതുകൊണ്ട് തൃപ്തിപ്പെട്ടു ശമ്പളമി ല്ലാതെ വേല ചെയ്യുന്നവർ ആയിരിക്കണം. ഭക്ഷണച്ചെലവ് ഇപ്പോൾ നട ക്കുന്നതുപോലെ പള്ളികളിൽ നിന്നോ പിടിയരി പിരിച്ചോ ആയിരിക്കണം.

6. ദിവസേന കാലത്തോ വൈകുന്നേരമോ പ്രത്യേകം ആയി കുറഞ്ഞ പക്ഷം നാലു മണിക്കൂർ പുറത്തിറങ്ങി പുതുക്രിസ്ത്യാനികളെയും പുറ ജാതിക്കാരെയും സന്ദർശിച്ചു വേല ചെയ്യണം. പ്രാർത്ഥന ചൊല്ലിക്കൊ ടുക്കുകയും വേദപുസ്തകത്തിൽ നിന്ന് ഒരു ഭാഗം വായിക്കുകയും ചെയ്യണം. ജോലിക്കിറങ്ങുമ്പോൾ സ്ലീബാ ധരിച്ചിരിക്കണം.

7. രോഗികൾക്കു അടുത്ത ആശുപത്രിയിൽ നിന്ന് മരുന്നു വാങ്ങിക്കൊ ടുക്കണം.

8. ആഴ്ച തോറും (ഞായറാഴ്ച വൈകുന്നേരം) ചേങ്ങല കൊട്ടിയും ചിത്രച്ചുരുൾ കാണിച്ചും ഒരു യോഗമെങ്കിലും നടത്തണം.

9. ഞായറാഴ്ച വിശുദ്ധ കുർബാന കഴിഞ്ഞ് പുതുക്രിസ്ത്യാനികളുടെ ഹാജരെടുക്കണം. സണ്ടേസ്ക്കൂൾ നടത്തിപ്പുകാരൻ ആയിരിക്കയും, സണ്ടേസ്ക്കൂൾ പുതു ക്രിസ്ത്യാനിക്കുട്ടികളുടെ ഹാജർ പ്രത്യേകം ഗൗനി ക്കുകയും ചെയ്യേണ്ടതാണ്.

10. വലിയനോമ്പിൽ പുതു ക്രിസ്ത്യാനികളെ എല്ലാം കുമ്പസാരിച്ചു വിശുദ്ധ കുർബാന കൈക്കൊള്ളുവാൻ ഉത്സാഹിപ്പിക്കണം. പുതു ക്രിസ്ത്യൻ ശിശുക്കൾക്കു മാമോദീസാ തക്ക സമയത്തു കൊടുപ്പിക്കണം.

11. പുതുക്രിസ്ത്യാനിക്കുട്ടികൾ പഠിക്കുന്ന സ്കൂളുകൾ, മാസത്തിലൊ രിക്കലെങ്കിലും സന്ദർശിച്ച് അവരുടെ ഹാജർ നോക്കണം.

12. പുതുക്രിസ്ത്യാനികൾക്കു പുതുവൽ പതിച്ചുകിട്ടുവാൻ ഉൽസാ ഹിക്കുകയും, മദ്യപാനം തടയുകയും, ശുചിത്വം വർദ്ധിപ്പിക്കുകയും ഞായ റാഴ്ച തോറും അവരെ പള്ളിയിൽ വരുത്തുകയും ചെയ്യണം.

13. ആണ്ടിൽ ഒരു മാസത്തിലധികം അവധി എടുക്കുവാൻ പാടില്ല.

14. മാസംതോറും 5-ാം തീയതിക്കകം തലേമാസത്തെ വിശദമായ ഡയറി സമൂഹാദ്ധ്യക്ഷന് അയച്ചിരിക്കണം.

15. അർദ്ധ വാർഷാന്ത്യ റിപ്പോർട്ട് സെപ്റ്റംബർ 14-ലെ വാർഷികോൽസ വത്തിനും വലിയനോമ്പിന്റെ ആരംഭത്തിലുള്ള ധ്യാനത്തിനും വരുമ്പോൾ കൊണ്ടുവരണം. ഈ രണ്ട് അവസരങ്ങളിൽ പുതുക്രിസ്ത്യാനികളുടെ ലിസ്റ്റും പുസ്തകവും, ഡയറിപ്പുസ്തകവും, പണപ്പിരിവു ലിസ്റ്റും കൊണ്ടു വന്ന് അടയാളം വയ്പിക്കേണ്ടതാണ്.

# 13

# അവിസ്മരണീയങ്ങളായ ചില അനുഭവങ്ങളും മാതൃകകളും

**ഇ**നി മറ്റു ചില അനുഭവങ്ങൾ. ഒരിക്കൽ സമൂഹാദ്ധ്യക്ഷൻ വാർഷിക സഞ്ചാരത്തിൽ ഒരിടവകയിൽ എത്തി. ഞായറാഴ്ച രാവിലെ വി. കുർബാനയ്ക്കു മുമ്പായി കഴിവതും മൗനമാചരിക്കണമെന്നാണ് സമൂഹനിയമം. എന്നാൽ അവിടുത്തെ സ്ലീബാദാസനായ യുവാവ് കുറെ ചെറുപ്പക്കാരോടു കൂടിയിരുന്ന് തമാശു പറഞ്ഞ് രസിക്കുകയാണ്. സമൂഹാദ്ധ്യക്ഷൻ ആ രംഗത്തേക്കു ഒന്നു നോക്കിയിട്ട് പള്ളിയകത്തേക്കു കടന്നുപോയി. ആ ഉരുണ്ട രണ്ടു കണ്ണുകൾ, ആ യുവാവിനെ പിന്നെയവിടെയിരുത്തിയില്ല. അവൻ ഉടനെ പള്ളിയകത്തേക്കു പോയി. തിരുമേനിയുടെ ട്രെയിനിങ്ങിന്റെ മറ്റൊരു മാതൃക.

മറ്റൊന്ന്. ഒരു തെക്കൻ ഇടവകയിൽ നിന്നൊരു യുവാവ് സമൂഹത്തിൽ ചേർന്നു. സമർത്ഥനും സുമുഖനും നല്ലൊരു ഗായകനുമാണ്. ഒരു ദിവസം ഒരു യോഗം നടത്താൻ ഒരിടത്തേക്കു പോകുകയാണ്. തമ്പേറ്, കൈത്താളം, വിളക്ക്, ചിത്രച്ചുരുളുകൾ, പുസ്തകങ്ങൾ എല്ലാം എടുക്കണം. ഏതാനും സാധനങ്ങൾ സമൂഹാദ്ധ്യക്ഷൻ എടുത്തു. ഒരു സ്ലീബാദാസൻ തമ്പേറും മറ്റു ചിലതുമെടുത്തു. ബാക്കി വന്ന ചേങ്ങല എടുക്കുവാൻ മുൻപറഞ്ഞ സുമുഖനായ യുവാവിനൊരു മടി. സമൂഹാദ്ധ്യക്ഷൻ പറഞ്ഞു. "ആ ചേങ്ങല എടുത്തോളൂ. സമയം കളയേണ്ട." അപ്പോഴും അയാൾ മടിച്ചുനിന്നു. "ചേങ്ങല എടുത്തോളു." വീണ്ടും പറഞ്ഞു. "അച്ചാ, അതെനിക്കു സ്വൽപം പ്രയാസമാ. അതുമെടുത്തുകൊണ്ട് വഴിയേ നടക്കണ്ടേ. വല്ലവരും കണ്ടാലോ. എന്റെ അളിയനാ (ഇന്ന) അച്ചൻ. എന്റെ ചാർച്ചക്കാരാ (ഇന്ന) കുടുംബക്കാർ." സമൂഹാദ്ധ്യക്ഷൻ സ്വതസിദ്ധമായ രീതിയിൽ തലയാട്ടിക്കൊണ്ട് "ഓഹോ... എന്നാൽ നീ എടുക്കേണ്ട." ചേങ്ങല സമൂഹാദ്ധ്യക്ഷൻ തന്നെയെടുത്തു. പോകുംവഴിയിൽ കൂടെയുള്ള സ്ലീബാദാസൻ സേവനസന്നദ്ധനല്ലാത്ത ആ യുവാവിനോടു ചോദിച്ചു. "ചേങ്ങലയുമായി മുമ്പേ നടക്കുന്ന ആ അച്ചനാരാണെന്നറിയാമോ? നിങ്ങൾ പറഞ്ഞ അച്ചനേക്കാൾ രണ്ടു സർവകലാശാലാ ബിരുദങ്ങൾ കൂടി ഇദ്ദേഹത്തിനുണ്ട്." കൂടാതെ അദ്ദേഹത്തിന്റെ കുടുംബത്തെയുംപറ്റി പറഞ്ഞു. ആ യുവാവ് അധികനാൾ തങ്ങിയില്ല. ലൂക്കോസ് 9:57-ലെ യുവാവിനെ

പ്പോലെ ആ ചെറുപ്പക്കാരനും വന്ന വഴിയെ മടങ്ങി.

ഇങ്ങനെ എത്രയെത്ര സംഭവങ്ങൾ. സമൂഹാംഗങ്ങൾക്കു പരിശീലനം കൂടുതൽ നൽകുന്നതിനു ചില സ്ഥാപനങ്ങൾ ഉണ്ടാക്കണമെന്ന അഭിപ്രായങ്ങൾ പലപ്പോഴും ഉയർന്നിട്ടുണ്ട്. എന്നാൽ തിരുമേനി പരിശീലനം നൽകുന്നതിന്റെ ആവശ്യത്തെപ്പറ്റി തികച്ചും ബോധവാനാണെങ്കിലും, അതിനുവേണ്ടി കെട്ടിടങ്ങളും മറ്റും ഉണ്ടാക്കുന്നതിനോടും ദീർഘകാലം ഒരിടത്തു പരിശീലനത്തിന്റെ പേരിൽ ക്യാമ്പടിച്ച് കിടക്കുന്നതിനോടും അനുകൂലിയല്ല.

സമൂഹം ആരംഭിക്കുന്നതിന് കുറച്ചുകാലം മുമ്പാണ് ബഥനി ആശ്രമം തുടങ്ങിയത്. തിരുമേനിയുടെ അഭിവന്ദ്യ ഗുരുഭൂതനും തിരുമേനിയിൽ ഉണ്ടായിരുന്ന മിഷനറിയെ വളർത്തിയെടുക്കുവാൻ സഹായിക്കുകയും, അതിൽ കാര്യമായ പങ്കു വഹിക്കുകയും ചെയ്തിട്ടുള്ള ആളുമായ ഫാദർ പി. റ്റി. ഗീവറുഗീസ് (പിന്നീട് ആർച്ചുബിഷപ്പ് മാർ ഈവാനിയോസ്) ആയിരുന്നല്ലോ ബഥനിയുടെ സ്ഥാപകനും പ്രണേതാവും. എന്നാൽ ഫാദർ പി. റ്റി. ഗീവറുഗീസിന്റെ എല്ലാ രീതികളോടും തിരുമേനിക്ക് അനുകൂലമില്ലായിരുന്നു എന്നു മാത്രമല്ല, ചിലതിനോട് ചെറിയ എതിർപ്പുമുണ്ടായിരുന്നു. ബഥനി ആശ്രമസ്ഥരുടെ കാവിവേഷവും അതിന്റെ പ്രദർശനവും തിരുമേനി ഇഷ്ടപ്പെട്ടില്ല. എന്നാൽ കഴുത്തിലെ മരക്കുരിശ് ഇഷ്ടമായിരുന്നു. ദീർഘവർഷങ്ങൾ നീണ്ടുനിൽക്കുന്ന പരിശീലനത്തോട് തിരുമേനി തികച്ചും വിയോജിച്ചിരുന്നു. ഇത്രയും ദീർഘമായ പരിശീലനത്തിനു ശേഷം എങ്ങോട്ട് എന്നായിരുന്നു തിരുമേനി ചോദിച്ചത്. ആ ചോദ്യം പിന്നീടുണ്ടായ സഭാഭ്രംശം സാധൂകരിക്കയാണല്ലോ ചെയ്തത്.

പല സുവിശേഷകന്മാരും വേദജ്ഞാനത്തിൽ പാണ്ഡിത്യമുള്ളവരും, മിഷനറി പ്രവർത്തനങ്ങളിൽ പരിശീലനം ലഭിച്ചവരും അല്ലായിരുന്നെങ്കിലും, തങ്ങൾ ദൈവത്താൽ ഈ വേലയ്ക്കു വിളിക്കപ്പെട്ടവരാണെന്ന തികഞ്ഞ ആത്മവിശ്വാസമുള്ളവരായിരുന്നു. അതു ഒന്നു മാത്രമായിരുന്നു അവരുടെ കൈമുതൽ. പല സ്വഭാവക്കാരായി വിവിധ ചുറ്റുപാടുകളിൽ നിന്നു വന്നുചേർന്ന യുവാക്കളായ സുവിശേഷകന്മാർക്കു ലഭിച്ച പ്രഥമവും പ്രധാനവുമായ പരിശീലകകേന്ദ്രം പരേതനായ റാവുസാഹിബ് ഒ. എം. ചെറിയാൻ ഒരു വാർഷികത്തിൽ പ്രസംഗിച്ചതുപോലെ "സ്വയം ഒരു സ്ഥാപനമായി വളർന്നു" വന്ന സമൂഹാദ്ധ്യക്ഷൻ മാത്രമായിരുന്നു.

സമൂഹാംഗങ്ങൾക്കായി കൊല്ലത്തിൽ രണ്ടു തവണ പ്രത്യേക ക്ലാസ്സുകളും ധ്യാനവും ഇപ്പോൾ നടന്നുവരുന്നുണ്ട്. വാർഷിക പൊതുയോഗത്തെ തുടർന്ന് മൂന്നു ദിവസത്തേക്കും വലിയനോമ്പിന്റെ ആദ്യവാരത്തിൽ അഞ്ചു ദിവസത്തേക്കും നടക്കുന്ന റിട്രീറ്റുകളും ക്ലാസ്സുകളും എത്രയും

വിജയപ്രദവും അനുഗ്രഹകരവുമാക്കാൻ തിരുമേനി അങ്ങേയറ്റം പരിശ്രമിച്ചു. സഭയിലെ നല്ലവരായ ഉന്നതന്മാരെക്കൊണ്ട് ക്ലാസ്സുകളും മറ്റും എടുപ്പിക്കുന്നതിനു തിരുമേനി ഉൽസുകനായിരുന്നു. പരേതനായ പ്രൊഫസർ കെ. സി. ചാക്കോ, പ്രിൻസിപ്പൽ എ. എം. വർക്കി എന്നീ മഹാത്മാക്കളുടെ പ്രഭാഷണങ്ങളും നിർദ്ദേശങ്ങളും സുവിശേഷകരിൽ ചെലുത്തിയിരുന്ന ക്രൈസ്തവസ്വാധീനശക്തി ഞാനിപ്പോഴും കൃതജ്ഞതാപൂർവ്വം സ്മരിക്കുകയാണ്. തന്റെ സുവിശേഷകന്മാരെ ഏറ്റവും നല്ല സാക്ഷികളാക്കി മാറ്റുവാൻ തിരുമേനി സ്വയം മാർഗ്ഗദർശിയായിത്തീർന്നിരിക്കുന്നു.

പരിശുദ്ധമായ ദാരിദ്ര്യം എന്നു വച്ചാൽ എന്താണെന്ന്, ബ്രഹ്മചര്യാനുഷ്ഠാനം എന്താണെന്ന് സമൂഹാംഗങ്ങൾക്ക് തിരുമേനിയെ കണ്ടു പഠിക്കുവാൻ മനസ്സുണ്ടെങ്കിൽ തികച്ചും കഴിയുമെന്നുള്ളതിന് സംശയമില്ല. എന്റെ 15 നീണ്ട വർഷങ്ങളിലെ തിരുമേനിയുമായുള്ള അടുത്ത ജീവിതത്തിൽ ജീവിതവിശുദ്ധിയെ കളങ്കപ്പെടുത്തുന്ന ഒരക്ഷരം പോലും തിരുമേനിയിൽ നിന്നു പുറത്തുവന്നതായി ഞാൻ കേട്ടിട്ടില്ല. അതുപോലെ പിശുക്കെന്ന്, അറിവില്ലാത്തവർ വ്യാഖ്യാനിച്ചാലും പരിശുദ്ധമായ ദാരിദ്ര്യവ്രതം സ്വജീവിതത്തിൽ പുണ്യസ്മരണീയരായ ബിഷപ്പ് വാൽഷ് ദമ്പതികളെപ്പോലെ പകർത്തിയിട്ടുള്ള ഒരു വ്യക്തിയാണ് തിരുമേനി.

സ്ലീബായുടെ ദാസന്മാർക്ക് ഈ മാതൃകയിൽ മെച്ചമായ മാതൃക യേശുതമ്പുരാൻ മാത്രമാണ്.

“ഈ കല്ലുകളിൽ നിന്ന് അബ്രഹാമിന് മക്കളെ ഉളവാക്കുവാൻ കഴിയുന്ന” ദൈവത്തിന് സ്തോത്രം.

# 14

# ചില മഹാ വ്യക്തികൾ

സമൂഹപ്രവർത്തനത്തിനായി തിരുമേനി സഹപ്രവർത്തകർക്കുവേണ്ടി കാത്തിരുന്നില്ല. ഒന്നിനുവേണ്ടിയും കാത്തിരിക്കുന്ന സ്വഭാവം തിരുമേനിക്ക് തീരെ ഇല്ലെന്നു വേണം പറയാൻ. ഒരു കാര്യം തീരുമാനിച്ചാൽ, അതിൽ വരാവുന്ന പ്രയാസങ്ങളേയോ പ്രതിബന്ധങ്ങളെയോ പറ്റി ചിന്തിച്ചു സമയം കളയുകയല്ല, ലക്ഷ്യത്തിലേക്ക് കുതിക്കുകയാണ് തിരുമേനി ചെയ്യുക. ആർ എന്തു പറയുന്നു, ആരെല്ലാം തന്റെ കൂടെ കാണും എന്നൊന്നും തിരുമേനി ഗൗനിക്കാറില്ല. മുഖപ്പട്ട കെട്ടിയ അശ്വ സമാനം, ഇടവും വലവും നോക്കാതെ മുമ്പോട്ടു പായുക തന്നെ. അനുകൂലവും പ്രതികൂലവുമായ വിമർശനങ്ങൾ നടക്കും, എന്നാൽ അതാരു ഗൗനിക്കുന്നു!

ഒരുദാഹരണം, ആലുവാ തൃക്കുന്നത്തു സെമിനാരിയിൽ മാർ ഗ്രീഗോറിയോസ് വിദ്യാർത്ഥിസംഘം വാർഷിക സമ്മേളനം നടന്നുകൊണ്ടിരിക്കുന്നു. കക്ഷിവഴക്കുകളുള്ള കാലഘട്ടം. തിരുമേനിയും സംബന്ധിക്കുന്നുണ്ട്. കക്ഷിത്വത്തിനു സത്യവിശ്വാസത്തിന്റെ നിറവും, ഛായയും, ഗൗരവവും കൊടുക്കുന്ന പ്രസംഗങ്ങൾ ചിലരിൽ നിന്നുണ്ടായിക്കൊണ്ടിരിക്കുന്നു. ആ അന്തരീക്ഷത്തിൽ സെമിനാരിപ്പറമ്പിലെ ഒരു വൃക്ഷച്ചുവട്ടിൽ ഒരാൾ ഒരു വലിയ പടം നിവർത്തു വിശദീകരണങ്ങൾ നൽകുന്നു. അതു കാതോലിക്കാ സ്ഥാപനത്തേയും സ്ഥാനത്തേയും അധിക്ഷേപിക്കുന്നതിനുദ്ദേശിച്ച്, ആക്ഷേപാർഹമായ വിധത്തിൽ വരച്ചുണ്ടാക്കിയിരിക്കുന്ന ഒരു പടമാണ്. ഒരു സമ്മേളനം പിരിഞ്ഞ അവസരത്തിൽ ധാരാളം വിദ്യാർത്ഥികൾ അങ്ങോട്ടാകർഷിക്കപ്പെട്ടു. പടക്കാരൻ 'ഖദർ മൂറോനെ'പ്പറ്റിയും 'ഖദർ പട്ടത്വ'ത്തെപ്പറ്റിയും മറ്റും പ്രസംഗിക്കുന്നു. മുമ്പും പിമ്പും ഇടവും വലവും നോക്കാതെ മൂക്കഞ്ചേരി ശെമ്മാശ്ശൻ തന്നെ ചെന്നു സെമിനാരിയിൽ വിശ്രമിക്കുന്ന മാർ അത്താനാസ്യോസ് തിരുമേനിയോടു വിവരം അറിയിച്ചു. അഭിവന്ദ്യ തിരുമേനി തികച്ചും മൗനമാചരിക്കുകയായിരുന്നു ചെയ്തത്.

സമൂഹം ആരംഭിച്ച കാലഘട്ടം. വടക്കൻ ഇടവകകളിൽ സാധാരണയായി പട്ടക്കാർ കറുത്ത കുപ്പായം ധരിക്കാതെ പുറത്തിറങ്ങി സഞ്ചരിക്കാറില്ലായിരുന്നു. ബഹുമാന്യരായ പാമ്പാക്കുട വലിയ മാത്തൻ മല്പാനച്ചൻ, കോലഞ്ചേരി ഇടവകയിലെ തേനുങ്കൽ മല്പാനച്ചൻ, ഒമ്പാളേലച്ചൻ (മുറിമറ്റത്തിൽ), കടമറ്റത്തെ ആനിക്കാശ്ശേരിലച്ചൻ, പള്ളിക്കര കുരിശിങ്കലച്ചൻ, കരിങ്ങാശ്ര കറുത്തേടത്തച്ചൻ ആദിയായ പ്രമുഖരായ പട്ട

ക്കാരെല്ലാം കറുത്തകുപ്പായവും ചിലർ മോടിയായ പുറംകുപ്പായവും ധരിച്ചുകൊണ്ടേ പട്ടണത്തിൽ പ്രത്യേകിച്ചു നടക്കുമായിരുന്നുള്ളൂ എന്നു മാത്രമല്ല, സാധാരണയായി ഇവരുടെ എല്ലാംകൂടെ ഒരു 'വാല്യക്കാരനും' കാണും. അവർക്ക് എന്തെങ്കിലും ഭാണ്ഡമോ സഞ്ചിയോ ഉണ്ടെങ്കിൽ, അവർ തന്നെ എടുക്കുന്നത് അന്നത്തെ സാമൂഹ്യരീതിക്ക് നിരക്കുന്നതല്ലായിരുന്നു. അതു വലിയ മാനക്കേടായിരുന്നു. തിരുമേനി ഈ രീതിക്ക് വിപ്ലവാത്മകമായ മാറ്റം വരുത്തി. തന്റെ സ്വന്തമായി അത്യാവശ്യമായി കൈവശമുണ്ടായിരിക്കേണ്ട സാധനങ്ങൾ, ഒരു വെളുത്ത തോർത്തിൽ കെട്ടി കക്ഷത്തിൽ വച്ചുകൊണ്ടു ഇടവും വലവും നോക്കാതെ, കറുത്ത കുപ്പായമിടാതെ നടക്കുക പതിവാക്കി. അന്നത്തെ ഈ "ദുർന്നടപ്പ്" കണ്ട് ചിലർ 'ഹാ! കഷ്ടം. ഒരച്ചനല്ലേ ആ പോണത്. ഭാണ്ഡവും ഇറുക്കിപ്പിടിച്ചുകൊണ്ട്. നമ്മുടെ ജാതിക്ക് ഇതു മാനക്കേടാണ്. ഇങ്ങേർക്ക് കറുത്ത കുപ്പായമില്ലേ ഒന്നിടാൻ. ഇതൊന്നു നിറുത്തിക്കണമല്ലോ.' എന്നിങ്ങനെ പറയുമായിരുന്നു. ആരുണ്ടിതു കേൾക്കുവാൻ. അതുകൊണ്ട് സമൂഹത്തിൽ ആദ്യമായി ചേർന്ന യുവാവായ പി. പി. വർക്കി തിരുമേനിയുടെ കൂടെ ഇടവകകൾ സന്ദർശിക്കുവാൻ പോകുമ്പോൾ അയാളെ നോക്കി ഇതു ശെമ്മാശ്ശന്റെ വാല്യക്കാരനോ എന്നു ചിലർ പറയുമായിരുന്നു. ഞങ്ങൾ രണ്ടുപേരുടെ കയ്യിലും ഓരോ ചെറിയ ഭാണ്ഡം കാണുമായിരുന്നു. ഒന്നു മാറുവാനുള്ള ഒരു ജോടി വസ്ത്രവും, പള്ളിയകത്തുപയോഗിക്കാനുള്ള കറുത്ത കുപ്പായവും പുസ്തകവുമായിരിക്കും ഭാണ്ഡത്തിലെ സാധാരണ ഉള്ളടക്കം.

സമൂഹം ആരംഭിച്ചതോടെ, സമൂഹപ്രവർത്തനങ്ങൾ ചെറുതായെങ്കിലും നടപ്പിൽ വന്നതോടെ, സഭയിൽ അതൊരു പുതിയ ഉണർവ്വും വീക്ഷണവും സംജാതമാക്കുക തന്നെ ചെയ്തു. പല ഭാഗത്തു നിന്നുമായി പലരും സമൂഹത്തിലേക്കാകർഷിക്കപ്പെട്ടു. പക്വമതികളും അതിൽ ഉണ്ടായിരുന്നു. സമൂഹ പ്രവർത്തനങ്ങളാലാകർഷിക്കപ്പെട്ട ഒരു ഉന്നതവ്യക്തിയായിരുന്നു കിഴക്കമ്പലം സ്വദേശിയായ വി. സി. കോരുത്. പിറവം ഇംഗ്ലീഷ് സ്കൂൾ ഹെഡ്മാസ്റ്ററായിരുന്ന അദ്ദേഹം ചെറുപ്പം മുതലേ ആദ്ധ്യാത്മിക കാര്യങ്ങളിൽ അതി തീക്ഷ്ണതയുള്ള ദേഹമായിരുന്നു. ചെറിയ തോതിലെങ്കിലും അദ്ദേഹത്തിന്റെ സ്വന്ത ഇടവകയിൽ അധഃകൃതരുടെ ഇടയിൽ ഫലപ്രദമായ ഒരു വേല ആരംഭിച്ചു നടത്തി. ഒരു പുതുക്രിസ്ത്യൻ സമൂഹം കിഴക്കമ്പലത്തുണ്ടായി. കോരുത് തന്റെ ഹെഡ്മാസ്റ്റർ ജോലി ആരോടും ആലോചിക്കാതെ, കുറെ ദിവസത്തെ പ്രാർത്ഥനയുടെയും കാത്തിരിപ്പിന്റെയും ശേഷം രാജി വച്ച് സമൂഹാംഗമായി ചേർന്നു. വടക്കൻ ഇടവകകളിൽ സുസമ്മതനായിരുന്ന അദ്ദേഹത്തിന്റെ രാജിയും സമൂഹത്തിലേക്കുള്ള വരവും പലരുടെയും കണ്ണുകൾ തുറപ്പിക്കുകയുണ്ടായി. കോരുതു

മാസ്റ്റർ പിന്നീട് പട്ടമേൽക്കുകയും സമൂഹാംഗമായി ശക്തിയായി പ്രവർത്തിക്കുകയും ചെയ്തു. എന്നാൽ സമൂഹാംഗങ്ങൾ വർദ്ധിച്ചതോടെ ഈ പ്രവർത്തനം മാത്രം പോരെന്നും സമൂഹാംഗങ്ങൾക്ക് ഉയർന്ന പരിശീലനം കൊടുപ്പാൻ സമൂഹത്തിന് (ബഥനി പോലെ) പരിശീലനകേന്ദ്രങ്ങൾ ആവശ്യമാണെന്നും അദ്ദേഹത്തിന് അഭിപ്രായമുണ്ടായി. എന്നാൽ പുതിയ കെട്ടിടങ്ങൾ ഉണ്ടാക്കുന്നതിലും അവിടെ വളരെക്കാലത്തേക്കു പരിശീലനം കൊടുക്കുന്നതിലും തിരുമേനി തികച്ചും വിമുഖനായിരുന്നു.

തൽഫലമായി ഏതാനും വർഷത്തെ പ്രവർത്തനങ്ങൾക്കു ശേഷം കോരുതു മാസ്റ്ററായി വന്ന ബ. വി. സി. ഗീവറുഗീസ് ശെമ്മാശ്ശൻ ആർ. എം. ഏ. എസ്. (റിലിജിയസ് മൂവ്മെന്റ് ഓഫ് ദി എൻഷ്യന്റ് സിറിയൻസ്) എന്ന സമൂഹം സ്ഥാപിച്ചുകൊണ്ട് സമൂഹം വിട്ടു. അപ്പോൾ സമൂഹാംഗമായിരുന്ന കല്ലറക്കപ്പറമ്പിൽ കെ. പി. പൗലോസ് ശെമ്മാശ്ശൻ ബി. ഡി. പ്രസ്തുത സമൂഹത്തിലേക്കു പോയി. ആർ. എം. ഏ. എസ്. വടക്കൻ ഇടവകകളിൽ ആദ്ധ്യാത്മികമായ ഒരു കൊടുങ്കാറ്റായിരുന്നു അക്കാലങ്ങളിൽ. മിക്ക ഇടവകകളിലും പ്രസംഗയോഗങ്ങൾ റിട്രീറ്റുകൾ, സ്റ്റഡിക്ലാസുകൾ എന്നിവ നടന്നു. ഏതു വീട്ടിലും ആർ. എം. ഏ. എസിനു വേണ്ടിയുള്ള പിരിവു ഡപ്പികൾ, പിടിയരിക്കുടങ്ങൾ, കെട്ടുതെങ്ങുകൾ എല്ലാം കാണാമായിരുന്നു. പാമ്പാക്കുടയിലും കിഴക്കമ്പലത്തുമായി പുരുഷന്മാർക്കും സ്ത്രീകൾക്കും വേണ്ടി രണ്ട് ആദ്ധ്യാത്മിക കേന്ദ്രങ്ങൾ, ആശ്രമങ്ങളായ ദയറാകൾ പണിതീർന്നു. മനുഷ്യൻ വേർപിരിക്കുവാൻ പാടില്ലെന്നുള്ള സത്യപ്രതിജ്ഞയോടും ഉറപ്പോടും വിവാഹബദ്ധരായി രണ്ടും മൂന്നും കുട്ടികളുടെ അച്ഛനമ്മമാരായിത്തീർന്നിരുന്ന ചിലർ, തങ്ങളുടെ വിവാഹജീവിതത്തിനു പരസ്പര സമ്മതത്തോടെ വിരാമമിട്ടുകൊണ്ട് ഭർത്താവ് പുരുഷന്മാർക്കായുള്ള പാമ്പാക്കുട ഗത്സെമൻ സന്യാസാശ്രമത്തിലേക്കും, ഭാര്യ സ്ത്രീകൾക്കായി അവിടെ നിന്ന് അനേക മൈൽ അകലെ ആലുവായ്ക്കടുത്ത് കിഴക്കമ്പലത്തു സ്ഥാപിച്ച ബേത്‌ലഹേം സന്യാസിനിയാശ്രമത്തിലേക്കും പോയി. ഇങ്ങനെ വിപ്ലവം സൃഷ്ടിച്ചുകൊണ്ട് സമുദായത്തിൽ കൊടുങ്കാറ്റു പരത്തിയ ആർ. എം. ഏ. എസ്. ഒരു വിധത്തിൽ പറഞ്ഞാൽ സമൂഹം ഊതിയ സുവിശേഷ കാഹളത്തിന്റെ ഒരു പ്രതിധ്വനിയായിരുന്നു. ഇതിന്റെ പ്രവർത്തനങ്ങളോടു സമൂഹത്തിന് ബന്ധവും തികഞ്ഞ ആനുകൂല്യവും ഇല്ലായിരുന്നുവെങ്കിലും അവർ നടത്തുന്ന റിട്രീറ്റുകളിലും സ്റ്റഡിക്ലാസ്സുകളിലും സമൂഹാംഗങ്ങൾ യഥേഷ്ടം സംബന്ധിക്കുന്നതിന് അനുവദിച്ചിരുന്നു. വി. സി. ഗീവറുഗീസ് ശെമ്മാശ്ശന്റെ തീപ്പൊരി ചിതറുന്ന പ്രസംഗരീതിയും ജീവിത മാർഗ്ഗനിർദ്ദേശങ്ങളും പ്രവർത്തകന്മാർക്ക് ഉന്മേഷവും ഊർജ്ജസ്വലതയും നൽകുമായിരുന്നു. എങ്കിലും അന്നും തിരുമേനി, ബഥനിയെപ്പറ്റി പറഞ്ഞതുപോലെ ഈ

പോക്ക് എങ്ങോട്ട് എന്ന് ആർ. എം. ഏ. എസിനെപ്പറ്റിയും ചോദിക്കുമായിരുന്നു. ബഥനിക്കു സംഭവിച്ചതുപോലെ തന്നെ വി. സി. ഗീവറുഗീസ് അച്ചനും പിന്നീട് കത്തോലിക്കാസഭയെ ആശ്ലേഷിക്കയാണല്ലോ ഉണ്ടായത്. അന്നു സ്ഥാപിച്ച രണ്ടാശ്രമങ്ങളും ഇപ്പോൾ പേരിനു മാത്രമായി അവശേഷിക്കുന്നു.

സമൂഹത്തിലേക്കാകർഷിക്കപ്പെട്ട വേറൊരു വ്യക്തിയായിരുന്നു പരേതനായ കെ. സി. പൈലി. വലിയ വിദ്യാഭ്യാസമില്ലാത്ത ഒരു യുവാവ്. എന്നാൽ ഉത്തമനായ ഒരു സുവിശേഷകനായി ശോഭിച്ച പരിശ്രമശീലനായിരുന്നു അദ്ദേഹം. സമൂഹാംഗങ്ങൾ സമയം വൃഥാ കളയാതെ സുറിയാനിയും ഇംഗ്ലീഷും വേദകാര്യങ്ങളും പഠിച്ചുകൊണ്ടിരിക്കണം എന്ന നിർദ്ദേശം അക്ഷരംപ്രതി ജീവിതത്തിൽ അനുഷ്ഠിച്ചുവന്ന ഒരാളായിരുന്നു പൈലി. കുറെക്കാലങ്ങൾ കൊണ്ട് ഏതു പട്ടക്കാരന്റെ കൂടെയും നിന്നു സുറിയാനി ചൊല്ലുവാനും ഒരു മാതിരിയുള്ള ഇംഗ്ലീഷ് പുസ്തകങ്ങൾ വായിച്ചു മനസ്സിലാക്കുവാനും സ്വപരിശ്രമം കൊണ്ട് പൈലിക്കു കഴിഞ്ഞിരുന്നു. കൃത്യസമയത്തു കുടിൽ സന്ദർശനത്തിനിറങ്ങും. തന്റെ മുഖ്യമായ ജോലി അതു മാത്രമാണെന്ന് ഈ ചെറുപ്പക്കാരനു തികച്ചും ബോധമുണ്ടായിരുന്നു. പൈലി താമസിച്ചിട്ടുള്ള എല്ലാ ഇടവകയിലും പുതുക്രിസ്ത്യാനികൾക്ക് അവരുടെ പൈലി സാർ കണ്ണിലുണ്ണിയായിരുന്നു. അവർക്കുവേണ്ടി ആരോടും പട വെട്ടുവാനും അവർക്കുവേണ്ടി ആരുടെയും മുഖംനോക്കാതെ സംസാരിക്കുവാനും പൈലി മടിച്ചിരുന്നില്ല. കേവലം ഒരു സാധാരണക്കാരനായ യുവാവിനും കർത്താവിനു വേണ്ടി പ്രവർത്തിപ്പാൻ കഴിയുമെന്ന് പൈലി പഠിപ്പിക്കുകയായിരുന്നു.

സമൂഹത്തിലേക്ക് ആകർഷിക്കപ്പെട്ട് കുറെനാൾ സമൂഹാംഗമായി പ്രവർത്തിച്ച വേറൊരു വ്യക്തിയാണ് അടുത്ത കാലത്ത് നിര്യാതനായ സി. കെ. അയ്പ് ബി. ഏ. ബി. എൽ. എൽ. റ്റി. ഉയരം കൂടിയ അദ്ദേഹത്തിനു കുടിൽ സന്ദർശനത്തിനു പോകുമ്പോൾ വളരെ കുനിഞ്ഞേ ആ കൊച്ചുകുടിലുകളിലേക്കു കയറുവാൻ കഴിഞ്ഞിരുന്നുള്ളൂ. സമൂഹം വിട്ടെങ്കിലും സമൂഹപ്രവർത്തനങ്ങളിൽ അദ്ദേഹം അതീവ തല്പരനായിരുന്നു.

സമൂഹത്തിലേക്കാകർഷിക്കപ്പെട്ട വേറൊരു വ്യക്തിയാണ് പ്രസിദ്ധനായ ഇലഞ്ഞിക്കൽ കുടുംബത്തിലെ പരേതനായ ഇ. പി. ജേക്കബച്ചൻ ബി. എ., ബി. എൽ., ബി. ഡി., എൽ. റ്റി. അദ്ദേഹം സമൂഹത്തിലേക്കു മിസ്റ്റർ ജേക്കബായിട്ടാണ് വന്നത്. പൊക്കം കുറവായിരുന്നതിനാൽ കുടിൽ സന്ദർശനത്തിനു അയ്പ്പിനെപ്പോലെ കുനിയേണ്ടിയിരുന്നില്ല. നല്ല വേദശാസ്ത്രപണ്ഡിതനും നർമ്മോക്തി വിദഗ്ദ്ധനുമായിരുന്ന ജേക്കബച്ചന്റെ രസകരവും എന്നാൽ പ്രൗഢവുമായ വേദപാഠക്ലാസ്സുകൾ സ്ലീബാദാസ

ന്മാർക്ക് വളരെ പ്രയോജനകരവും ഉദ്വേഗജനകവുമായിരുന്നു. അച്ചൻ മാവേലിക്കര ഇടവകയിലെ പുതുക്രിസ്ത്യൻ പ്രവർത്തനങ്ങളിൽ ഉത്സാഹമായി പ്രവർത്തിച്ചിരുന്നു.

ഇതുപോലെ അനേകംപേരെ സമൂഹം അന്നും ഇന്നും സുവിശേഷവേലയ്ക്കായി ആഹ്വാനം ചെയ്തുകൊണ്ടിരിക്കുകയാണ്. തിരുമേനിയുടെ അചഞ്ചലമായ നിലപാട് സമൂഹത്തിന് ഒരു ശക്തികേന്ദ്രമായിരിക്കുകയാണ്. സ്ലീബാദാസസമൂഹവും തിരുമേനിയുമാണ് തങ്ങളെ സുവിശേഷവേലയ്ക്കും സഭാസേവനത്തിനും തല്പരരാക്കിയതെന്ന് പല യുവജനങ്ങൾ പ്രഖ്യാപനം ചെയ്യുന്നു.

കൂട്ടത്തിൽ ഒന്നു കൂടെ: എഴുപത്തേഴു വയസ്സുള്ള, എന്റെ പഴയ നാൽപ്പതുകാരനായ തിരുമേനിയെ ഞാൻ 5 വർഷം മുമ്പ് കർമ്മേൽ ചെന്നു കാണുകയുണ്ടായി. ഞാൻ ആ കർമ്മയോഗിയുടെ മുമ്പിൽ കൈകൾ കൂപ്പി തലകുനിച്ചു പുഞ്ചിരിച്ചുകൊണ്ടു നിന്നു. മുപ്പത്തിയേഴുകൊല്ലം മുമ്പെന്നപോലെ എഴുന്നേറ്റുവന്ന്, കൈമുത്തിച്ചുകൊണ്ട് എന്നെ തലോടി. ആ പാവനമായ കൈകൾ, എനിക്കു രോമാഞ്ചമുണ്ടാക്കി. പട്ടുകുപ്പായമിടാതെ സാധാരണനായി കാണപ്പെട്ട തിരുമേനിയുടെ മുമ്പിൽ ഞാൻ എഴുതുന്ന ജീവചരിത്രത്തെപ്പറ്റി പറഞ്ഞു. “നീ ഒരുപാട് എഴുതരുതു കേട്ടോ. അത്യാവശ്യമുള്ളതു മാത്രം; മറ്റുള്ളവർക്കു കേട്ടാൽ ഗുണമുണ്ടാകുന്നതു മാത്രം എഴുതിയാൽ മതി” എന്നെന്നോടു പറഞ്ഞു. തിരുമേനി തന്നെ തയ്യാറാക്കിത്തന്ന ശീതളപാനീയം എന്നെ നന്നായി തണുപ്പിച്ചു.

# 15

# ക്രിസ്തുവിന്റെ ധീര ഭടൻ

**തി**രുമേനി ധീരനായ ഒരു മിഷനറിയും സമർത്ഥനായ സംഘാടകനും വിശ്വസ്തനായ ഒരു നേതാവുമായിരുന്നു. താൻ ഉദ്ദേശിച്ച് മുമ്പോട്ടു വച്ച കാൽ എന്തെല്ലാം പ്രതിബന്ധങ്ങൾ മുമ്പിൽ ചാടി വീണാലും ശരി, പിൻവലിക്കുന്ന പ്രകൃതം തിരുമേനിക്കശേഷമില്ല. ആരാധന സ്വഭാഷയിൽ ആക്കുവാനുള്ള പരിശ്രമത്തിലെ തടസ്സങ്ങൾ നോക്കാതെ മുന്നോട്ടു നീങ്ങി. അതുപോലെ മിഷനറി പ്രവർത്തനങ്ങളിലും പ്രതിബന്ധങ്ങൾ പലതും അഭിമുഖീകരിക്കേണ്ടി വന്നിട്ടുണ്ട്. അവയെല്ലാം സമർത്ഥമായി തട്ടിമാറ്റിക്കൊണ്ട് തിരുമേനി മുന്നേറി. സഭയിലുണ്ടായ രണ്ടു കക്ഷികളിൽ കാതോലിക്കാ ഭാഗത്തോടായിരുന്നു തിരുമേനിക്കു കൂടുതൽ അനുഭാവം. അക്കാര്യത്തിൽ മറുഭാഗത്തെ തിരുമേനിമാരുടെ അതൃപ്തിക്കും കോപത്തിനും ചിലപ്പോൾ ഇടയായിട്ടുണ്ട്. മുടക്കോ, വിലക്കോ ആകുന്ന ബോംബ് തിരുമേനിയുടെ തലയ്ക്കുമീതെ തൂങ്ങിക്കിടന്നിരുന്നു. അതു പൊട്ടുമെന്നു പലരും പലപ്പോഴും സംശയിച്ചിട്ടുണ്ട്. എന്നാൽ ഇത്തരം സന്ദർഭങ്ങളെ എല്ലാം ധീരമായിത്തന്നെ തിരുമേനി തരണം ചെയ്തു. തിരുമേനിയുടെ അനുപമമായ ആത്മാർത്ഥതയുടെ മുമ്പിൽ, ഉന്നതമായ ത്യാഗങ്ങളുടെ മുമ്പിൽ, ബുദ്ധിപൂർവ്വമായ മൗനത്തിന്റെ മുമ്പിൽ, കോപിച്ചിരുന്ന പ്രതിയോഗികൾ ആ ബോംബ് പ്രയോഗങ്ങൾക്കു വിരാമമിടുകയാണ് ചെയ്തത്. വളരെ പ്രയാസങ്ങൾ വരുത്തിക്കൂട്ടാമായിരുന്ന അത്തരം പ്രതിസന്ധികളിൽ തിരുമേനി പ്രദർശിപ്പിച്ചിട്ടുള്ള കഴിവുകൾ തികച്ചും അഭിനന്ദനീയമായിരുന്നു.

ഇത്തരം സന്ദർഭങ്ങളെ മാത്രമല്ല, തിരുമേനി പലപ്പോഴും ചട്ടമ്പികളേയും മുട്ടാളന്മാരേയും അഭിമുഖീകരിക്കേണ്ടി വന്നിട്ടുണ്ട്. അപ്പോഴൊന്നും അശേഷം പതറാതെയും തലകുനിക്കാതെയും അവയെ നേരിടുകയായിരുന്നു. വിടുർത്തിയ കത്തികളും ഉയർത്തിയ പത്തികളും തിരുമേനിയെ തെല്ലും ഭയപ്പെടുത്തുകയോ നിരാശപ്പെടുത്തുകയോ ചെയ്തിരുന്നില്ല. ചില അനുഭവങ്ങൾ കുറിക്കട്ടെ.

തിരുമേനി അകപ്പറമ്പു പള്ളിയിൽ താമസിച്ചുകൊണ്ട് ആ ഇടവകയിലെ അധഃകൃതരുടെ ഇടയിൽ വേല ചെയ്യുന്ന കാലം. ഒരു അധഃകൃത കുടുംബം മാമോദീസാ സ്വീകരിക്കുവാൻ ഒരുങ്ങിവരികയാണ്. അവർ ആ ഇടവകയിലെ ഒരു പൂർവ്വിക സുറിയാനി കുടുംബക്കാരുടെ പണിക്കാരായി അവരുടെ പുരയിടത്തിൽ താമസിക്കുന്നവരാണ്. ഇവർ മതംമാറി ക്രിസ്ത്യാനികളായാൽ, തങ്ങൾക്കടിമകളായ അവരുടെ അടിമത്തം പോകു

മെന്നും, പിന്നീടവരെ പണിക്കു പോലും കിട്ടുകയില്ലെന്നും ആ സുറിയാനിക്കാരൻ വിചാരിച്ചു. ആ കുടുംബത്തിലെ കരുത്തനായ യുവാവ് തന്റെ സർവ്വകഴിവുകളും അതിനെതിരായി പ്രയോഗിക്കുമെന്ന് പ്രതിജ്ഞ ചെയ്തു.

ആ കുടിൽ സന്ദർശിച്ച് ഉപദേശം കൊടുപ്പാനും നമസ്കാരം പഠിപ്പിക്കുവാനും വയലിപ്പറമ്പിൽ തോമ്മസ് വറുഗീസും (കാലം ചെയ്ത ആലുവായിലെ മാർ ഗ്രീഗോറിയോസ് തിരുമേനി) ഒന്നിച്ചു സമൂഹാദ്ധ്യക്ഷൻ പുറപ്പെട്ടു. ആ കുടിലിനോടു അടുക്കാറായപ്പോൾ മുൻപറഞ്ഞ യുവാവ് ഒരു വിടുർത്തിയ കത്തിയുമായി ഇവരെ നേരിട്ടു. അവൻ ഇടയ്ക്കിടയ്ക്കു ചില ചോദ്യങ്ങൾ ഗൗരവത്തിൽ ചോദിച്ചുകൊണ്ടിരുന്നു.

സാഹസികനായ ആ യുവാവിൽ നിന്നെന്താണ് സംഭവിച്ചുകൂടാത്തത്! അവനിൽ നിന്നുണ്ടായ ചോദ്യങ്ങൾക്കെല്ലാം മൗനം അവലംബിച്ചുകൊണ്ട് അവർ മുമ്പോട്ടു നീങ്ങി. ആ പുലക്കുടിലിൽ എത്തി പതിവുപോലെ പാട്ടു പാടി, ഉപദേശം പറഞ്ഞു, പ്രാർത്ഥന ചൊല്ലിക്കൊടുത്തു, പ്രാർത്ഥിച്ചു. തിരികെപ്പോകുന്നതിനു മുമ്പ് ആ സാഹസികനായ യുവാവിനെ നോക്കി സഗൗരവം എന്തോ പറയുകയും ചെയ്തു. ഈ രംഗം മാർ ഗ്രീഗോറിയോസ് തിരുമേനി ഒരിക്കൽ വിവരിച്ചപ്പോൾ കേട്ടുനിന്നവർക്കെല്ലാം രോമാഞ്ചമുണ്ടായി.

മറ്റൊരു സംഭവം. കോതമംഗലത്തിനടുത്തുള്ള ചേലാട്ടു പള്ളിമുറ്റമാണ് രംഗം. സമൂഹത്തിന്റെ ആരംഭകാലം. തിരുമേനിക്ക് അൻപതു വയസ്സിനു താഴെ പ്രായം. തിരുമേനിയുടെ കൂടെ മണലിൽ പത്രോസും, പി. പി. വർക്കിയുമുണ്ട്. ധാരാളം അധഃകൃതർ മതം മാറിയതും ഇനിയും മാറുവാൻ സാദ്ധ്യതകൾ ഉള്ളതുമായ ഒരിടവകയാണ്. ഞങ്ങൾ സന്ധ്യ കഴിഞ്ഞുള്ള യോഗത്തിന് ചേങ്ങലയടിച്ചു. പള്ളിമണി മുഴങ്ങി. ഒട്ടധികം ജനങ്ങൾ വന്നുകൂടി. ആ ഇടവകയിലെ സഹകരണാംഗവും ഒരു നല്ല സുവിശേഷ പ്രവർത്തകനുമായ കൂമുള്ളുംകുന്നേൽ വർക്കിയുടെ ഉത്സാഹഫലമായിട്ടാണ് ഇത്ര വളരെ ജനങ്ങൾ വന്നുകൂടിയിരിക്കുന്നത്. ഞങ്ങൾ മാജിക്ക് ലാന്റൺ പ്രദർശനത്തിനായി തയ്യാറാക്കുകയാണ്. പടിഞ്ഞാറെ ഭാഗത്തു നിന്ന് ഗംഭീരമായ ഒരലർച്ച കേട്ടു. “ഇവിടെ യോഗം നടത്താൻ പാടില്ല.” ആരത്? ആ ഇടവകയിലെ ഒരു പ്രമുഖ കുടുംബാംഗവും, ഒന്നു രണ്ടു കള്ളുഷാപ്പുകൾ ലേലം വിളിച്ചിട്ടുള്ളയാളും, ഒരു ചട്ടമ്പി നേതാവും കൂടി ആയ മാത്യുവിന്റെ മദ്യത്തിന്റെ ശബ്ദമായിരുന്നു അത്. നന്നായി കുടിച്ചിട്ടുള്ള മാത്യുവിന്റെ കൂടെ കുടിയന്മാരായ സെറ്റുകാരുമുണ്ട്. എന്തു ചെയ്യും? പലരും മദ്യപനെ കണ്ടു സംസാരിച്ചു. മാത്യു അശേഷം സമ്മതിക്കില്ല. അയാൾ ഇളകി മറിയുകയാണ്. സുവിശേഷകരായ വർക്കിയും

പത്രോസും രണ്ടാംമുണ്ട് അരയ്ക്കു ബലമായി കെട്ടി. സമൂഹാദ്ധ്യക്ഷന്റെ നേരെ കൈവന്നാൽ ഒന്നു നോക്കണമല്ലോ. പള്ളിക്കടുത്തുള്ള മാത്യുവിന്റെ വീട്ടിലേയ്ക്കു സമൂഹാദ്ധ്യക്ഷൻ ഒരോട്ടം. വർക്കിയും പിന്നാലെ ഓടി. മാത്യുവിനെക്കണ്ടു. "ഞാൻ യോഗം നടത്താൻ പോകയാണ്; മാത്യു എതിരുണ്ടാക്കരുത്" എന്നവന്റെ കൈയേൽപ്പിടിച്ചുകൊണ്ടു പറഞ്ഞു. തിരുമേനി അങ്ങോട്ടു പോകരുതെന്ന് പലരും വിലക്കിയതാണ്. മാത്യു പറഞ്ഞു: "ശരി" എന്ന്. ആ ശരിക്ക് ഇളകിയ കള്ളിന്റെ ഉറപ്പേ ഉണ്ടായിരുന്നുള്ളു. പിറകെ അവൻ ഓടിയെത്തി. "പാടില്ല. ഞാൻ സമ്മതിക്കില്ല" എന്നലറി. സമൂഹാദ്ധ്യക്ഷൻ മേശമേൽ കയറി നിന്നുകൊണ്ടുച്ചത്തിൽ ഉൽഘോഷിച്ചു. "നാളെ, അടുത്ത പിണ്ടിമനപ്പള്ളി മുറ്റത്ത് ഈ സമയത്ത് യോഗമുണ്ടായിരിക്കും." മാത്യു വിളിച്ചുപറഞ്ഞു: "ഈ പിശാച് അവിടെയും എത്തു"മെന്ന്. തിരുമേനി വീണ്ടും മേശപ്പുറത്ത് ചാടിക്കയറിക്കൊണ്ട് പ്രഖ്യാപിച്ചു. "ഈ പിശാചിനെ ഞാൻ കണിശമായും പിടിച്ചുകെട്ടും. യോഗം നിശ്ചയമാണ്." പിറ്റെദിവസം ഈ സ്ഥലത്തു വച്ചു തന്നെ യോഗം ഗംഭീരമായി നടന്നു. ആ പിശാച് കെട്ടപ്പെടാതിരിപ്പാൻ പകലേ സ്ഥലം വിട്ടിരുന്നു. തന്നത്താൻ അന്നു പിശാചായി മാറിയിരുന്ന ആ മനുഷ്യന്റെ പിന്നത്തെ അവസ്ഥ പരിതാപകരമായിരുന്നു.

ജീവൻ കത്തിയുടെ മുമ്പിൽ തൂങ്ങിനിന്ന മറ്റൊരവസരവും ഞാൻ ഓർക്കുന്നു. സമൂഹാദ്ധ്യക്ഷൻ സുവിശേഷകനായ മുത്തലത്തു വർക്കിയോടുകൂടി ഹൈറേഞ്ചിലുള്ള പന്നൂർ മുതലായ ഇടവകകളിലേക്കു പോകയാണ്. വഴിമദ്ധ്യേ അവർ ഒരു കൊലപാതകത്തിനു ദൃക്സാക്ഷികളാകേണ്ടിവന്നു. കോപവെറികൊണ്ട് ഒരു യുവാവ് തന്റെ പ്രതിയോഗിയെ കുത്തി വഴിയരികിൽ ഇട്ടശേഷം കുത്തിയ കത്തിയുമായി രക്തം പുരണ്ട കൈകളോടെ നിൽക്കുന്ന ഭയാനകമായ കാഴ്ച. സാധു യുവാവ് മരണവുമായി മല്ലടിച്ചു നിലത്തു കിടന്നു പിടയുന്നു. എന്തു ചെയ്യും. ഘാതകനെ ഗൗനിക്കാതെ സമൂഹാദ്ധ്യക്ഷൻ ആ ആസന്നമരണനെ സമീപിച്ചു. സ്ലീബാദാസൻ ഓടിപ്പോയി ദാഹത്തിനു വെള്ളം കൊണ്ടുവന്നു. അവന് അന്ത്യോപദേശം കൊടുത്തു പ്രാർത്ഥിച്ചു. അവർ കഴിവുള്ള പ്രഥമ ശുശ്രൂഷകൾ നിർവഹിച്ചു. ആ രക്തദാഹി ഈ "നല്ല ശമറിയാക്കാരെ"ക്കണ്ട് മുത്തലത്തു വർക്കിയുടെ പിടലിക്കു പിടിച്ച് ഒരു തള്ളു കൊടുത്തു. ഇതോടെ സമൂഹാദ്ധ്യക്ഷൻ ആ ഘാതകനെ സഗൗരവം സൂക്ഷിച്ചുനോക്കി. പരിപൂർണ്ണ മൗനം. അവിടെയും അവന്റെ മേൽ വിജയം വരിച്ചു. കത്തി കാട്ടിൽ എറിഞ്ഞിട്ട് ആ യുവാവ് ഓടി മറഞ്ഞു. ആ ആസന്നമരണനെ മൂവാറ്റുപുഴയിൽ നിന്നു കാർ വരുത്തി ഉടനെ ആശുപത്രിയിലേയ്ക്കയച്ചു.

മറ്റൊരു സംഭവം കൂടി. എഴുപത്തേഴാമത്തെ വയസ്സിൽ കർമ്മേലിൽ നടന്നതാണ്. പത്രങ്ങളിൽ ചില വാർത്തകൾ വന്നിരുന്നു. ഒരു ലത്തീൻകാ

രനാണെന്നു തോന്നുന്നു. വളരെ നാളത്തെ എഴുത്തുകൾക്കുശേഷം തിരുമേനിയെ വന്നു കണ്ടു. അയാളെ മലബാറിൽ മിഷനെ സഹായിക്കുവാൻ ഫാദർ ടി. ജി. കുറിയാക്കോസിന്റെ അടുക്കലേയ്ക്കയച്ചു. അയാൾ വഞ്ചകനും തിരുടനുമായിരുന്നു. ഫാദർ കുറിയാക്കോസ് അവന്റെ കള്ളത്തരങ്ങൾ പലതും വെളിപ്പെടുത്തി. വിവരം തിരുമേനിയെ അറിയിച്ചു. അയാൾ ഫാദർ കുറിയാക്കോസിന്റെ നേരെ കത്തി വിടുർത്തി. അയാളെ അവിടെ നിന്നു പറഞ്ഞയച്ചു. അയാൾ അതിനിടയിൽ പല മോഷണക്കുറ്റങ്ങൾക്കും വിധേയനായി. ഒടുവിൽ കർമ്മേലിലെത്തി തിരുമേനിയെ എതിർക്കുവാൻ. തിരുമേനി ചോദിച്ചു. "നിന്റെ കത്തിയെവിടെ?' എഴുപത്തേഴുകാരന്റെ രോഷാഗ്നിയുടെ മുമ്പിൽ അവൻ ചൂളിപ്പോയി. ഹാ! ഇതാ രണ്ടുപേർ എത്തിക്കഴിഞ്ഞു, അവനെ തിരക്കി. കേരളാ ഗവൺമെന്റിന്റെ രണ്ടു പോലീസുകാർ തന്നെ. അവൻ അവരുടെ കസ്റ്റഡിയിലായി.

അതെ, തിരുമേനിയുടെ ജീവിതം ഒരിടത്തും തല താഴ്ത്താതെ, പ്രതിബന്ധങ്ങളെ അഭിമുഖീകരിച്ചുകൊണ്ട്, മുമ്പോട്ടു തന്നെ ഓടി. ഒരു ശത്രുവിന്റെ മുമ്പിലും ആ തല കുനിഞ്ഞില്ല. കർത്തൃസന്നിധിയിൽ എന്നും ആ തല നന്നായി കുനിയുമായിരുന്നു.

# 16

# പട്ടിണി കിടന്നവന്നു ദൈവദൂതന്റെ സദ്യ

സമൂഹം ആരംഭിച്ച് പല ഇടവകകളിലേക്കും പ്രവർത്തനം വ്യാപിപ്പിക്കുവാൻ തുടങ്ങി. ഓരോ ഇടവകയിലും പട്ടക്കാർ പൊതുവെ ഈ പ്രസ്ഥാനത്തിന് സഹായികളും അനുകൂലികളുമായിരുന്നു. അതുകൊണ്ടായിരുന്നു കക്ഷിവ്യത്യാസമുണ്ടായിരുന്ന കാലത്തും കുർബാനയ്ക്കു ശേഷമാണെങ്കിലും പള്ളിയകത്ത് സമൂഹാദ്ധ്യക്ഷന് സാധാരണ പ്രസംഗിക്കുവാൻ കഴിഞ്ഞിരുന്നത്. ചുരുക്കം ചില ഇടവകകളിൽ ചില പട്ടക്കാർ നിസ്സഹകരിക്കയും ചിലയിടങ്ങളിൽ എതിർപ്പുകൾ സൃഷ്ടിക്കുകയും ചെയ്തിട്ടുണ്ട്. അങ്ങനെ എതിർപ്പുകൾ കണ്ട സ്ഥലങ്ങളിലും വേല നടക്കാതിരുന്നില്ല. എല്ലാ ഇടവകകളിലും തന്നെ സാധാരണ (അവൈദികരിൽ) ഈ വേലയെ ഇഷ്ടപ്പെടുന്ന ഒരു വിഭാഗം ഉണ്ടായിരുന്നു എന്നുള്ളത് ഒരു സത്യമാണ്. ആ വിഭാഗത്തിന് ഇടവകയിൽ കുറെയൊക്കെ സ്വാധീനവും ഉണ്ടായിരിക്കും. ഇടവകയിലെ ആദ്ധ്യാത്മിക പ്രവർത്തനങ്ങൾക്കു നേതൃത്വം നൽകുന്ന കർമ്മവിഭാഗമായിരിക്കും ഇവർ. സണ്ടേസ്കൂൾ, യുവജന സമാജം, മർത്തമറിയം സമാജം എന്നീ പ്രവർത്തനങ്ങൾക്കു നേതൃത്വം നൽകുന്ന ഇടവകയിലെ ഈ സജീവമായ ശാഖയുടെ സർവ്വവിധ സഹായ സഹകരണവും സ്ലീബാദാസന്മാരുടെ പ്രവർത്തനങ്ങൾക്കു ലഭിച്ചുകൊണ്ടേയിരുന്നു. പട്ടക്കാരൻ ഈ വേലയോട് താല്പര്യമുള്ള ആളാണെങ്കിൽ സ്ലീബാദാസൻ പ്രസംഗിക്കാൻ കഴിവുള്ളവനാണെങ്കിൽ, ഞായറാഴ്ച തോറും സ്ലീബാദാസനെക്കൊണ്ട് കുർബ്ബാനമദ്ധ്യേ പ്രസംഗിപ്പിക്കും. ധാരാളം പ്രസിദ്ധ പ്രസംഗകരുള്ള മാവേലിക്കര, കവിയൂർ, വേങ്ങൂർ, പിറവം, ചേലാട് മുതലായ അനേകം വലിയ വലിയ ഇടവകകളിൽ സ്ലീബാദാസന്മാരുടെ ചെറു പ്രസംഗങ്ങൾ ഈ വേലയ്ക്ക് വളരെ പ്രയോജനം ചെയ്തിട്ടുണ്ട്.

പല വൈദികരും, പുതുക്രിസ്ത്യാനികളായി സഭയിൽ ചേരുന്നവരുടെ ആവശ്യങ്ങൾ സൗജന്യമായി നടത്തിക്കൊടുക്കുവാൻ തൽപ്പരരാണ്. വേങ്ങൂർ ബ. പണ്ടിക്കുടിയിലച്ചൻ, കവിയൂർ വികാരിയായിരുന്ന സി. സി. ജോർജച്ചൻ ആദിയായ എത്രയോ ബഹുമാന്യരായ അച്ചന്മാർ ഇതിനു മാതൃകകളാണ്. എന്നാൽ ചുരുക്കം ചിലർ നേരെ മറിച്ചാണ്. കക്ഷിത്വത്തിന്റെയും മറ്റും പേരിൽ അന്തസ്സാരരഹിതമായ പരാക്രമങ്ങൾ കാട്ടിയിട്ടുള്ള പല സംഭവങ്ങളും ഓർത്തുപോവുകയാണ്.

സമൂഹം വളർന്ന അനുകൂലവും പ്രതികൂലവുമായ ചുറ്റുപാടുകൾ അറിവാൻ അവയിൽ ചിലതു സഹായിക്കുമല്ലോ. "സ്ലീബാദാസന്മാരുടെ വേലസ്ഥലങ്ങൾ കാണ്മാൻ കൊതിച്ച് എന്റെ കൂടെ വാർഷിക സഞ്ചാരത്തിൽ ഒരാഴ്ച കഴിച്ച എം. വി. ജോർജ്ജ് ശെമ്മാശ്ശൻ (ഇപ്പോൾ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ്) എടയാർ പള്ളിയിൽ എത്തിയപ്പോൾ പള്ളിയോ മുറിയോ ഞങ്ങൾക്കു തുറന്നുതരാതെ അടുത്ത വീട്ടിൽ നിന്ന് പായും തലയണയും വാങ്ങി പള്ളിയുടെ വടക്കേ വരാന്തയിൽ ഞാൻ കിഴക്കേ അറ്റത്തും ശെമ്മാശ്ശൻ പടിഞ്ഞാറേ അറ്റത്തും കിടന്നത് ഓർക്കുന്നു." എന്നു പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി എഴുതി.

ഞാൻ ഓർമ്മയിൽ നിന്നു മറ്റൊരു സംഭവം പകർത്തട്ടെ. "വേലക്കാരൻ തന്റെ ആഹാരത്തിനു യോഗ്യനല്ലോ" എന്നു കല്പിച്ച കർത്താവ് എത്ര വിശ്വസ്തൻ എന്നു നമുക്കു പഠിക്കാം. അന്നൊരു വ്യാഴാഴ്ചയായിരുന്നു. കൊല്ലങ്ങൾ പലതു കഴിഞ്ഞു. സ്ലീബായുടെ ദാസന്മാർ അവരുടെ സന്തോഷവും കിരീടവുമായ പുതുക്രിസ്ത്യാനികളെ സന്ദർശിപ്പാനുള്ള വാർഷിക സഞ്ചാരത്തിൽ കോതമംഗലത്തിനും കിഴക്കുള്ള ഒരു പള്ളിയിൽ എത്തിയിരിക്കുകയാണ്. മുൻകൊല്ലം വരെ ഒസ്താത്തിയോസ് മെത്രാന്റെ കൈവയ്പുള്ള കത്തനാരായിരുന്ന സമൂഹാദ്ധ്യക്ഷൻ അക്കൊല്ലം കാതോലിക്കാബാവായുടെ റമ്പാനായിട്ടാണ് എത്തിയിരിക്കുന്നത്. പതിവുപോലെ യോഗനോട്ടീസുകൾ നേരത്തെ അവിടെ കിട്ടിയിരുന്നു. മുൻകൊല്ലങ്ങളിൽ ചെയ്യുന്നതുപോലെ റമ്പാച്ചനും സെക്രട്ടറി പീലിപ്പോസ് ശെമ്മാശ്ശനും പള്ളിമുറിയിലേക്ക് കയറിച്ചെന്നു. അവിടത്തെ വികാരിയച്ചൻ വരാന്തയിലുണ്ടായിരുന്നു. വരാന്തയുടെ വാതിലുകൾ അടച്ചിരിക്കുകയാണ്. വികാരിയുമായി കുശലപ്രശ്നം ചെയ്തു. മുറിയുടെ വാതിലുകൾ തുറക്കുന്ന ലക്ഷണം കണ്ടില്ല. വിധവകൾക്കുള്ള തുണിക്കെട്ടും, ചേങ്ങല മുതലായ സാധനങ്ങളും വരാന്തയിൽ വച്ചു. വികാരിയച്ചൻ ഇടവകയിലെവിടെയോ ഒരു വീട്ടിൽ ഒരു ചാത്തം കഴിക്കുവാനായി പോയി. മുൻകൊല്ലങ്ങളിലെപ്പോലെ അടുത്തുള്ള വികാരിയുടെ വീട്ടിൽ നിന്ന് ഉച്ചഭക്ഷണം കൊണ്ടുവരുമെന്ന് വിചാരിച്ച് വരാന്തയിൽ വിശ്രമിച്ചു. നേരം മണി പന്ത്രണ്ടായി. ഉച്ചനമസ്കാരം കഴിഞ്ഞു. ഭക്ഷണം വരുമെന്ന് പ്രതീക്ഷിച്ചു കാത്തിരുന്നു. മിനിറ്റുകൾ മണിക്കൂറുകളായി മാറി. മണി ഒന്നായി, രണ്ടുമായി. റമ്പാച്ചൻ സെക്രട്ടറിയെ വിളിച്ചു "ശെമ്മാശ്ശാ, ഊണു കാണുന്നില്ലല്ലോ. താഴോട്ടു പോയി ആ കാപ്പിപ്പീടികയിൽ നിന്നു വല്ലതും കഴിക്ക്; എനിക്കും എന്തെങ്കിലും കൊണ്ടുവരിക." മലങ്കര സുറിയാനി സഭയെ കഴിഞ്ഞ ഇരുപത്തിയൊൻപതു വർഷം അകമഴിഞ്ഞു സേവിച്ച ആ മഹാപുരുഷനു വയറു കത്തി! ഇത് കേട്ടപ്പോൾ എന്റെ ചങ്കു നീറി. കണ്ണുകൾ നിറഞ്ഞൊഴുകി. സെക്രട്ടറി താഴോട്ടിറങ്ങി. മലമ്പ്രദേശത്തെ ആ ശുഷ്കിച്ച

കാപ്പിക്കടയിൽ നിന്ന് ചായ കുടിച്ചു. ഷഷ്ടിപൂർത്തി കഴിഞ്ഞ തന്റെ സമൂഹാദ്ധ്യക്ഷന്റെ ക്ഷുത്തടക്കുവാൻ അവിടെ കിട്ടിയ ഏതാനും പപ്പടവടയും (പപ്പടം മാവിൽ മുക്കി പൊരിക്കുന്നത്) ഒരു ഗ്ലാസ്സ് നല്ല വെള്ളവുമായി കുന്നുകയറി പള്ളിമുറിയിൽ എത്തി (പാലില്ലാത്തതുകൊണ്ടാണ് ചായ വാങ്ങാഞ്ഞത്). റമ്പാച്ചൻ കുരിശു വരച്ചുകൊണ്ടതു അനുഭവിച്ചു.

മണി നാലു നാലരയായി. പുതുക്രിസ്ത്യൻ വിധവകളിൽ ചിലർ യോഗത്തിനു വന്നു തുടങ്ങി. ആദ്യമായി വന്ന ചിലർ പള്ളി പൂമുഖത്ത് ഇരുന്ന് സംഭാഷണത്തിൽ ഏർപ്പെട്ടു. "എടീ മറിയേ, നമ്മുടെ അച്ചൻ കത്തോലിക്കാ (കാതോലിക്കാ പക്ഷത്തെ ഉദ്ദേശിച്ചാണ്) തവയിച്ചേർന്നു." വേറൊരുത്തി പറഞ്ഞു "നമ്മളിനി എന്തു ചെയ്യും. അച്ചൻ തവ വിട്ടുപോയല്ലോ." തലേ ഞായറാഴ്ച അവിടെ പൊതുവേ ഉണ്ടായ സംഭാഷണത്തിന്റെ പ്രതിധ്വനിയായിരുന്നു അത്. ഇതു കേട്ടു വരാന്തയിൽ നിന്നിരുന്ന റമ്പാച്ചൻ പുഞ്ചിരിച്ചുകൊണ്ടിറങ്ങിച്ചെന്നു. ആ സംഭാഷണത്തിൽ പങ്കെടുക്കാൻ. "എന്താ, തള്ളമാരെല്ലാം കൂടി പറയണേ." റമ്പാച്ചന്റെ സ്നേഹമേറിയ "തള്ള വിളി" അവർക്ക് മനസ്സിലായി. അവരെല്ലാം ചാടി എഴുന്നേറ്റു. "അയ്യോ ഞങ്ങളുടെ അച്ചനല്ലേ. അച്ചൻ തവ മാറിപ്പോയെന്ന് ഇവിടെ ആരാണ്ടെല്ലാം പറഞ്ഞു." അവർ എല്ലാവരും കരഞ്ഞു. "ഞാൻ സഭ മാറിയില്ല കേട്ടോ." പഴയ പുലയരുടെ ആ സർവ്വകലാശാലാ ബിരുദധാരിയായ മിഷനറി ഉച്ചരിച്ചു. അദ്ദേഹം അവരിൽ ഒരാളായി മാറുവാൻ ആഗ്രഹിച്ചതായി തോന്നി (അനേകം പേർക്കും സ്വർണ്ണ മെഴുകുതിരിക്കാലുകളുടെ ഇടയിൽ - കാസായിലും പീലാസയിലും - ദീനരിലും, ചവുട്ടിത്താഴ്ത്തപ്പെട്ടവരിലും മിശിഹായെ ദർശിക്കുവാൻ കഴിയുന്നതല്ല).

സന്ധ്യായോഗത്തിനുള്ള ചേങ്ങല ദിഗന്തങ്ങളെ ഭേദിച്ചുകൊണ്ടുയർന്നു. പുതുക്രിസ്ത്യാനികൾ ഓരോരുത്തരായി വന്നുതുടങ്ങി. ചാത്തമുണ്ട വയറുമായി വികാരിയച്ചനും എത്തിച്ചേർന്നു. അദ്ദേഹം വീട്ടിലേക്കു പോകുവാൻ ഭാവിച്ചപ്പോൾ "അച്ചൻ യോഗത്തിനു വരികയില്ലേ" എന്ന് റമ്പാച്ചൻ അന്വേഷിച്ചു. പോകുന്ന അവസരത്തിൽ ഇങ്ങനെ അനുസ്മരിപ്പിച്ചു. "അച്ചോ, ഞങ്ങൾക്കു കൂടി നാഴിയരി അടുപ്പത്തിട്ടേക്കാൻ അമ്മായിയോട് (അച്ചന്മാരുടെ ഭാര്യമാരെ അമ്മായി എന്നാണ് വടക്കു വിളിക്കുക) പറഞ്ഞേക്കൂ." സന്ധ്യാ നമസ്കാരവും അതേ തുടർന്ന് യോഗവും ഭംഗിയായി കഴിഞ്ഞു. പതിനെട്ടു പുതുക്രിസ്ത്യാനി സ്ത്രീകൾക്ക് അഞ്ചുമുഴം വീതമുള്ള ജഗന്നാഥൻ മുണ്ടു കൊടുത്തു. സ്കൂൾ കുട്ടികൾക്കും, രോഗികൾക്കും സഹായധനം നൽകി. അവരുടെ സങ്കടങ്ങൾ പലതും കേട്ടു. പരിഹാരങ്ങൾ നിർദ്ദേശിച്ചു. ഭാര്യാഭർത്താക്കന്മാരുടെ പല കേസുകൾ പറഞ്ഞൊതുക്കി. സുറിയാനിസഭയിലെ ആ കറുത്ത പുതിയ ആട്ടിൻകൂട്ടം ഇരുട്ടിൽ ചൂട്ടു വീശിക്കൊണ്ട് തങ്ങളുടെ കുടിലുകളിലേക്കു പോയി.

പള്ളിവരാന്തയും പരിസരങ്ങളും വീണ്ടും വിജനമായി. മദനപ്പള്ളി ഹൈസ്കൂളിലെ ആ പഴയ ഹെഡ്മാസ്റ്ററും അദ്ദേഹത്തിന്റെ സെക്രട്ടറിയും ശേഷിച്ചു. രാത്രി മണി പത്തായി. പതിവുപോലെ വികാരിയുടെ വീട്ടിൽ നിന്ന് അത്താഴം വരുമെന്ന പ്രതീക്ഷയോടെ കാത്തിരുന്നു. പോരെങ്കിൽ അച്ചൻ പോകുമ്പോൾ ഓർപ്പിച്ചിട്ടുമുണ്ടല്ലോ. എവിടെ കാണുന്നു. വിശ പ്പാണെങ്കിൽ അതിഭയങ്കരം. പ്രസിദ്ധമായ മൂക്കഞ്ചേരിൽ കുടുംബത്തിലെ മാതാപിതാക്കളുടെ ഏറ്റവും ഇളയ ഓമനമകൻ; വിശപ്പും ദാഹവും അറി യാതെ വളർത്തപ്പെട്ട പ്രസിദ്ധനായ എം. പി. വർക്കിയുടെ കൊച്ചനുജൻ. സുറിയാനിസഭയെ സേവിക്കാൻ സുധീരം തീരുമാനിച്ചപ്പോൾ ഈ നില പാട് തികച്ചും ദീർഘവീക്ഷണം ചെയ്തിരുന്നിരിക്കാം. മണി രാത്രി പത്തര കഴിഞ്ഞു. “ശെമ്മാശ്ശാ, താൻ അച്ചന്റെ വീടു വരെ ഒന്നു പോയിട്ടു വാ. ചോറു കാണും. പക്ഷേ, കൊണ്ടുവരാൻ ആരുമില്ലായിരിക്കും. താൻ ഉണ്ടിട്ട് എനിക്കിങ്ങോട്ടു കൊണ്ടുപോരൂ.” ശെമ്മാശനു ഒരു മടി. ആത്മാഭിമാന ബോധം! എന്നാലും പരിപാവനമായ മസനപ്സായുടെ കീഴിൽ താൻ ഏറ്റവും ബഹുമാനിച്ചിരിക്കുന്ന ഒരു പുണ്യദേഹം പട്ടിണികൊണ്ട് വാടു ന്നല്ലോ എന്നോർത്തപ്പോൾ അദ്ദേഹം റാന്തലുമെടുത്തിറങ്ങി. അച്ചന്റെ വീട്ടിൽ ചെന്നു. ഉറക്കറയിൽ നിന്ന് “ആരത്” എന്ന് വിളിച്ചു ചോദിച്ചു. “ഞാനാണേ” ശെമ്മാശ്ശൻ പ്രതിവചിച്ചു. “ഞാനെന്നു പറഞ്ഞാൽ.” “റമ്പാ ച്ചന്റെ കൂടെയുള്ള ശെമ്മാശ്ശൻ.” “എന്താണ്?” ശെമ്മാശ്ശൻ വളരെ പ്രയാ സപ്പെട്ടുകൊണ്ട് പറഞ്ഞു. “അല്ല; ഊണിവിടെ ഉണ്ടാക്കിയിട്ടുണ്ടോ എന്ന റിവാൻ വന്നതാണ്.” ഇവിടെ (ഭാര്യയ്ക്ക്) നല്ല സുഖമില്ലാതിരിക്കയാണ്.” അച്ചൻ പറഞ്ഞു. “എന്നാലാകട്ടെ.” ശെമ്മാശ്ശൻ പെട്ടെന്നു സ്ഥലംവിട്ടു.

വിവരം റമ്പാച്ചനെ അറിയിച്ചപ്പോൾ “ഓ! സാരമില്ല. താൻ ഉച്ചയ്ക്ക ലത്തെ ആ കാപ്പിക്കടയിലേക്ക് വേഗം പോയി വല്ലതും കഴിക്കൂ; എനിക്കും കൊണ്ടുവരൂ.” സന്ധ്യ കഴിഞ്ഞാൽ ആൾസഞ്ചാരം നിലയ്ക്കുന്ന ആ ദേവി കുളം - മൂന്നാർ റോഡരികിലുള്ള ആ കാപ്പിക്കടയുണ്ടോ രാത്രി പതി നൊന്നു മണിക്കു ശേഷം തുറന്നിട്ടിരിക്കുന്നു. എങ്കിലും വിശപ്പിന്റെ ചെന്തീ ക്കനലിൽ പൊരിയുന്ന വയറു മൂളി. ശെമ്മാശ്ശൻ നിശയുടെ നിശ്ശബ്ദത യിൽ തന്റെ സുപ്പീരിയറെ ഏകനായി വിട്ടുംവെച്ച് കാപ്പിക്കടയിലേക്കോടി, രണ്ടുമൂന്നു ഫർലോങ്ങ് അകലെ.

റോഡിൽ കൂടി ഏതാനും വാര നടന്നു. ഒരു കറുത്ത തടിയൻ ഇരു ട്ടിനെ ഭേദിച്ച് എതിരെ വരുന്നു. ശെമ്മാശ്ശൻ പെട്ടെന്ന് ഒന്നു ഞെട്ടി. പരി ചയമില്ലാത്ത സ്ഥലം. അടുത്തെല്ലാം വൻവൃക്ഷങ്ങളും, കുറ്റിക്കാടുകളും. മനുഷ്യരാശിയുടെ മണം പോലുമില്ല. അതും പാതിരാത്രിസമയം. ആഗ തൻ ഗർജ്ജിച്ചു “ആരാത്?” ശെമ്മാശ്ശൻ പറഞ്ഞു “ഞാനാ.” “ഞാനെന്നു പറഞ്ഞാൽ?” “റമ്പാച്ചന്റെ കൂടെയുള്ള ശെമ്മോശ്ശനാ.” “റമ്പാച്ചനെവിടെ!”

“പള്ളിമുറിയിലുണ്ട്.” “ഈ രാത്രിയിൽ ശെമ്മാശ്ശനെവിടെപ്പോകുന്നു?” “ഇത്രടം വരെ.” “എത്രടം വരെ?” “ഇവിടെ അടുത്തുവരെ.” “എന്തിന്?” ഭക്ഷണമില്ലാഞ്ഞു കാപ്പിക്കടയിൽ പോകയാണെന്നുള്ളതു കഴിയുന്നതും മറച്ചുവയ്ക്കാൻ ശെമ്മാശ്ശൻ നടത്തിയ പരിശ്രമങ്ങളെല്ലാം വെറുതെയായി. ഒരു വക്കീലിനെപ്പോലെ അയാൾ ചോദ്യങ്ങൾ ചോദിച്ചുതുടങ്ങി. ഒടുവിൽ കാര്യങ്ങൾ തുറന്നുപറക തന്നെ ചെയ്തു. അയാൾ പറഞ്ഞു “എന്റെ കൂടെ വരൂ.” ശെമ്മാശ്ശൻ ഒരു പാവയെപ്പോലെ അയാളെ പിൻതുടർന്നു. വഴി മദ്ധ്യേ അയാൾ ഒരു വീടിന്റെ പടിക്കലെത്തി. “മത്തായി” എന്നുറക്കെ വിളിച്ചു. ഒന്ന്, രണ്ട്, മൂന്നാമത്തെ വിളിക്കു മത്തായി വിളി കേട്ടു. അവൻ ആ പള്ളിയിലെ കപ്യാരായിരുന്നു. അവൻ അവന്റെ അനുജനേയും വിളി ച്ചുണർത്തിക്കൊണ്ട് പടിക്കലേക്കു വന്നു. അവനെ കണക്കിനു ശകാരിച്ചു. “എടാ ധിക്കാരികളെ, എന്റെ വീട്ടിൽ ചോറില്ലേടാ. മാനിറച്ചിയില്ലേടാ, മീനി ല്ലേടാ, നീ എന്തുകൊണ്ടുപോയി വാങ്ങിക്കൊണ്ടുവന്നു കൊടുത്തില്ല റമ്പാ ച്ചന്! ധിക്കാരി, നിന്നെ ഞാൻ നല്ല പാഠം പഠിപ്പിക്കുമെടാ.” അവൻ ഭയന്ന് ഒരക്ഷരം മിണ്ടിയില്ല. “വാടാ, വാ.” അവരും പിൻതുടർന്ന് വീട്ടിലെത്തി ഭാര്യയെ വിളിച്ചുണർത്തി. ആ നാട്ടിലെ ഒരു ധനാഢ്യനാണ് അദ്ദേഹം. ഉടൻ ചതുർവിധ വിഭവങ്ങളോടു കൂടി ഊണ് ശെമ്മാശ്ശനു കൊടുത്തു. കപ്യാരേയും ഊട്ടി. റമ്പാച്ചന് ഇറച്ചിയൊഴികെ – ഉടൻ മൊട്ട പൊരിച്ച് – എല്ലാം പാത്രത്തിലാക്കി. കപ്യാർ എടുത്തുകൊണ്ട് പള്ളിയിലേക്കു നടന്നു.

പള്ളിവരാന്തയിൽ (മുറിക്കകത്തല്ല) ഇരുട്ടിൽ ഏകനായിരുന്ന റമ്പാ ച്ചൻ വിധവകൾക്കുള്ള കോടിമുണ്ട് വിരിച്ച്, കൈ തലയണയായി വച്ച് കിടന്ന് സുഖസുഷുപ്തിയിൽ ലയിച്ചു. ഇരുട്ടിൽ ആരോ ‘റമ്പാച്ചാ’ എന്നു വിളിച്ചു. “ആരത്?” റമ്പാച്ചൻ ഉണർന്നു. ശെമ്മാശനല്ലായിരുന്നു. ഒരു സുഭ ഗനായ യുവാവ്. “എന്താ രാത്രിയിൽ?” റമ്പാച്ചൻ ആരാഞ്ഞു. ആ യുവാവ് പറഞ്ഞു. “ഭക്ഷണം കഴിക്കാമല്ലോ.” ചോറും കറികളും മുമ്പിൽ കൊണ്ടു വച്ചു. “വെളിച്ചമില്ലല്ലോ റമ്പാച്ചാ.” അയാൾ വീണ്ടും പറഞ്ഞു. “സാര മില്ല. നല്ല നാട്ടുവെളിച്ചമുണ്ടല്ലോ.” റമ്പാച്ചൻ പ്രതിവചിച്ചു. അന്തോനിയോ സിന്റെ സന്യാസി സമൂഹത്തിൽപെട്ട ആ സന്യാസി, പ്രഭാതം മുതൽ പ്രദോഷം വരെ പച്ചവെള്ളവും നാലു പപ്പടവടയുമായി കഴിയുന്ന ആ ദേഹം, വിശപ്പ് മാറുവോളവും കഴിച്ചു. ആ യുവാവിന്റെ വീട്ടുപേരും പേരും ചോദിച്ചു, ഒരു വീട്ടുപേരും പേര് തോമസെന്നും പറഞ്ഞു. അയാൾ യാത്രാ നുവാദം ചോദിച്ചുകൊണ്ട് പള്ളിപ്പറമ്പിലെ അന്ധകാരത്തിൽ അപ്രത്യ ക്ഷനായി. യാക്കോബിനോടു മൽപിടുത്തം പിടിച്ച യുവാവായിരിക്കുമോ അത്? ഏലിയായ്ക്ക് വനത്തിൽ ദോശ കൊടുത്തിരുന്ന കാക്ക പ്രവീണ നായിരിക്കുമോ അത്? അതോ തന്റെ വേല തുടർന്നു നടത്തുന്ന പത്രോസ് റമ്പാച്ചനു വിശപ്പ് മാറ്റുവാൻ ഭക്ഷണവുമായി ഗോണ്ടഫോറസ് ഭാരതത്തി

ലേക്ക് വിലയ്ക്കു വാങ്ങിയ മാർതോമ്മായായിരിക്കുമോ അത്? ആരറിഞ്ഞു അന്നത്തെ ഇരുട്ടിലെ അത്താഴത്തിന് നല്ല രുചിയുണ്ടായിരുന്നെന്ന് തിരുമേനി അടുത്തുനിന്ന് ചോദിച്ചാൽ ചിലപ്പോൾ ചിലരോടു പറയുമായിരുന്നു.

ശെമ്മാശ്ശനും കപ്യാരും ഭക്ഷണവുമായി എത്തി. റമ്പാച്ചൻ ശെമ്മാശ്ശനെ കാത്ത് ഉറങ്ങാതിരിക്കുകയായിരുന്നു. "ശെമ്മാശ്ശാ, ഞാൻ ഊണു കഴിച്ചു. ഒരു യുവാവ് ഊണു കൊണ്ടു തന്നിട്ടുപോയി. തന്നെ ആരോ വിളിച്ചുകൊണ്ടുപോകുന്നത് ഞാൻ കണ്ടു. തനിക്കത്താഴം കിട്ടുമെന്നെനിക്കു തോന്നി. അതുകൊണ്ടാ ഞാനാ യുവാവിനെ നിറുത്താതെ പറഞ്ഞയച്ചതും. തനിക്കായി കാത്തിരിക്കാഞ്ഞതും."

വെളുപ്പും കറുപ്പുമായ 365 ചുരുളുകൾ മറിച്ചുനീക്കിക്കൊണ്ട് വർഷം ഒന്നു കടന്നുപോയി. അടുത്ത വർഷവും റമ്പാച്ചൻ പ്രസ്തുത പള്ളിയിലെത്തിച്ചേർന്നു. ശെമ്മാശ്ശനെ കൂട്ടിക്കൊണ്ടുപോയ മഹാമനസ്ക്കന്റെ വീട്ടിൽ നിന്നും ഒന്നാന്തരം ഉച്ചഭക്ഷണം കൊടുത്തയച്ചു. നാലു മണിക്കു ചായയും പലഹാരങ്ങളും രാത്രിയോഗവും കഴിഞ്ഞതോടെ വിഭവസമൃദ്ധമായ അത്താഴവും. പിന്നീടുള്ള അനേക വർഷങ്ങളായി അത് തുടർന്നുകൊണ്ടേയിരുന്നു. അടുത്തവർഷം ചെന്നപ്പോൾ ആ വികാരിയച്ചൻ ആ ഇടവക വിട്ടിരുന്നു. പള്ളിയുടേയും പള്ളിമുറിയുടേയും കവാടങ്ങൾ ബന്ധിക്കപ്പെട്ടിരുന്നില്ല. വിധവയുടെ തുണിയും കൈപ്പടവും ശയ്യോപകരണങ്ങളാക്കി മാറ്റേണ്ടയാവശ്യവും നേരിട്ടില്ല. അർദ്ധരാത്രിയുടെ മൂകതയിൽ ആ അജ്ഞാതയുവാവ് ഈ ദൈവദാസനു ഭക്ഷണവുമായി അതിൽ പിന്നീട് പ്രത്യക്ഷപ്പെട്ടിട്ടുമില്ല.

ചില സംഭവങ്ങൾ കൂടി. സമൂഹാദ്ധ്യക്ഷനും പാർട്ടിയും തങ്ങളുടെ "സന്തോഷവും കിരീടവുവുമായ" പുതുക്രിസ്ത്യാനികളെ സന്ദർശിക്കുവാൻ ഒരിടവകയിൽ എത്തിയിരിക്കയാണ് (ഇടവകകളുടേയും വ്യക്തികളുടേയും പേർ വിടുന്നു). യോഗത്തിനുള്ള ചേങ്ങലനാദം മുഴങ്ങി. ഒരിക്കലും പൂട്ടാതെ കിടക്കാറുള്ള ആ വലിയ പള്ളിയുടെ വിശാലമായ വാതിൽ അന്ന് അടച്ചുപൂട്ടിയിരിക്കുന്നു. പ. കാതോലിക്കാബാവായിൽ നിന്ന് റമ്പാൻസ്ഥാനം സ്വീകരിച്ചയാളാണ് അന്നവിടെ എത്തുന്നത്.

ആ റമ്പാൻ പള്ളിയകത്തു കയറിപ്പോയാൽ അകത്തു പ്രതിഷ്ഠിച്ചിരിക്കുന്ന മാർ ഗീവറുഗീസ് സഹദാ ക്ഷോഭിച്ചു പുറത്തേക്കു പോയാലോ? അച്ചന്മാർ തമ്മിലുള്ള കേസ്സുകൾ, കൈസ്ഥാനമാറ്റക്കേസ്, കപ്യാർ മാറ്റക്കേസ്സ് തുടങ്ങി അരഡസൻ കേസ്സുകൾ നടന്നതും നടക്കുന്നതുമായ ആ പള്ളിയിൽ പോലീസ് ഇൻസ്പെക്ടർ കൊച്ചുണ്ണിമേനവൻ മുതൽ പി. സി. 368 മൊയ്തീൻ വരെ കയറി ഇറങ്ങിയിട്ടു തെല്ലും കൂസാതെ അക്രമങ്ങളെയും അന്യായങ്ങളെയും കണ്ടുകണ്ടു ക്ഷമയോടെ വിജയിച്ചരുളുന്ന

ആ റോമ്മാപ്പടയാളിയുണ്ടോ (പ. ഗീവറുഗീസ് സഹദാ) മസ്നപ്സാ ധരിച്ച ഒരു മിഷനറിയെക്കണ്ട് കോപിക്കുന്നു; ക്ഷോഭിക്കുന്നു.

ചേങ്ങലനാദം കേട്ടയുടനെ അടുത്ത കമ്പോളത്തിൽ നിന്നു ധാരാളം കുട്ടികൾ ഓടിയെത്തി. പ്രായമുള്ള ഒറ്റയാൾ പോലും പ്രത്യക്ഷപ്പെട്ടില്ല. കുട്ടികൾക്കു കിട്ടിയിരുന്ന നിർദ്ദേശമനുസരിച്ച് അവർ കൂക്കുവിളിക്കാനും ബഹളമുണ്ടാക്കാനും തുടങ്ങി. അതു വേണ്ടത്ര ഫലപ്പെടുന്നില്ലെന്നു കണ്ടപ്പോൾ അവരിൽ നിന്ന് ചെറിയ കല്ലുകൾ പൊഴിയാൻ ആരംഭിച്ചു. ഇതെല്ലാം കണ്ടും കേട്ടും റമ്പാച്ചൻ ഒരു മുനിയെപ്പോലെ അവിടെ അങ്ങനെയിരുന്നു. അടുത്ത ഭാവിയിൽ ആ ഇടവകയെ ഭരിക്കേണ്ടവരും നയിക്കേണ്ടവരുമായ ചെറുബാലന്മാരെ ഇതുപോലെ പരിശീലനം കൊടുത്തു വിടുന്ന നേതൃത്വത്തിന്റെ ഭോഷത്വത്തെപ്പറ്റി ഓർത്തു ദുഃഖിക്കയല്ലാതെ എന്തു ചെയ്യും. യാതൊരു നല്ല വാക്കും കേൾക്കുവാൻ സന്നദ്ധമല്ലാത്ത ആ ബാലസംഘം ആ ബി. എ., ബി. ഡി., എൽ. റ്റി. ക്കാരനെയും കൂട്ടരെയും കളിയാക്കാൻ തുടങ്ങി. ഏലിയാവെ "മൊട്ടത്തലയാ മൊട്ടത്തലയാ" എന്നു കളിയാക്കിയ ആ കുഞ്ഞുങ്ങളുടെ കൂട്ടുകാർ ഈ കാലത്തും ഉണ്ടല്ലോ എന്നോർത്ത് പരിതപിച്ചു.

സന്ധ്യാനമസ്ക്കാരം നടത്താമെന്നു വെച്ചാരംഭിച്ചെങ്കിലും ആ കുട്ടികൾക്കു കിട്ടിയിരുന്ന നിർദ്ദേശം അതിനൊന്നിനുമനുവദിച്ചില്ല. ആയിടവകയിൽ അനേക വർഷങ്ങളായി നടക്കുന്ന സണ്ടേസ്കൂൾ, അതിന്റെ ഉന്നതമായ പരീക്ഷയിൽ തോൽക്കുകയായിരുന്നു എന്ന് ഈ ലേഖകന് തോന്നി. പ്രാർത്ഥനയ്ക്കു വിഘ്നം വരുത്തുവാൻ ആ പാവപ്പെട്ട കുട്ടികൾ തുള്ളുവാനും കൂക്കുവിളിക്കുവാനും തുടങ്ങി. തൊലി രജിസ്റ്റർ ചെയ്തിട്ടു സുവിശേഷവേലക്കിറങ്ങിയ റമ്പാച്ചൻ, ഈ കൊച്ചു ബാലന്മാരുടെ മുമ്പിൽ തികച്ചും തോൽവി സമ്മതിച്ചുകൊണ്ട് വേഗം പ്രാർത്ഥന അവസാനിപ്പിച്ച് ഒരു ഫർലോങ്ങകലെയുള്ള ഒരു മാന്യഗൃഹത്തിലേക്കു ആ വിധവകൾക്കുള്ള തുണിക്കെട്ടുമായിപ്പോയി അവിടെവച്ച് യോഗം നടത്തി. പാവപ്പെട്ട പുതുക്രിസ്ത്യാനികൾ ഇതു കണ്ടു വ്യസനിക്ക തന്നെ ചെയ്തു.

വേറൊരിടവക. യോഗത്തിനുള്ള ചേങ്ങല കിണിം, കിണിം എന്നു മുഴങ്ങി. പള്ളിപ്രമാണികൾ ചിലർ എത്തി. അവരിൽ പലരും വെളുത്ത നാടൻ വീഞ്ഞ് സേവിച്ചിട്ടുണ്ട്. രണ്ടാംമണിയടിക്കാൻ തുടങ്ങിയപ്പോൾ "ചേങ്ങലയടിക്കേണ്ട" എന്നവർ വിലക്കി. വേണ്ടെന്നു വച്ചു. "പടം കാണിക്കണ്ട." അതും വേണ്ടെന്നു വച്ചു. "പള്ളിയകത്തു യോഗം പാടില്ല." "ഓ, നമുക്ക് പൂമുഖത്തായിക്കളയാം." എല്ലാവരും പൂമുഖത്തേക്കു വന്നു. "റമ്പാച്ചാ, പൂമുഖത്തു വച്ചും യോഗം പാടില്ല." "എന്നാൽ നമുക്കു മുറ്റത്തു വച്ചു നടത്താം" റമ്പാച്ചൻ പ്രതിവചിച്ചു. സ്വല്പം കഴിഞ്ഞവർ അഭിപ്രായപ്പെട്ടു

“മുറ്റത്തു പാടില്ല.” “നമ്മുക്കാ നടയിൽ വച്ചു നടത്താം.” റമ്പാച്ചൻ പറഞ്ഞു. ആളുകൾ ഗാലറിയിൽ എന്ന പോലെ നടയിൽ ഇരുന്നു. ഒരു പാട്ടു പാടി. നാടൻ വീഞ്ഞു അകത്തു നുരഞ്ഞുകയറി. “അവിടെയും പാടില്ല റമ്പാച്ചാ.” “വേണ്ട. നമുക്ക് വെട്ടുവഴിയിൽ യോഗം ചേരാം. അതു സർക്കാരിന്റേതാണല്ലോ.” റമ്പാച്ചൻ ഉറക്കെ പറഞ്ഞു. ആ ബോധം മറഞ്ഞ മനുഷ്യരുണ്ടോ അടങ്ങുന്നു. അവർ പറയുകയാണ്. “യോഗം നടത്താം. എന്നാൽ, തുണി കൊടുക്കാൻ പാടില്ല. അതു ഞങ്ങളെ അപമാനിക്കുകയാണ്.” അവർ അപ്പോൾ ഒരു സത്യം പറകയായിരുന്നു. വാസ്തവത്തിൽ റമ്പാച്ചൻ ഈ ചെയ്യുന്നത് അവരെ അപമാനിക്കലാണ്. ഓരോ പള്ളിയിലും പുണ്യവാന്റെ നാമത്തിൽ ശ്രീയേശുതമ്പുരാനിൽ പ്രത്യക്ഷമായ മനുഷ്യസ്നേഹത്തിന്റെ വിജയക്കൊടിയായി വിലസുന്ന കുരിശിന്റെ ചുവട്ടിൽ വീഴുന്ന ചെമ്പു തുട്ടുകൾ, സാധുവും, വിധവയും, ദരിദ്രനും, രോഗിയും ആയവരുടെ ആശ്വാസത്തിനും സ്തോത്രത്തിനുമായി ഇടുന്ന ചില്ലിക്കാശുകൾ കൂട്ടിച്ചേർത്തു കേസ്സിനും പുക്കാറിനുമായി ചിലവിടുന്ന പള്ളിപ്രമാണികൾക്ക് നഗ്നരെ ഉടുപ്പിക്കുന്ന റമ്പാച്ചന്റെ ഈ പ്രസ്ഥാനം അപകടകരമല്ലേ? പള്ളിക്കു ചുറ്റും ദീനരിൽ ദീനരായി തലചായ്പ്പാൻ ഇടമില്ലാതെ ഒരു വിഭാഗം ജനത കഴിയുമ്പോൾ അതിനു നേരെ കണ്ണടച്ചു കഴിയുന്ന പള്ളിക്കാർക്കു റമ്പാച്ചന്റെ ഈ പ്രവൃത്തി തികച്ചും അപമാനകരമല്ലേ? പണ്ടു മുതലേ തങ്ങൾക്കടിമപ്പണി എടുത്തു കഴിയുന്ന പാവങ്ങളിൽ പാവങ്ങളായ ഈ വൃദ്ധകൾക്കു ഒരു പഴയ മുണ്ടു പോലും കൊടുക്കുവാനുള്ള ഹൃദയാലുത്വം കാണിക്കാത്ത മുതലാളിമാരുടെ കൺമുന്നിൽ വച്ച് റമ്പാച്ചൻ അഞ്ചു മുഴം നല്ല കോടിത്തുണി കൊടുക്കുന്നത് അവരെ അപമാനിക്കലല്ലേ.

# 17

# സമൂഹത്തിന്റെ നങ്കൂരം

**തി**രുമേനി സ്വാഭിപ്രായം മുഖം നോക്കാതെ എഴുതുകയും പറയുകയും ചെയ്യുന്ന ഒരു വ്യക്തിയും പ്രസംഗകനുമായിരുന്നു. നോട്ടുകൾ കുറിച്ചല്ലാതെ തിരുമേനി സാധാരണ പ്രസംഗിക്കാറില്ല. അതുപോലെ നിർദ്ദിഷ്ട സമയത്തിൽ ഒരു മിനിറ്റു പോലും പ്രസംഗം നീട്ടുകയുമില്ല. തിരുമേനിയുടെ സുധീരമായ അഭിപ്രായ പ്രകടനങ്ങൾ, ചില ലേഖനങ്ങൾ മുതലായവ തിരുമേനിക്കും, സമൂഹത്തിനും ചിലപ്പോൾ പ്രതിബന്ധങ്ങൾ സൃഷ്ടിക്കാൻ ഇടയാക്കിയിട്ടുണ്ട്.

തിരുവിതാംകൂറിൽ ഉത്തരവാദിത്വ ഭരണ പ്രക്ഷോഭണം കൊടുമ്പിരിക്കൊണ്ടിരിക്കുന്ന കാലത്ത് ധാരാളം അധഃകൃതർ കൂട്ടംകൂട്ടമായി സഭയിലേക്കു ചേർന്നുകൊണ്ടിരുന്നു. അധഃകൃതരുടെ ഇടയിലെ മതം മാറുവാനുള്ള പ്രവണതയെ ഒരു വിഭാഗം സവർണ്ണ ഹിന്ദുക്കളും അന്നത്തെ ഗവൺമെന്റിന്റെ അധിപനായിരുന്ന സർ. സി. പി. രാമസ്വാമി അയ്യരും അത്ര സന്തോഷത്തോടെയല്ല വീക്ഷിച്ചത്. ഈ മതപരിവർത്തനത്തെ നിരുൽസാഹപ്പെടുത്താനാണ് മതം മാറുന്ന അധഃകൃതവിദ്യാർത്ഥികൾക്കുള്ള ഫീസാനുകൂല്യം മുതലായവ സി. പി. ഗവൺമെന്റ് നിഷേധിച്ചതും, ക്ഷേത്രപ്രവേശന വിളംബരം മഹാരാജാവ് തിരുമേനിയെക്കൊണ്ട് പ്രഖ്യാപിപ്പിച്ചതും. തിരുവനന്തപുരത്തു നടന്ന ക്ഷേത്രപ്രവേശന രജതജൂബിലി സമ്മേളനത്തിൽ സർ. സി. പി. യുടെ പ്രസംഗത്തിൽ അക്കാര്യം വ്യക്തമാക്കിയിട്ടുണ്ട്. എന്നാൽ തിരുമേനി ക്ഷേത്രപ്രവേശനത്തെ എങ്ങനെ വീക്ഷിച്ചു എന്നുള്ളത് സമൂഹത്തിന്റെ പതിമൂന്നാം വാർഷിക റിപ്പോർട്ടിൽ കാണാം.

"നാം ഏർപ്പെട്ടിരിക്കുന്ന ഹരിജനോദ്ധാരണത്തോടനുബന്ധിച്ച് തിരുവിതാംകൂറിൽ 1112-ൽ ഉണ്ടായ ഒരു പ്രധാന സംഭവം ബാലരാമവർമ്മ മഹാരാജാവ് തിരുമേനി അധഃകൃതർക്കു ക്ഷേത്രപ്രവേശനം നൽകി എന്നതാണ്. വിളംബരം മൂലം തിരുമേനി അന്യായ ബന്ധനങ്ങളുടെ നുകങ്ങളെ തകർത്തിരിക്കുന്നു. അടിമച്ചങ്ങല പൊട്ടിച്ചു താണജാതിക്കാരെ ആത്മീയമായും ലൗകികമായും ഉയർത്തി ഈ ലോകത്തിൽ ദൈവരാജ്യം സ്ഥാപിക്കുവാൻ ക്രിസ്തുമതം പണ്ടുകാലം മുതലേ ചെയ്യുന്ന വേലയിൽ തിരുവിതാംകൂർ ഗവൺമെന്റ് സഹകരിച്ചതിൽ നാം സന്തോഷിക്കുന്നു. സവർണ്ണർ പുതുക്രിസ്ത്യാനികളെ ഉപദ്രവിക്കണമെന്നോ തിരിയെ ഹിന്ദുക്കളാക്കണമെന്നോ ക്രിസ്തുമതം മൂലം നടത്തപ്പെടുന്ന നല്ല

വേലയെ തടയണമെന്നോ വിളംബരം ഒരിക്കലും ഉദ്ദേശിച്ചിട്ടില്ല."

1115-ൽ സർ സി. പി. യെ മൂന്നു കാര്യങ്ങൾ തിരുമേനി എഴുതി അറിയിച്ചു.

1. സ്റ്റേറ്റ് കോൺഗ്രസ്സ് ഒരു രാഷ്ട്രീയ സംഘടനയാണ്. അതിനെ മർദ്ദിച്ചൊതുക്കുവാൻ നോക്കുന്നതു ബുദ്ധിപൂർവ്വമല്ല.

2. രാഷ്ട്രീയ തടവുകാരെ ഉപദ്രവിക്കരുത്.

3. നാഷണൽ ക്വയിലോൺ ബാങ്ക് ഒരു വലിയ വ്യവസായ സ്ഥാപനമാണ്. അതിനെ നശിപ്പിക്കരുത്.

തന്റെ നേരെ ഇത്ര സങ്കോചമില്ലാതെ കത്തെഴുതിയ പട്ടക്കാരനെ കണ്ടുപിടിക്കാൻ പോലീസ് കമ്മീഷണറായിരുന്ന ബി. താണുപിള്ളയ്ക്കു പ്രത്യേക നിർദ്ദശങ്ങളോടുകൂടി ദിവാൻ ഒരു കത്തയച്ചു. ആറു മാസത്തോളം സി. ഐ. ഡി. മാർ തിരുമേനിയുടെ പിന്നാലെ നടന്നു. ബ്രിട്ടീഷ് ചക്രവർത്തി വരെ സ്വാധീനമുള്ളയാളാണ്. "തൊട്ടുകളിക്കാൻ നോക്കേണ്ട" എന്നു മൂവാറ്റുപുഴയിലെ ചില വക്കീലന്മാർ അവരെ മനസ്സിലാക്കിയപ്പോഴാണ് ആ ബാധ ഒഴിഞ്ഞത്.

സമൂഹത്തിന്റെ പ്രവർത്തനത്തിലും വളർച്ചയിലും ഇടയ്ക്കിടയ്ക്കു വന്നുകൂടിയിരുന്ന എല്ലാവിധ പ്രതിബന്ധങ്ങളെയും തട്ടിമാറ്റുന്നതിൽ ആരംഭം മുതൽ സമൂഹം രക്ഷാധികാരിയായിരുന്ന പ. ഔഗേൻ പ്രഥമൻ കാതോലിക്കാബാവാ തിരുമേനി നിർവ്വഹിച്ചിട്ടുള്ള പങ്ക് വളരെ വലിയതാണ്. സമൂഹക്കപ്പലിന്റെ നങ്കൂരമാണ് ആ തിരുമേനി. രണ്ടു കക്ഷികൾ നിലവിലുണ്ടായിരുന്ന പ്രാരംഭ കാലഘട്ടത്തിൽ "ബുദ്ധിയുള്ള ഒരു പാത്രിയർക്കീസ് കാതോലിക്കായെ സ്വീകരിച്ചു സഭയിൽ സമാധാനം ഉണ്ടാക്കും" എന്ന് സമൂഹാദ്ധ്യക്ഷൻ പ്രസ്താവിച്ചു (1958 ഡിസംബർ 16-ാം തീയതി ഈ പ്രഖ്യാപനം യാഥാർത്ഥ്യമായിത്തീർന്നു).

മഞ്ഞനിക്കരയിൽ നിന്നു യൂലിയോസ് തിരുമേനിയുടെ ഒരു രജിസ്റ്റർ നോട്ടീസ് കിട്ടി. സമൂഹാദ്ധ്യക്ഷൻ മഞ്ഞനിക്കരയിൽ എത്തി. കാർഡിൽ ഹോംസിലെക്കെഴുതിയതിനു സമാധാനം ബോധിപ്പിക്കണമെന്നായിരുന്നു നോട്ടീസിലെ താല്പര്യം. പാത്രിയർക്കീസ് ബാവായ്ക്ക് എഴുതുന്നതും കാർഡിലെഴുതുന്നതും ഇഷ്ടമില്ലെങ്കിൽ ഇനി എഴുതുന്നില്ല എന്നു മൊഴി കൊടുത്തു പോരികയും ചെയ്തു.

കാർഡിലെഴുതുക എന്നതു തിരുമേനിയുടെ ഒരു പ്രത്യേകതയായിരുന്നു. അന്നത്തെ സഭാദ്ധ്യക്ഷനായ ഗീവറുഗീസ് ദ്വിതീയൻ ബാവാ തിരുമേനിക്കും കാർഡിലാണ് കത്തുകൾ പതിവായി അയച്ചിരുന്നത്. ബാവാ

തിരുമേനിക്ക് കാർഡിൽ കത്തു കിട്ടുന്നതു അത്ര ഇഷ്ടമായിരുന്നില്ല. ഒരിക്കൽ ബാവാ അതു സൂചിപ്പിക്കയും ചെയ്തു. എന്നാലും ഒരു കാർഡിൽ ഒതുങ്ങുന്ന കാര്യത്തിന്, കൂടുതൽ വിലയുള്ള കവറിനു സമൂഹത്തിന്റെ പണം ചെലവഴിക്കുന്നതു ശരിയല്ലെന്നായിരുന്നു തിരുമേനിയുടെ ദൃഢമായ അഭിപ്രായം.



ഒ. എം. ചെറിയാൻ

പള്ളിക്കരെ വച്ചു നടന്ന സമൂഹ വാർഷികത്തിന് ഒ. എം. ചെറിയാൻ പ്രസംഗകനായിരുന്നതുകൊണ്ട് ഔഗേൻ മാർ തീമോത്തിയോസ് തിരുമേനി പോകരുതെന്ന് അന്ത്യോഖ്യാ പ്രതിനിധി നിരോധിക്കുകയുണ്ടായി. സമൂഹത്തിന്റെ ആരംഭകാലം മുതൽതന്നെ സമൂഹത്തെ സ്നേഹവായ്പോടെ നയിക്കുകയും നിയന്ത്രിക്കുകയും ചെയ്തിരുന്നത് തീമോത്തിയോസ് തിരുമേനിയാണ്. തിരുമേനി സമൂഹത്തിനു ലഭിച്ച ഒരു എപ്പിസ്ക്കോപ്പൽ ഡിഫൻസ് തന്നെയായിരുന്നു. തിരുമേനിയോട് സമൂഹത്തിനുള്ള കടപ്പാട് സീമയറ്റതാണ്.

സമൂഹം തുടങ്ങി ഏതാനും വർഷങ്ങൾക്കുശേഷം ആരംഭിച്ച ആലുവാ സെറ്റിൽമെന്റ്, സമൂഹത്തിനു ലഭിച്ച മറ്റൊരു ദൈവാനുഗ്രഹമായിരുന്നു. സമൂഹത്തിന്റെ വേലയുടെ ഫലമായി സഭയിലേക്കു വരുന്നവരുടെ കുട്ടികൾക്ക് വിദ്യാഭ്യാസം നൽകുക എന്നതു സമൂഹത്തിന്റെ ഒരു ലക്ഷ്യമായിരുന്നു. മിടുക്കന്മാരായ ആ ഹരിജന കുമാരന്മാർക്കു ഉന്നത വിദ്യാഭ്യാസം നൽകുവാൻ സെറ്റിൽമെന്റിന്റെ മഹനീയ സേവനം തികച്ചും പ്രയോജനപ്പെട്ടു. റവ. ഹൂപ്പറിന്റെ നേതൃത്വത്തിലും റവ. ജോർജ്ജ്. കെ. ജെ. ജോൺ, എം. തൊമ്മൻ, സി. ഐ. മാത്തുണ്ണി ആദിയായ ധിഷണാശാലികളുടെ സഹകരണത്തിലും ആരംഭിച്ചു പുരോഗമിച്ചുകൊണ്ടിരിക്കുന്ന ഈ സ്ഥാപനത്തിൽ കൂടിയാണു നമ്മുടെ പല പുതുക്രിസ്ത്യൻ കുട്ടികളും ഉയർന്നു വന്നിട്ടുള്ളത്. മുളക്കുളത്തുകാരൻ പൗലോസും, ബി. എ. ബി. റ്റി. പാസ്സായ വെട്ടിക്കൽക്കാരൻ എം. എം. വർക്കിയും, മറ്റനേകം എം. എ. ക്കാരും ബി. എ. ക്കാരും, കൈത്തൊഴിലുകളിലും മറ്റും പരിശീലനം ലഭിച്ച അനേകം യുവാക്കന്മാരും ആലുവാ സെറ്റിൽമെന്റിന്റെ സഹകരണത്തിന്റെ ഫലമാണ്. സെറ്റിൽമെന്റിലേക്കു ആദ്യബാച്ചു കുട്ടികളെ മുളന്തുരുത്തിയിൽ നിന്നും, മുളക്കുളത്തു നിന്നും ഈ ലേഖകൻ കൊണ്ടുചെന്നപ്പോൾ, സെറ്റിൽമെന്റ് കുന്നിൽ ഇന്നത്തെപ്പോലെ മനോഹരമായ ചാപ്പലോ മികച്ച ഹൈസ്കൂളോ, അദ്ധ്യാപക മന്ദിരങ്ങളോ ഒന്നും ഇല്ലായിരുന്നു. അന്നു രാപാർക്കുവാൻ കെ. ജെ. ജോണിന്റെ കൂടെ ഞാൻ കോളജിലേക്കു വരി

കയായിരുന്നു. ഒരു മഹമ്മദീയനോടു വാങ്ങിയ കൊച്ചുപുരയിലാണ് ബഹുമാന്യരായ ഏതാനും അദ്ധ്യാപകന്മാരോടു കൂടി അന്നു കുട്ടികൾ താമസിച്ചിരുന്നത്. ദൈവത്തിൽ മാത്രം ആശ്രയിച്ച് ആരംഭിക്കുന്ന ഏതു പ്രസ്ഥാനവും മാർഗ്ഗം തെറ്റാതിരുന്നാൽ വിജയിക്കതന്നെ ചെയ്യുമെന്നതിന്റെ ഒരു സാക്ഷ്യമാണ് സെറ്റിൽമെന്റ്. സമൂഹത്തിന്റെ അനേകം റിട്രീറ്റുകൾ സെറ്റിൽമെന്റിൽ വച്ചു നടത്തിയിട്ടുണ്ട്. സെറ്റിൽമെന്റും സമൂഹവും പരസ്പരം സഹായിച്ചും സഹകരിച്ചുമാണിരുന്നിട്ടുള്ളത്. സമൂഹാദ്ധ്യക്ഷൻ കൊല്ലത്തിലൊരിക്കൽ സെറ്റിൽമെന്റ് സന്ദർശിക്കുക പതിവായിരുന്നു.

# 18

# ഇൻഡ്യയെ കണ്ടെത്തിയ മിഷനറി

**തി**രുമേനിയിലുള്ള മിഷനറി സ്പിരിറ്റ് തിരുകൊച്ചിയിൽ മാത്രം പ്രവർത്തനം പരിമിതപ്പെടുത്തുവാൻ തിരുമേനിയെ അനുവദിച്ചില്ല. തൽഫലമായിട്ടാണ് ഇൻഡ്യൻ മിഷനറിയാത്രയും മലബാർ യാത്രയും തുടർച്ചയായി ചില കൊല്ലങ്ങളിൽ നടത്തുവാൻ തിരുമേനിക്കു കഴിഞ്ഞത്. മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച നമ്മുടെ സഭയ്ക്ക് അഖിലേന്ത്യാ വീക്ഷണം ഉണ്ടായിരിക്കണം. ഇന്ത്യയിൽ എവിടെ പോയാലും സുറിയാനിക്കാരെക്കാണാം. ഉദ്യോഗങ്ങൾക്കും വ്യവസായങ്ങൾക്കും വിദ്യാഭ്യാസത്തിനും മറ്റുമായി പതിനായിരക്കണക്കിനു ചിതറിക്കിടക്കുന്ന നമ്മുടെ ജനങ്ങളുടെ ആത്മീയാവശ്യങ്ങൾ നാം നടത്തിക്കൊടുക്കേണ്ടത് അത്യന്താപേക്ഷിതമാണ്. അവരെ സന്ദർശിക്കുന്നതിനും വിശുദ്ധ കുർബാന അർപ്പിച്ച് ആത്മീയ പ്രചോദനം കൊടുക്കുന്നതിനും, മാതൃസഭയോടുള്ള അവരുടെ ഭക്തി വർദ്ധിപ്പിക്കുന്നതിനും അവർ വിളക്കുപോലെ (മത്തായി 5:14) ഇന്ത്യയിൽ ശോഭിക്കുവാൻ പ്രേരിപ്പിക്കുന്നതിനുമായി തിരുമേനി മൂന്നു പ്രാവശ്യം ഇന്ത്യയിൽ സഞ്ചാരം നടത്തിയിട്ടുണ്ട്.

“മാർത്തോമ്മാശ്ലീഹായാൽ ഒന്നാം നൂറ്റാണ്ടിൽ ഇന്ത്യയിൽ സ്ഥാപിക്കപ്പെട്ട നമ്മുടെ സഭയ്ക്കു സ്വതന്ത്ര ഭാരതത്തെ മിശിഹായുടെ ഭരണ



**പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി ബംഗാൾ ഗവർണർ ഡോ. മുഖർജിയോടൊപ്പം**

ത്തിലേക്കു കൊണ്ടുവരുവാൻ അപ്പസ്തോലിക വിളിയുണ്ട്. ഈ സഭ എല്ലാ ക്രിസ്ത്യാനികളുടെയും അമ്മയാണ്.” 1949 ജൂലായ് ഒന്നു മുതൽ 66 ദിവസത്തേക്കു ഞാനും എന്റെ സെക്രട്ടറി പീലിപ്പോസും കൂടി നടത്തിയ അഖിലേന്ത്യൻ മിഷനറി യാത്രയിൽ ഞങ്ങൾ പല സ്ഥലങ്ങളിലും കോളജുകളിലും സ്വീകരണയോഗങ്ങളിലും പ്രസംഗിക്കുകയും വി. കുർബാന അർപ്പിക്കുകയും, ആളുകളെ കുമ്പസാരിപ്പിച്ചു വി. കുർബാന കൊടുക്കുകയും കുട്ടികളെ മാമോദീസാ മുക്കുകയും അനേകം ഭവനങ്ങളിൽ പ്രാർത്ഥന നടത്തുകയും ഇന്ത്യയിൽ നാം നമ്മുടെ പരിശുദ്ധ ജീവിതം മൂലവും വചനം മൂലവും മിഷനറിവേല ചെയ്യേണ്ടതാണെന്നുള്ള ബോധം ഉളവാക്കുകയും ചെയ്തു. നമ്മുടെ സത്യവിശ്വാസാചാരങ്ങളാകുന്ന നിസ്തുലവും അമൂല്യവുമായ നിക്ഷേപങ്ങളെ നാം നിലവറയിൽ പൂഴ്ത്തിവയ്ക്കാതെ ഇന്ത്യക്കാർക്കു തുറന്നു കൊടുക്കേണ്ടിയിരിക്കുന്നു. നമ്മുടെ പൂർവ്വിക സഭയെപ്പറ്റി കേട്ടിട്ടില്ലാത്ത അക്രൈസ്തവരും ക്രൈസ്തവരുമായ ഇന്ത്യാക്കാർക്ക് അതിനെപ്പറ്റി കേൾക്കാൻ ഈ യാത്രകൾ മൂലം സംഗതിയായി. ന്യൂഡൽഹിയിൽ കോൺസാംബ്ളി വൈസ്പ്രസിഡണ്ടായിരുന്ന ക്രിസ്ത്യൻ ഡോക്ടർ മുക്കർജിയോടു ഞങ്ങൾ സംസാരിച്ചുകൊണ്ടിരുന്നപ്പോൾ പാറ്റ്നായിലെ മെമ്പറായ ഒരു മഹമ്മദീയ പ്രമാണി സന്നിഹിതനായിരുന്നു. അദ്ദേഹം പറഞ്ഞു: “യേശുമിശിഹായുടെ ശിഷ്യന്മാരിൽ ഒരാൾ ഇന്ത്യയിൽ സഭ സ്ഥാപിച്ചു എന്നുള്ള സംഗതി എന്റെ ആയുസ്സിൽ ഇപ്പോൾ റമ്പാൻ പറഞ്ഞപ്പോഴാണ് ഞാൻ ആദ്യം കേൾക്കുന്നത്.” 33 വർഷം മുമ്പ് ഞാൻ വേദശാസ്ത്രം പഠിച്ച സെറാമ്പൂർ കോളജിലെ വൈദിക വിദ്യാർത്ഥികളോട് പ്രസംഗിച്ചപ്പോൾ രണ്ട് ആസ്സാം വിദ്യാർത്ഥികൾ “ഒന്നാം നൂറ്റാണ്ടിൽ നിങ്ങൾക്കു ക്രിസ്തു മൂലം രക്ഷ കിട്ടിയെങ്കിൽ അക്കാര്യം എന്തുകൊണ്ട് ഇതുവരെ വടക്കെ ഇൻഡ്യയിലേക്കു വന്നു ഞങ്ങളോട് പറഞ്ഞില്ല” എന്നു ചോദിക്കയുണ്ടായി.

വിദേശങ്ങളിൽ പഠിക്കുന്ന നമ്മുടെ സഭാമക്കൾക്കു മാതൃസഭയോടുള്ള ഭക്തിയെക്കുറിച്ചു പറയാം. ബോംബെയിൽ നിന്ന് തെക്കു കിഴക്കോട്ട്, തിരുവിതാംകൂറിലെ പർവ്വത തുരങ്കങ്ങൾ പോലുള്ള തുരങ്കങ്ങളിൽ കൂടിയാണ് സുഖകരമായ ‘ഡക്കാൻ ക്വീൻ’ എന്ന ഇലക്ട്രിക് ട്രെയിൻ പാഞ്ഞു പോകുന്നത്. പൂനാ അടുക്കാറായപ്പോൾ വണ്ടി അല്പസമയം യോദ്ധാക്കളുടെ വാസസ്ഥലമായ കിർക്കിയിൽ നിർത്തി. അപ്പോൾ കാണാം പത്തിരുപതു സിറിയൻ യുവാക്കന്മാർ പൂമാലകളോടും പൂച്ചെണ്ടുകളോടും കൂടി വണ്ടിയിലേക്കു ഇരച്ചുകയറി കൈമുത്തുന്നത്. ചിലർ ജനാലകളിൽ കൂടി അകത്തേക്കു ചാടി. പൂനയിൽ വണ്ടി നിർത്തിയപ്പോൾ പൂനാ - കിർക്കി മലയാളി അസോസേഷ്യൻകാരും ഞങ്ങളെ പൂമാല അണിയിച്ചു. മാർത്തോമ്മാശ്ലീഹായുടെ ദുക്റാനൊ ദിവസം ഞങ്ങൾ മദ്രാസിലെ നമ്മുടെ

വലിയപള്ളിയിൽ കുർബാന ചൊല്ലിയശേഷം ശ്ലീഹായുടെ കബറിങ്ക ലേക്കു പോയി പരിശുദ്ധന്റെ മദ്ധ്യസ്ഥ പ്രാർത്ഥനയിൽ അഭയം പ്രാപിച്ചു. ആകാശത്തിലും ഭൂമിയിലും മാർത്തോമ്മായുടെ ഓർമ്മയെ പുകഴ്ത്തു കയും, മുറിവേറ്റവർക്കു തന്റെ അസ്ഥികളിൽ നിന്നു മരുന്നു ഒഴുക്കിക്കൊ ടുക്കുകയും ചെയ്യുന്ന കർത്താവിനെ ഞങ്ങൾ സ്തുതിച്ചു. ന്യൂഡൽഹി യിൽ നിന്നു ഞങ്ങൾ പഞ്ചാബിലെ അഞ്ചു നദികളിൽ ഒന്നായ സറ്റ്ലജ് കടന്ന് ജലന്തറിൽ എത്തുകയും നമ്മുടെ സുവിശേഷവേലയ്ക്കു ഇതു വരെ പതിനായിരം രൂപാ തന്നിട്ടുള്ള ആർ. എഫ്. മിററർ എന്ന വയോധി കനായ ഇന്ത്യൻ പ്രമാണിയെ സന്ദർശിക്കുകയും ചെയ്തു. ബോംബെ യിൽ സുറിയാനിസഭയുടെ ഒരു വലിയ സ്നേഹിതനായ ബോംബെ ഗവർ ണ്ണർ രാജാ സർ മഹാരാജാസിങ്ങ് എന്ന ഇന്ത്യൻ ക്രിസ്ത്യാനിയെ ഗവൺ മെന്റ് ഹൗസിൽ ചെന്നു കണ്ടു. കൽക്കട്ടായിൽ വച്ചു രോഗക്കിടക്കയിൽ കിടന്നിരുന്ന ഫാദർ ചക്രവർത്തിയെ ഞങ്ങൾ കണ്ടപ്പോൾ, സുറിയാനി സഭയെ സന്ദർശിച്ച് നമ്മുടെ സഭയുടെ ഒരു ശാഖ വടക്കേ ഇൻഡ്യയിൽ സ്ഥാപിക്കുന്നതിന് അഭ്യർത്ഥിപ്പാൻ ബങ്കാളിൽ നിന്നു ഗാംഗുലിയെ അയ യ്ക്കാമെന്നു പറഞ്ഞു. അതനുസരിച്ച് 1125 മേടത്തിൽ ഗാംഗുലി വന്നു മാവേലിക്കരയും കോട്ടയത്തും കാതോലിക്കാബാവായുടെ സന്നിധിയിലും അഭ്യർത്ഥന നടത്തി. ഇക്കാര്യത്തിൽ നമ്മുടെ സത്വരശ്രദ്ധ പതിയേണ്ട തുണ്ട്. വടക്കേ ഇൻഡ്യയിലേക്കും മലബാറിലേക്കും യുവാക്കന്മാരായ പട്ടക്കാരും മറ്റു സുവിശേഷകന്മാരും സ്വപരിത്യാഗത്തോടും സേവനബു ദ്ധിയോടും വികാരിമാരായി പുറജാതിക്കാർക്കു സുവിശേഷം പ്രസംഗി പ്പാൻ പോകേണ്ടിയിരിക്കുന്നു" (36-ാം വാർഷിക റിപ്പോർട്ടിൽ നിന്നും).

പല മിഷനറി സംഘടനകളും ക്രൈസ്തവ ധർമ്മപ്രചരണത്തിൽ ഏർ പ്പെട്ടിരിക്കുന്ന സമൂഹങ്ങളും തിരുമേനിയുടെ പ്രവർത്തനങ്ങളെപ്പറ്റി അറി വാൻ ആഗ്രഹിക്കുകയും അതിനവസരങ്ങൾ ഉണ്ടാക്കുകയും ചെയ്തു. ഹൈദരാബാദിലെ മിഷനറി കൗൺസിൽ, തിരുമേനി ബി. ഡി. ക്കു പഠിച്ച സെറാമ്പൂർ കോളജ്, ജബൽപൂർ ഹൈസ്കൂൾ, മിസ്സ് സാറാ ചാക്കോ പ്രിൻസിപ്പലായിരുന്ന – 100 വർഷം മുമ്പ് 6 കുട്ടികളെകൊണ്ട് ആരംഭിച്ച – ലക്ക്നോവിലെ ഇസ്ബെല്ലാ തോബൺ കോളജ് ആദിയായ അനേക സ്ഥാപനങ്ങൾ തിരുമേനിയുടെ പ്രസംഗങ്ങൾ കേൾക്കുവാൻ അവസര ങ്ങൾ ഉണ്ടാക്കി. ജബൽപൂർ വൈദികകോളജിലെ ഹൈസ്കൂളിലും തിരു മേനി പ്രസംഗിച്ചു. ബിഷപ്പിന്റെ സന്ദർശനം പ്രമാണിച്ച് ഹൈസ്കൂളിനു അവധി അനുവദിച്ചതിൽ സന്തോഷിച്ച് ഒരു ആംഗ്ലോ ഇൻഡ്യൻ യുവതി "Thank you very much Bishop for the holiday" എന്നു ഓടി വന്നു പറയു കയുണ്ടായി.

തിരുനൽവേലി, കോയമ്പത്തൂർ, മദ്രാസ്, വിശാഖപട്ടണം, ജാംഷട്പൂർ,

കൽക്കട്ടാ, ആലിഗാർ, ലക്നോ, ആഗ്രാ, കോൺപൂർ, ന്യൂഡൽഹി, ജബ ൽപ്പൂര്, ബോംബെ, പൂനാ, ഹൈദരബാദ്, ബാംഗ്ലൂർ മുതലായ സ്ഥലങ്ങ ളിൽ കൂടി കടന്നുപോയി എന്നു തിരുമേനി എഴുതുന്നു. ആദ്യത്തെ രണ്ടു യാത്രകളും റമ്പാനായിട്ടും മൂന്നാമത്തെ യാത്ര ബിഷപ്പായിട്ടുമായിരുന്നു. സെക്രട്ടറി ഫാദർ ടി. വി. പീലിപ്പോസിനോടു കൂടി ഇന്ത്യയുടെ എല്ലാ കോണിലും തന്നെ ചെന്നെത്തുകയും നമ്മുടെ ജനങ്ങൾക്കു ഉത്തേജനവും ഉന്മേഷവും കൊടുക്കുകയും ചെയ്തു. നാൽപ്പതും അമ്പതും മൈൽ അകലെനിന്നാണ് ആളുകൾ കുർബാന കാണ്മാൻ വന്നിരുന്നത്.

തിരുമേനിയുടെ ഈ മിഷനറിയാത്ര ബാഹ്യകേരള ഇടവകകൾക്കു വളരെ വളരെ ഗുണം ചെയ്തിട്ടുണ്ട്. എന്നു മാത്രമല്ല, ഇന്ത്യയുടെ തെക്കെ അറ്റത്ത് ഇങ്ങനെയൊരു പുരാതനസഭ ഉണ്ടെന്നു പലരും അറിവാൻ ഇട യാകുകയും ചെയ്തു. ആലിഗറിൽ എഞ്ചിനിയറിങ്ങ് കോളജ് പ്രിൻസി പ്പൽ ഡോ. കെ. സി. ചാക്കോ, തിരുമേനിയുടെ ബഹുമാനാർത്ഥം നട ത്തിയ ഒരു ഡിന്നർ പാർട്ടിയെ തുടർന്നു നടന്ന സമ്മേളനത്തിൽ പ്രസം ഗിച്ച പ്രൊഫസർ ഹബീബ് “ക്രിസ്ത്യാനികളിൽ റമ്പാന്മാർ ഉള്ളതു കൊണ്ടും അവർ വിനയമുള്ളവരാക കൊണ്ടും മുഹമ്മദീയരുടെ ഉത്തമ സ്നേഹിതന്മാർ ക്രിസ്ത്യാനികളാണെന്നു ഖുറാനിൽ പ്രസ്താവിച്ചിട്ടു ണ്ടെന്നും ബിഷപ്പ് ഇന്ത്യയിൽ എങ്ങും സഞ്ചരിക്കുമ്പോൾ സിറിയൻ വിദ്യാർത്ഥികൾക്കു വിശ്വാസകാര്യങ്ങളിൽ കൂടുതൽ പഠനം കൊടുക്കു ന്നതിനും പതിവായി നമസ്ക്കരിക്കുന്നതിനും സൗകര്യമുണ്ടാക്കണ മെന്നും” പറഞ്ഞു.

കാനൻ എഡ്വിൻ ചെയ്ത പ്രസംഗത്തിൽ “ഇന്ത്യയിൽ വെള്ളക്കാ രാണ് ആദ്യം ക്രിസ്തുമതം കൊണ്ടുവന്നെതെന്നും താണജാതികൾ മാത്ര മാണ് ക്രിസ്തുമതം സ്വീകരിച്ചിട്ടുള്ളതെന്നും പലർക്കുമുള്ള ബോധം തെറ്റാണെന്നും ഇസ്ലാം ഉണ്ടാകുന്നതിനു മുമ്പ് ക്രിസ്തുമതം ഇന്ത്യയിൽ പ്രചരിച്ചിരുന്നു എന്നും ലൗകികമായ സഹായം ദരിദ്രർക്കു ചെയ്യുന്നതിൽ ഉപരിയായി അവരുടെ ആത്മാക്കൾക്കു അത്യന്തം പ്രയോജനകരമായ രക്ഷയുടെ സുവിശേഷവും നിത്യ ഭാഗ്യവും കൊടുക്കുന്നതിൽ ഇന്ത്യ ക്കാർ സന്തോഷിക്കുകയാണു വേണ്ടതെന്നും പ്രായം വകവയ്ക്കാതെ ബിഷപ്പ് ഇനിയും വരണമെന്നും” പ്രസ്താവിച്ചു. “ബിഷപ്പിന്റെ വരവോ ടുകൂടി സുറിയാനിക്കാരുടെ പ്രതാപവും ആരാധനയുടെ ഭംഗിയും തെളി ഞ്ഞുകണ്ടു” എന്നു ഒരു ഡൽഹിക്കാരനും പ്രഖ്യാപിച്ചു.

പല സ്ഥാപനങ്ങളും തിരുമേനി യാത്രയിൽ സന്ദർശിച്ചു. പ്രമുഖ ക്രൈസ്തവ വ്യക്തികളെയും കണ്ടു. അവരിൽ നിന്നു പഠിക്കാനും പകർ ത്താനുമുള്ളവ മനസ്സിലാക്കുവാൻ ശ്രമിച്ചുകൊണ്ടേയിരുന്നു. തിരുമേനി

യുടെ ഡയറിക്കുറിപ്പിൽ നിന്നു പകർത്താം. "ബോംബെ ഗവർണ്ണർ ആയിരുന്ന സർ മഹാരാജാസിംഗിന്റെ ശാഖയിൽപെട്ടവനും എക്സൈസ് വകുപ്പിന്റെ മേധാവിയും ക്രിസ്ത്യനുമായ സിങ്ങ് ഞങ്ങളെ കാപ്പിക്കു ക്ഷണിച്ചു. ലേഡി മഹാരാജാ സിങ്ങിന്റെ വല്യപ്പൻ വേദപുസ്തകം വായിച്ചു ശീലിച്ചു ക്രിസ്ത്യാനിയായ കഥ മിസ്സിസ് സിങ്ങ് പറഞ്ഞു കേൾപ്പിച്ചു. 'അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരും ആയ സർവരും എന്റെ അടുക്കലേക്കു വരുവീൻ, ഞാൻ നിങ്ങളെ ആശ്വസിപ്പിക്കു'മെന്ന വാക്യം കുറെനാളദ്ദേഹത്തിന്റെ ചെവിയിൽ മുഴങ്ങിക്കൊണ്ടിരുന്നു. മാമോദീസാ സ്വീകരിച്ചശേഷമേ അയാൾക്കാശ്വാസമുണ്ടായുള്ളു. ഇങ്ങനെ വടക്കേ ഇന്ത്യയിൽ അനേകം ഉയർന്ന കുടുംബങ്ങൾ വേദപുസ്തക വായനകൊണ്ടാണ് കർത്താവിങ്കലേക്കു അടുത്തു വന്നിട്ടുള്ളത്. സ്ലീബാദാസന്മാർ താണവരുടെ ഇടയിൽ ചുറ്റിസഞ്ചരിക്കുമ്പോൾ വേദപുസ്തകത്തിൽ നിന്നൊരു ഭാഗം വായിച്ചു കേൾപ്പിക്കുവാൻ മറന്നുപോകരുത്. വചനം ഹൃദയത്തിൽ തട്ടിയാണ് പുറജാതിക്കാർക്കു മാനസാന്തരമുണ്ടാകുന്നതും അവർ മാമോദീസാ ആഗ്രഹിക്കുന്നതും."

"ക്രിസ്തുമതത്തോളം പഴക്കമുള്ള സ്തുതിചൊവ്വാക്കപ്പെട്ട വിശ്വാസികളായ നാം സ്വതന്ത്ര ഭാരതത്തിൽ പരിശുദ്ധമായ നിക്ഷേപങ്ങളെ തുറന്നു കാണിക്കുന്നതും അനേകരെ രക്ഷിക്കുന്നതും ഭാരതത്തിലെ ദേശീയ സഭയുടെ മാതൃനായകത്വം കൈയേൽക്കുന്നതും അവശ്യമായിരിക്കുന്നു. കിഴക്കെ ആഫ്രിക്ക, ബഹറിൻ മുതലായ പേർഷ്യൻ പ്രദേശങ്ങൾക്കും സിങ്കപ്പൂർ, മലയ, സിലോൺ പ്രദേശങ്ങൾക്കും ക്രമേണ ഓരോ മെത്രാനോ ഉടനെ കുറഞ്ഞപക്ഷം ഓരോ പട്ടക്കാരനോ ഉണ്ടാകേണ്ടിയിരിക്കുന്നു. മലബാറിൽ കുടിയേറ്റക്കാരുടെ ഇടവകകളുടെയും തടാകം, തെങ്കര വിദേശ മിഷന്റെയും തലസ്ഥാനമായി കോഴിക്കോടും, തെക്കൻ തമിഴ്നാട് പ്രദേശങ്ങളുടെ കേന്ദ്രമായി മദ്രാസും, ബംഗാൾ ഇടവകകളുടെ കേന്ദ്രമായി കൽക്കട്ടായും, ഗുജറാത്ത് – മറാത്തി ഇടവകകളുടെ മദ്ധ്യമായി ബോംബെയും വടക്കുപടിഞ്ഞാറൻ പ്രദേശങ്ങളുടെ മുഖ്യാസനമായി ഡൽഹിയും സുറിയാനി ഭദ്രാസനങ്ങളുടെ ആസ്ഥാനങ്ങളായി ഒരു കാലത്തു തീരേണ്ടതാണ്.* ഇങ്ങനെ ഇന്ത്യയിൽ തിരു-കൊച്ചിക്കു പുറമെ അഞ്ചു മെത്രാന്മാർ ക്രമേണ ഉണ്ടാകണം."

ലോകത്തിന്റെ നാനാഭാഗങ്ങളിൽ താമസിക്കുന്ന നമ്മുടെ മക്കൾ ഞായറാഴ്ച തോറും ഭക്തിപൂർവ്വം കേൾപ്പാൻ റേഡിയോ വഴി കോട്ടയം പഴയ

---

* ഇതിൽ മലബാർ കുടിയേറ്റ ഇടവകയ്ക്കു തിരുമേനിയെത്തന്നെ പരിശുദ്ധ സുന്നഹദോസ് നിയമിച്ചു. മറ്റ് ഇടവകകൾ പിന്നീട് യാഥാർത്ഥ്യമായി)

സെമിനാരിയിൽ നിന്ന് നമ്മുടെ കുർബാന പ്രക്ഷേപണം ചെയ്യേണ്ടിയിരിക്കുന്നു. ഇങ്ങനെ തിരുമേനിയുടെ അഭിലാഷങ്ങൾ പലതും നടപ്പാകുവാൻ ഇനിയും കാലം കുറെ പിടിച്ചേക്കും.

സഭാതലവനായ പ. കാതോലിക്കാബാവാ തിരുമേനിയുടെ അനുഗ്രഹാശിസ്സുകളോടു കൂടി തിരുമേനി നിർവഹിച്ച മൂന്നു അഖിലേന്ത്യൻ മിഷനറി യാത്രകളും വിജയപ്രദമായിരുന്നു.

പുരോഗമനത്തിൽ നിന്ന് പുരോഗമനത്തിലേക്ക് കുതിച്ചുകൊണ്ടിരിക്കുന്ന ബാഹ്യകേരള ഭദ്രാസനങ്ങളുടെ പ്രാരംഭദശയിൽ ഒസ്താത്തിയോസ് തിരുമേനിയുടെ മിഷനറിയാത്രകൾ വളരെ ഉപകാരപ്രദമായിരുന്നു എന്നുള്ളത് ഒരു പരമാർത്ഥമാണ്.

# 19

# മെത്രാൻസ്ഥാനം സുവിശേഷവേലയ്ക്കു തടസ്സം: നിരാകരിച്ചു

സമൂഹം ആരംഭിച്ചിട്ടു രണ്ടു കൊല്ലമേ ആയിട്ടുള്ളൂ. 1102-ൽ ഞങ്ങൾ മുളക്കുളത്തു മണ്ണുക്കുന്നേൽ പള്ളിയിൽ വേല ചെയ്കയാണ്. ഒരു മകരമാസ കാലം. ഞങ്ങൾ നിത്യവും കുടിൽ സന്ദർശനവും ഇടയ്ക്കിടയ്ക്ക് ചെറിയ യോഗങ്ങളും നടത്തി ആ ഭാഗത്തെ അധഃകൃതരുടെ ഇടയിൽ ക്രിസ്തുയേശുവിന്റെ സുവിശേഷക്കാറ്റുകൊണ്ടു ഹൃദയങ്ങളെ ചലിപ്പിക്കുകയാണ്. അന്ന് ആറേഴു കുടിലുകൾക്ക് മദ്ധ്യേ ഒരു വീട്ടിൽ ഒരു യോഗം നിശ്ചയിച്ചിരുന്നു. പക്ഷേ, സമൂഹാദ്ധ്യക്ഷന് യോഗത്തിൽ സംബന്ധിക്കാൻ സാധിച്ചില്ല. കാരണം, കോട്ടയത്തു നിന്നു സഭാഭാസുരൻ മലങ്കര മെത്രാപ്പോലീത്താ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ "ഈ കത്തു കിട്ടിയാലുടനെ പഴയസെമിനാരിയിൽ വന്നു നമ്മെ കാണണം" എന്ന കൽപന കിട്ടിയതനുസരിച്ചു അദ്ധ്യക്ഷൻ കോട്ടയത്തിനു പോയി. അവിടെ എത്തിയപ്പോൾ താൻ ഇനി തിരിയെപ്പോകേണ്ടെന്നും അടുത്ത ഞായറാഴ്ച റമ്പാൻ സ്ഥാനമേൽക്കണമെന്നും കാതോലിക്കാ വാഴ്ചയോടു കൂടി മെത്രാൻ സ്ഥാനമേൽക്കണമെന്നും നിർബന്ധമായി തിരുമേനി കല്പിച്ചു. ആ മഹാനായ തിരുമേനിയുടെ നിർബന്ധപൂർവ്വമായ ആഗ്രഹത്തെ ശെമ്മാശ്ശനായിരുന്ന സമൂഹാദ്ധ്യക്ഷൻ ഒരുവിധത്തിൽ തിരസ്കരിച്ചു. കോട്ടയത്തു നിന്നു തിരിച്ചെത്തിയപ്പോൾ "കുഞ്ഞോർക്കി, നമ്മുടെ വേലയ്ക്ക് തടസ്സമാണ്. എപ്പിസ്കോപ്പൽ സ്ഥാനം വേണമെങ്കിൽ ഷഷ്ടിപൂർത്തി കഴിയട്ടെ" എന്നാണ് എന്നോടു പറഞ്ഞത്. അന്നു സമൂഹാദ്ധ്യക്ഷൻ പറഞ്ഞതുപോലെ തന്നെ പിന്നീടു സംഭവിക്കുകയും ചെയ്തു. അൻപത്തിയേഴാം വയസ്സിൽ പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനി സമൂഹാദ്ധ്യക്ഷനെ റമ്പാനാക്കി. റമ്പാൻ സ്ഥാനം ഏറ്റശേഷം രണ്ടു വർഷമായി മുളന്തുരുത്തിക്കടുത്ത് കർമ്മേൽ ദയറാ സമൂഹത്തിന്റെ ആസ്ഥാനമാക്കിക്കൊണ്ട് അവിടെയായിരുന്നു താമസം. മുളന്തുരുത്തി സ്ലീബാദാസനും സമൂഹം സെക്രട്ടറിയുമായ പീലിപ്പോസ് ശെമ്മാശ്ശനും കൂടെയുണ്ടായിരുന്നു ("മെഡിറ്ററേനിയൻ കടലിലേക്ക് ഉന്തിനിൽക്കുന്നതും ഏലിയാ ദീർഘദർശി പ്രാർത്ഥിച്ചു തീ ഇറക്കിയതുമായ കർമ്മേൽ കുന്നിന്റെ പേരാണു മനോഹരമായ ഈ കുന്നിനു കൊടുത്തിരിക്കുന്നത്. 12 നാഴിക പടിഞ്ഞാറ് കൊച്ചി തുറമുഖത്തിലെ കറങ്ങുന്ന വിളക്കു രാത്രി

തോറും കാണാം.” 21-ാം വാർഷിക റിപ്പോർട്ടിൽ നിന്ന്) പത്തു കൊല്ല ത്തിനു ശേഷം 67-ാം വയസ്സിൽ, തിരുമേനി 1102-ൽ പറഞ്ഞതുപോലെ, ഷഷ്ടിപൂർത്തിക്കുശേഷം, മെത്രാനാവുകയും ചെയ്തു. തിരുമേനി മെത്രാ നായി കാണുവാൻ സമൂഹാംഗങ്ങൾക്കു മാത്രമല്ല സഭയിൽ ഒരു നല്ല ഭാഗം ജനങ്ങൾക്കാഗ്രഹമുണ്ടായിരുന്നു. പ്രത്യേകിച്ച് നമ്മുടെ ആയിരക്കണക്കി നുള്ള പുതുക്രിസ്ത്യാനികൾക്ക്. അതുകൊണ്ടായിരുന്നു സമൂഹം രജത ജൂബിലി മഹോത്സവം കടമറ്റത്തു വച്ച്, പ ബാവാതിരുമേനിയുടെ അദ്ധ്യ ക്ഷതയിൽ നടന്നപ്പോൾ ഒരു പുതുക്രിസ്ത്യൻ യുവാവ് സമൂഹാദ്ധ്യക്ഷന് മെത്രാൻസ്ഥാനം നൽകി ആദരിക്കണമെന്ന് ഒരു അപേക്ഷ ബാവാ തിരുമേ നിയുടെ സന്നിധിയിൽ സമർപ്പിച്ചത്. കടമറ്റം ഇടവകയിലെ അക്കൊല്ല ത്തിലെ ട്രസ്റ്റിയും പൊതുകാര്യപ്രസക്തനുമായ ഐസക്ക് അതിനെ പിന്താങ്ങി സംസാരിക്കയും ബാവാതിരുമേനിയോടു അഭ്യർത്ഥിക്കുകയും ചെയ്യുകയുണ്ടായി. ഒസ്താത്തിയോസ് തിരുമേനി തന്നെ അക്കാര്യത്തെ പ്പറ്റി എഴുതുന്നതു നമുക്കു വായിക്കാം. “അറുപത്തിയേഴാമത്തെ വയസ്സിൽ എനിക്കു സ്വൽപം വിശ്രമം ആവശ്യമായതുകൊണ്ടാണ് പരിശുദ്ധ സുന്ന ഹദോസിന്റെ ആഗ്രഹം അനുസരിച്ച് ഞാൻ ഈ ഉന്നതസ്ഥാനം സ്വീകരി ച്ചത്. എനിക്കാഗ്രഹം ഉണ്ടായിരുന്നെങ്കിൽ കാൽ ശതാബ്ദം മുമ്പ് ഞാൻ മെത്രാനാകുമായിരുന്നു. മുളക്കുളം മണ്ണുക്കുന്നിൽ സ്ലീബാദാസന്മാരായ പി. പി. വർക്കിയും കെ. സി. പൈലിയും കൂടി ചേങ്ങല കൊട്ടിയും തമ്പേ റടിച്ചും ചിത്രച്ചുരുൾ കാണിച്ചും പുലയരുടെയും പറയരുടെയും ഇടയിൽ സുവിശേഷവേല ചെയ്തിരുന്നപ്പോൾ സുറിയാനി സഭാഭാസുരൻ മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ, ഞാൻ പഴയ സെമിനാരിയിൽ ഉടനെ എത്തണമെന്നുള്ള ഒരു കല്പന എനിക്കു കിട്ടി. ഞാൻ ചെന്നു കൈ മുത്തിയപ്പോൾ ഞാൻ മെത്രാൻസ്ഥാനം സ്വീകരിക്ക ണമെന്നു കൽപിച്ചു. കൊല്ലം 1102-ാമാണ്ട് സ്ലീബാദാസന്മാരായ ഞങ്ങളുടെ സ്വർണ്ണവർഷമാണ്; ആയിരം പുറംജാതിക്കാരെ ഞങ്ങൾ അക്കൊല്ലം മാമോദീസാ മുക്കി. സ്നാനാർത്ഥികൾ വരിവരിയായി കുന്നുകയറി വരു ന്നതു പള്ളിമേടയിൽ നിന്ന് കാണാമായിരുന്നു. നടക്കുവാൻ നിവൃത്തി യില്ലാത്തവരെ മഞ്ചലിൽ എടുത്തുകൊണ്ടാണ് വന്നത്. എന്നെ മൂടുവാൻ തക്കവണ്ണം കനകം തന്നാലും ഉപകാരപ്രദമായ ആ ജോലി ഞാൻ ഉപേ ക്ഷിക്കയില്ലായിരുന്നു. ഒരുവിധത്തിൽ ഞാൻ തിരുമേനിയുടെ ആഗ്രഹം നിരസിച്ചു. എന്നാൽ തിരുമേനിക്ക് അതൃപ്തി വരുത്താതെ മടങ്ങി. തിരു മേനി എഴുതി “മൂക്കഞ്ചേരിൽ പത്രോസ് കത്തനാർക്ക് മനസ്സുണ്ടെങ്കിൽ അയാളെ മെത്രാനാക്കണം” എന്ന്. പിന്നീട് മെത്രാൻ തിരഞ്ഞെടുപ്പു വന്നപ്പോൾ എന്റെ പേര് കണ്ടില്ല. ആശ്വാസമായെന്ന് ഞാനും കരുതി. പുലമാടങ്ങളിലും ദരിദ്രന്മാരുടെ ഇടയിലും ഒരു ദരിദ്രനെപ്പോലെ കാൽ നടയായി ചുറ്റിനടക്കുന്ന മൂക്കഞ്ചേരി റമ്പാച്ചനെ മെത്രാനാക്കിയാൽ

ഭേഷായി. മെത്രാന്മാരുടെ വില കളയും എന്നു ചിലർ സംസാരിച്ചു. മറ്റു ചിലർ, പണിയെടുക്കാതെ, വ്യായാമമില്ലാതെ പട്ടു ധരിച്ചു അന്തസ്സു പാലിച്ചു വെറുതെയിരുന്നിട്ടല്ലെ മെത്രാന്മാർ വേഗത്തിൽ രോഗികളായിത്തീരുന്നത് എന്നും സംസാരിച്ചു. ഏതായാലും കഴിഞ്ഞ മേടത്തിൽ പതിവു പോലെ വാർഷികസഞ്ചാരത്തിൽ പെരുമ്പാവൂരിനു വടക്കുകിഴക്കു വേങ്ങൂർ പള്ളിമേടയിൽ പുതുക്രിസ്ത്യൻ വിധവകൾക്കും മറ്റും കോടി വസ്ത്രം മുറിച്ച് യോഗത്തിന് തയ്യാറാകുമ്പോൾ താഴെനിന്നും സ്ലീബാ ദാസന്മാരിൽ ഒരാൾ ഒരു വർത്തമാനപ്പത്രവുമായി ഓടിക്കിതച്ചുവന്നു. എപ്പിസ്കോപ്പൽ സുന്നഹദോസ് റമ്പാച്ചനെ മിഷനറി ബിഷപ്പാക്കാൻ തീരുമാനിച്ചിരിക്കുന്നു എന്നറിയിച്ചു. പദവി കൂടുന്തോറും താണവർക്കുള്ള എന്റെ ആത്മികവും ലൗകികവുമായ സേവനം കുറയുമെന്ന് എനിക്കു ഭയമുണ്ടെങ്കിലും പരിശുദ്ധ സുന്നഹദോസിന്റെ നിശ്ചയം ദൈവനിശ്ചയമാണെന്ന് ഞാൻ കരുതുന്നു. അങ്ങനെ അയോഗ്യനായ എനിക്ക് മാത്യൂസ് മാർ അത്താനാസ്യോസ്, ദാനിയേൽ മാർ പീലക്സീനോസ്, മാത്യൂസ് മാർ ഈവാനിയോസ്, മാത്യൂസ് മാർ കൂറിലോസ് എന്നീ നാലു പേരോടു കൂടി മെത്രാൻസ്ഥാനം 1953 മെയ് 15-ാം തീയതി കോട്ടയത്തു വച്ചു ലഭിച്ചു. അന്ത്യോഖ്യായിലെ മഹാനായ ഒരു പാത്രിയർക്കീസ് ബാവായുടെയും എനിക്കു കത്തനാർ പട്ടം തന്ന മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെയും പേരാണ് എനിക്കിട്ടിരിക്കുന്നത്. ഈ സ്ഥാനലബ്ധി ദൈവതിരുനാമമഹത്വത്തിനും അനേകം ആത്മാക്കളുടെ കൂടുതൽ പ്രയോജനത്തിനും ഇന്ത്യയിൽ സുറിയാനിസഭയുടെ പുരോഗമനത്തിനും ആയി ഭവിക്കട്ടെ! ദൈവം എന്നെ പൂർവ്വാധികം ശുദ്ധീകരിപ്പാൻ ഞാൻ എപ്പോഴും പ്രാർത്ഥിക്കുന്നു. പരിശുദ്ധനായ മോറാൻ മാർ ബസ്സേലിയോസ് കാതോലിക്കാബാവാ ഒന്നാം കാതോലിക്കാ (മുറിമറ്റത്തിൽ ബാവാ) യുടെ അംശവടി എന്നെ പിടിപ്പിച്ചു. പത്രോസ് പാത്രിയർക്കീസ് ബാവാ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായ്ക്ക് സമ്മാനിച്ച സ്ലീബാ എന്റെ കൈയിൽ തന്നനുഗ്രഹിച്ചു. ഇന്ത്യയിലെങ്ങും ചുറ്റി സഞ്ചരിച്ച് നമ്മുടെ പ്രിയ മക്കളെ കണ്ട് നല്ല പ്രവർത്തനം നടത്തി സൗഖ്യത്തോടെ തിരിച്ചുവരിക എന്നു കല്പിച്ച് ആശീർവദിച്ചു.”

# 20

# മലനിരകളിലെ മലബാർ ഭദ്രാസനം

**1940** -കളിൽ എട്ടോ പത്തോ പള്ളികൾ മാത്രം ഉണ്ടായിരുന്ന മലബാർ ഭദ്രാസനം വയോവൃദ്ധനെങ്കിലും കർമ്മധീരനായിരുന്ന ഒസ്താത്തിയോസ് തിരുമേനിയുടെ ഭരണകാലത്ത് വളരെയധികം പുരോഗമിച്ചു. 1960-ൽ പള്ളികളുടെ എണ്ണം എഴുപതിൽപരം ആയി. പള്ളികൾ പണിയുന്നതിനു തിരുമേനി ഗണ്യമായ തുക നൽകിയിട്ടുമുണ്ട്.

തിരുമേനിയുടെ മലബാർ പര്യടന വിവരങ്ങൾ വളരെ രസകരമാണ്. ആഴ്ചതോറും അതു തിരുമേനി എഴുതി ചർച്ച് വീക്കിലിക്കു അയച്ചുകൊണ്ടിരുന്നു. സന്ദർശനസ്ഥലങ്ങൾ, വ്യക്തികൾ, സംഭവങ്ങൾ, സ്മരണകൾ, കഥകൾ, ഉപദേശങ്ങൾ എന്നിവയാൽ സഞ്ചാരക്കുറിപ്പുകൾ പഞ്ചസാര പോലെ മധുരോദാരമായിരുന്നു. ചില വിവരണങ്ങൾ ചുവടെ ചേർക്കുന്നു.

**5-1-1954 പുളിയക്കോട്**

"കൂരിരുട്ടത്തു പ്രകാശമുള്ള രണ്ടു കണ്ണുകൾ. കുറിച്ചിറമല. നാലായിരം അടി ഉയരം. വൻകാട്. തണുപ്പുള്ള രാത്രി. ഒൻപതു മണി സമയം. ഞങ്ങൾ താമസിക്കുന്ന ബംഗ്ലാവിലെ വേലക്കാർ കണ്ട കാഴ്ച ഞങ്ങളെ അറിയിച്ചു. ഉടനെ യുവാവായ പ്ലാന്റർ ഐസക്ക് തോക്കുകളിലൊന്നു നിറച്ചു വേലക്കാരോടുകൂടി പുറത്തിറങ്ങി. 'ഠേ' എന്നൊരു വെടി പൊട്ടി. ഉൽക്കണ്ഠയോടെ ഞങ്ങൾ ബംഗ്ളാവിൽ കാത്തിരിക്കുകയാണ്. 'ഠേ' എന്ന് വീണ്ടും വെടി. സ്വൽപം കഴിഞ്ഞപ്പോൾ ഒരു അടിയാൻ വള്ളിപ്പുലിയെ വലിച്ചു കൊണ്ടുവന്നു മുറ്റത്തിട്ടു. പിറ്റെദിവസം മേശപ്പുറത്തുവന്ന അതിന്റെ മാംസം മറ്റെല്ലാവരും കൂടി ഭക്ഷിക്കയുണ്ടായി. മലബാർ ലഹളയിൽ ബ്രിട്ടീഷ് പട്ടാളത്തിൽ അനേകം മഹമ്മദീയർ വെടിയേറ്റ് കൊല്ലപ്പെട്ട പെരുന്തൽ മണ്ണയിൽ നിന്നു, മാവേലിക്കര ഇടവക മലബാറിനു സംഭാവന ചെയ്ത പുളിയക്കോട്ടു മാർ ഗീവറുഗീസ് സഹദായുടെ പള്ളിയിലേക്കു ഞങ്ങൾ വന്നു (മാവേലിക്കരക്കാരുടെ ഈ മികച്ച ദൃഷ്ടാന്തം ധനമുള്ള നമ്മുടെ മറ്റു വലിയ പള്ളികൾ പിന്തുടരാത്തത് എന്ത്?). പ്രധാന റോഡിൽ നിന്ന് ഒരു നാഴിക കിഴക്കോട്ടു ജനം ആഘോഷമായി എതിരേറ്റു. പാമ്പാക്കുട, ഊരമന, അയിരൂർ മുതലായ ഇടവകക്കാരാണ് ഇവിടുത്തെ 41 കുടിയേറ്റ കുടുംബങ്ങൾ. വാളകം ചെറുകുഴി പൈലിയാണ് കൈക്കാരൻ. ഞായറാഴ്ച കുർബാന കഴിഞ്ഞ് പൊതുയോഗവും സണ്ടേസ്കൂൾ സന്ദർശനവും

സന്ധ്യയ്ക്കു നമസ്കാരത്തോടുകൂടി പ്രസംഗവും ഉണ്ടായിരുന്നു (പള്ളി മുറിയുടെ ശിലാസ്ഥാപനവും പരുമല ബാവായുടെ നാമത്തിൽ കിഴക്കു വശത്തു കുരിശുസ്ഥാപനവും ഞാൻ നടത്തുന്നു. രണ്ടു കുടുംബയോഗങ്ങളും). ദനഹാ പെരുന്നാൾ കഴിഞ്ഞാണ് ഞങ്ങൾ ഒലവക്കോട്ടിനു അടുത്ത മുതുകുറിശ്ശിയ്ക്കു പോയത്. കാഞ്ഞിരമറ്റം കാടാപുരം ഇട്ടൻ ജോർജ്ജാണ് പുതിയതായി ഞാൻ സ്ഥാപിച്ച ചുള്ളിപ്പാറപ്പള്ളിയുടെ കൈക്കാരൻ. വടകര മുതലായ സ്ഥലങ്ങളിൽ നിന്നു ഇവിടെയും പരിസരങ്ങളിലുമായി നമുക്കു മുപ്പതു വീട്ടുകാരുണ്ട്. നമ്മുടെ കോയമ്പത്തൂർ തടാകം ആശ്രമത്തിന്റെ ഒരു ശാഖ അട്ടപ്പാടി മല കടന്നു തെങ്കരയിൽ സ്ഥാപിച്ചിട്ടുണ്ട്. അവിടെ ആശ്രമത്തിൽ നിന്നു ചിലപ്പോൾ ആചാര്യ ഫാദർ കെ. സി. വറുഗീസ് വന്നു കുർബാന ചൊല്ലും. ആ അവസരത്തിൽ അഞ്ചാറു നാഴിക നടന്നുപോയി ചുള്ളിപ്പാറക്കാർ കുർബാന കാണും. പുതിയ പള്ളി മൂലം അവർക്ക് ഈ നടപ്പു ലാഭമായി.”

## മാമ്മൻമാപ്പിള

1953–ലെ ഈ മലബാർ യാത്രയിലാണ് 80 വയസ്സുള്ള നമ്മുടെ സഭയുടെ നായകനായ പരിശുദ്ധ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു സുഖക്കേടായി വെല്ലൂർക്കു പോയെന്നും, 80 വയസ്സുള്ള മലയാള മനോരമ പത്രാധിപർ കെ. സി. മാമ്മൻമാപ്പിള ചരമം പ്രാപിച്ചു എന്നുമുള്ള മർമ്മഭേദകമായ വർത്തമാനങ്ങൾ ഞങ്ങൾക്കു ലഭിച്ചത്. രണ്ടുപേർക്കും വേണ്ടി പള്ളിയ്ക്കകത്തു പ്രാർത്ഥന നടത്തി (വല്യപ്പൻ കോട്ടയത്തു മരിച്ചു കിടക്കുന്നതും പ്രസിദ്ധമായ മനോരമ പ്രസ്സിന്റെ പരിസരങ്ങൾ ജനക്കൂട്ടം കൊണ്ടു നിറഞ്ഞിരിക്കുന്നതും അറിയാതെ പൗത്രൻ മാമ്മൻ വറുഗീസ് തന്റെ മോട്ടോർവാനിൽ ആഹ്ലാദപൂർവ്വം ഞങ്ങളെ പുളിയക്കോട്ടേക്കു ഓടിച്ചുകൊണ്ടുവരികയും ഞങ്ങളുടെ എതിരേല്പിൽ പങ്കുകൊള്ളുകയും ചെയ്തു. അപ്പന്റെ അടുക്കലേക്കു മൈസൂറിലേക്കു വാൻ ഓടിച്ചുപോയ ആ യുവാവ് എവിടെവച്ചു മരണവാർത്ത ഗ്രഹിച്ചു എന്നറിയുന്നില്ല. വൈകുന്നേരമാണ് പുളിയക്കോട്ടു മരണവാർത്ത ലഭിച്ചത്). കഴിഞ്ഞ കൊല്ലം ഞാൻ തെക്കൻ പുതുക്രിസ്ത്യാനികളെ സന്ദർശിക്കാൻ പോയ അവസരത്തിൽ കോട്ടയത്തു പ്രസ്സിൽ കയറി ആരോഗ്യം എങ്ങനെയിരിക്കുന്നു എന്നു മാമ്മൻ മാപ്പിളയോടു ചോദിക്കയുണ്ടായി. “റമ്പാച്ചാ, ഒരു ദിവസം കേൾക്കാം കണ്ണടഞ്ഞെന്ന്” എന്ന് അദ്ദേഹം മറുപടി നൽകുകയും രണ്ടുപേരും ഒരുമിച്ചു ചായ കുടിക്കയും ചെയ്തു. കഷ്ടം! മഹാനായ മാമ്മന്റെ കണ്ണടഞ്ഞു. അദ്ദേഹം മരിച്ചെങ്കിലും ജീവിക്കുന്നു. സുറിയാനി സഭയുടെ സ്വാതന്ത്ര്യത്തിനും പുരോഗമനത്തിനും യോജിപ്പിനുമായി ഇത്രയധികം പ്രയാസപ്പെട്ട ഒരാൾ വേറെയില്ല. അബ്ദുള്ളാ പാത്രിയർക്കീസ് സുറിയാനി സഭാഭാസുരൻ മാർ ഗീവറുഗീസ് ദീവന്നാസ്യോസിനെ മുടക്കാൻ ഒരുങ്ങിയ

ഞായറാഴ്ച ജനസമുദ്രത്തിന്റെ മദ്ധ്യേ പഴയസിമ്മനാരിയിൽ വച്ചു മാമ്മൻ മെത്രാപ്പൊലീത്തായ്ക്കു ചിയേഴ്സ് വിളിച്ചതും ദീർഘകായനായ പാത്രിയർക്കീസ് തന്റെ കയ്യിലിരുന്ന വടി മാമ്മന്റെ നേരെ ഓങ്ങിയതും മറ്റും എങ്ങനെ മറക്കും. ഭക്തനും പരോപകാരിയുമായിരുന്ന അദ്ദേഹത്തിനു ദൈവം പരലോകത്തിൽ ഒരു നല്ല സ്ഥാനം നൽകുമെന്നാണ് എന്റെ ദൃഢമായ വിശ്വാസം.”



**കെ. സി. മാമ്മൻമാപ്പിള**



**ഫാ. കെ. സി. വർഗീസ്**



**മാമ്മൻ വർഗീസ്**

# 21

# ചാരായനേർച്ച തകർത്ത വിപ്ലവകാരി

**തി**രുമേനി നല്ല വിപ്ലവകാരിയായിരുന്നെന്നു പലതുകൊണ്ടും അറിയാവുന്ന ഒരു പരമാർത്ഥമാണ്. അധഃകൃതകുട്ടികളെ സ്കൂളിൽ ചേർക്കുക, ആരാധനഭാഷ മലയാളീകരിക്കുക മുതലായവയിൽ ഉണ്ടായ എതിർപ്പുകളെ വകവയ്ക്കാതെ മുന്നോട്ടുനീങ്ങി. അതുപോലെ സമുദായത്തിൽ അങ്ങിങ്ങായി കണ്ട സാമൂഹ്യ മാലിന്യങ്ങളെയും തുടച്ചുനീക്കുന്നതിൽ തിരുമേനി മുൻകൈ എടുത്തിരുന്നു. ഒരു സംഭവം ഇതാ.

വടക്കൻ തിരുവിതാംകൂറിലെ പ്രാധാന്യം അർഹിക്കുന്ന രണ്ടിടവകകളാണ് കോലഞ്ചേരിയും കടമറ്റവും. കോലഞ്ചേരിയിലെ വലിയ പെരുന്നാൾ മിഥുനം 29–ാം തീയതി പരിശുദ്ധ പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മയാണ്. കുറേക്കാലമായി എങ്ങിനെയോ ഒരു ദുരാചാരം ഈ പെരുന്നാളിനോടനുബന്ധിച്ച് കടന്നു കൂടിയിട്ടുണ്ടായിരുന്നു. പെരുന്നാൾ ദിവസം തടിച്ചുകൂടുന്ന ആയിരക്കണക്കിനു ജനങ്ങൾ പരിശുദ്ധ ശ്ലീഹന്മാർക്കു ചാരായനേർച്ച കഴിക്കുക പതിവാണ്. അതിനായി പ്രത്യേക ഉപഷാപ്പുകൾ എക്സൈസ് ഡിപ്പാർട്ടുമെന്റിൽ നിന്ന് അനുവദിക്കാറുണ്ടായിരുന്നു. ചാരായം വാങ്ങി പള്ളിനടയിൽ കൊണ്ടുപോയി ഭയഭക്തിയോടെ ശ്ലീഹന്മാർക്കു അർപ്പിക്കും. അതു കഴിഞ്ഞു കുരിശു വരച്ച് പ്രാർത്ഥിച്ചു എടുത്തു കുടിക്കും. ചിലർ നിവേദ്യം പോലെ കുറച്ചു വീട്ടിലുള്ളവർക്കായി കൊണ്ടുപോകും. ഈ നേർച്ച അപ്പോസ്തോല പ്രമുഖന്മാർക്ക് സന്തോഷവും സന്തുഷ്ടിയും ഉളവാക്കുമെന്നാണ് വിശ്വാസം. പിതാവും പുത്രിയും കൂടി നേർച്ച കഴിച്ചിട്ട് മകൾക്ക് അർച്ചനവസ്തു നീട്ടിക്കൊടുത്തപ്പോൾ “അപ്പാ ഞാൻ ചാരായം കുടിക്കയില്ലെ”ന്നു മറുത്തു പറഞ്ഞു. എന്റെ പൊന്നുമകളെ, നീ അങ്ങനെ പറയല്ലെ. ശ്ലീഹന്മാർക്കു അതു ഇഷ്ടമാകയില്ല. മോളെ, അതാ നോക്ക് (മദ്ബഹായിലെ ഭിത്തിയിലുള്ള പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ പടം ചൂണ്ടിക്കാണിച്ചുകൊണ്ട്) അവരുടെ കണ്ണ് ചുവന്നിരിക്കുന്നതു കണ്ടോ? അല്പം കുടിച്ചോ.” ഇതാണ് നേർച്ചയുടെ രീതി. കണ്ണു ചുവന്നതു ചിത്രത്തിലല്ല, ആ കുടിച്ച പിതാവിന്റെ തന്നെയാണ്).

ഈ അനാചാരം അവസാനിപ്പിക്കേണ്ടതു അത്യാവശ്യമായി തിരുമേനിക്കു തോന്നി ബ. തേനുങ്കൽ മല്പാനച്ചന്റെയും ചിറ്റേത്തു പാറയൗനാൻ ശെമ്മാശ്ശന്റെയും സഹകരണത്തോടു കൂടി തിരുമേനി അതിന്നു


എം. ചാക്കോപ്പിള്ള

മുൻകൈ എടുത്തു. പെരുന്നാളിനു ഒരു മാസം മുമ്പെ ഈ അനാചാരം നിറുത്തിയിരിക്കുന്നതായുള്ള ലഘുലേഖകൾ പരിസരങ്ങളിലുള്ള ഇടവകകളിൽ പ്രചരിപ്പിച്ചു. പെരുന്നാളിനു തലേദിവസം തന്നെ സ്ലീബാദാസന്മാർ സമൂഹാദ്ധ്യക്ഷന്റെ നേതൃത്വത്തിൽ അവിടെ ക്യാമ്പ് ചെയ്തു. പെരുന്നാൾ ദിവസം രാവിലെ പ്ലാക്കാർഡുകളും പിടിച്ചുകൊണ്ട് ഘോഷയാത്ര പള്ളിയിൽ നിന്നും പുറപ്പെട്ടു. പള്ളിപ്പരിസരങ്ങളിലും വഴിനീളെയും സഞ്ചരിച്ചു. ചാരായ നേർച്ചയ്ക്കെതിരായുള്ള മുദ്രാവാക്യങ്ങൾ മുഴങ്ങി. ചാരായക്കടകളുടെ മുമ്പിൽ മുദ്രാവാക്യങ്ങൾക്കു ശക്തി കൂടുമായിരുന്നു.

"ചാരായനേർച്ച കഴിക്കരുത്
ചാരായം വാങ്ങിക്കുടിക്കരുത്
പുണ്യവാന്മാർക്കതു ഇഷ്ടമല്ല
യേശുവിൻ നാമത്തെ വാഴ്ത്തുക നീ"

എന്നാദിയായ മാർച്ചിങ് സോങ്ങ് എം. ചാക്കോപ്പിള്ളയുടെ നേതൃത്വത്തിൽ ഒരു സംഘം ബാലന്മാർ തട്ടിവിട്ടുകൊണ്ട് ജാഥയ്ക്കു മുമ്പിൽ നടന്നു. ഹാ എന്തൊരു രസം. എന്തൊരു വീര്യം. ചാരായക്കടക്കാർക്കു ഹാലിളകി. ഈ സംരംഭത്തെ ഒന്നൊതുക്കുവാൻ, ഒന്നടിച്ചമർത്തുവാൻ പരിശ്രമിച്ചു നോക്കി. പ്രായക്കൂടുതലുള്ള തേനുങ്കൽ മൽപ്പാനച്ചനും സമൂഹാദ്ധ്യക്ഷനോടൊപ്പവും യൗനാൻ ശെമ്മാശ്ശനോടൊപ്പവും യുവാവായി കാണപ്പെട്ടു. ചാരായം വാങ്ങിയ പലരും അതു തറയിൽ ഒഴുക്കിക്കളഞ്ഞു. ഇടവകയുടെ സാമ്പത്തികവശം മാത്രം നോക്കുന്ന ചുരുക്കം ചിലർക്കു ഈ സംരംഭം അത്ര ഇഷ്ടപ്പെട്ടില്ലെങ്കിലും എതിരിനു പുറപ്പെട്ടില്ല. പത്രോസ് പൗലോസ് ശ്ളീഹന്മാർക്കു സത്യത്തിൽ പ്രസാദകരമായി ത്തന്നെ അക്കൊല്ലത്തെ പെരുന്നാൾ വിജയകരമായി പര്യവസാനിച്ചു. ചാരായ നേർച്ചയുടെ വരുമാനം കൂടാതെ തന്നെ കോലഞ്ചരി ഇടവക പുരോഗമനത്തിൽ നിന്ന് പുരോഗമനത്തിലേക്ക് ഇന്നു ത്വരിതഗമനം ചെയ്തുകൊണ്ടിരിക്കുകയാണ്. ഈ ശപിക്കപ്പെട്ട അനാചാരം നിറുത്തിയതു ദൈവാനുഗ്രഹത്തിനും ഐശ്വര്യത്തിനും ഒരു സുപ്രധാന കാരണമായി താൻ കാണുന്നു. മിഥുനം 29-ാം തീയതി പെരുന്നാൾ പൂർവ്വാധികം കേമമായി തന്നെ ഇന്നും നടന്നുകൊണ്ടിരിക്കുന്നു. ബ. കുന്നത്തച്ചനും നെച്ചൂപ്പാടം തോമ്മസ് ജ്യേഷ്ഠനും മറ്റ് അനേകംപേരും ഈ സംരംഭത്തിനു സഹായികളായിരുന്നു.

# 22

# ഒരുക്കത്തോടു കൂടിയുള്ള അന്ത്യഘട്ടം

**തി**രുമേനിക്ക് 80 വയസ്സിനു ശേഷം മാത്രമാണു രോഗവും ഓർമ്മക്കുറവും കണ്ടുതുടങ്ങിയത്. 80-ാമത്തെ വയസ്സിലും കർമ്മേൽ ദയറായ്ക്കു ചുറ്റുമുള്ള റോഡിൽ കൂടി ഒരു വടിയും പിടിച്ച് പ്രഭാത സവാരി നടത്തുമായിരുന്നു. പ്രമേഹത്തിന്റെ സ്വൽപമുപദ്രവമുണ്ടായിരുന്നതിന്നു ഇൻസുലിൻ എന്ന മരുന്ന് ദിവസേന കുത്തിവച്ചുകൊണ്ടിരുന്നു. തിരുമേനി ശരീരക്ഷീണം തുടങ്ങിയതോടെ സകല ചുമതലകളും തന്റെ കൂടെ 29 നീണ്ട വർഷങ്ങൾ ജീവിച്ച് തിരുമേനിക്കു പ്രിയംകരനായി കണ്ടിരുന്ന ഫാദർ പീലിപ്പോസിനെ ഏൽപിക്കുകയാണുണ്ടായത്. ഓരോ കാര്യത്തിലും തിരുമേനിയുടെ രീതിയും പോക്കും എന്താണെന്നു പീലിപ്പോസച്ചനു നന്നായി അറിയാമായിരുന്നു. തിരുമേനിയുടെ കാൽചുവടുകൾ ഓരോന്നും അച്ചൻ വശമാക്കിയിട്ടുണ്ട്. തിരുമേനിയുടെ വിശ്വസ്തനായ സെക്രട്ടറിയും വാത്സല്യവാനായ ആത്മിക മകനുമായിട്ടാണ് അച്ചൻ കർമ്മേലിൽ ജീവിച്ചത്. തിരുമേനിയെ കർമ്മേൽ നിന്ന് എറണാകുളം ലിസി ആശുപത്രിയിലാക്കിയ ശേഷം ഞങ്ങൾ പലർ തിരുമേനിയെ ശുശ്രൂഷിക്കാൻ മാറിമാറി അവിടെ ഉണ്ടായിരുന്നു. ഭക്ഷണസമയമാകുമ്പോൾ തിരുമേനിയെ വിളിച്ച് ഭക്ഷണസമയമായി എന്ന് പറഞ്ഞ് പൊടിയരിക്കഞ്ഞി കൊടുക്കാൻ തുടങ്ങും. പക്ഷേ, അച്ചനല്ലാതെ മറ്റാരു കൊടുത്താലും തിരുമേനി കുടിക്കയില്ല. അച്ചൻ "തിരുമേനി, തിരുമേനി, നമുക്കു സ്വൽപം കഞ്ഞി കുടിക്കാ"മെന്നു ഉറക്കെ പറഞ്ഞു, കഞ്ഞി സ്പൂണിൽ വായിലേക്കു ഒഴിച്ചുകൊടുക്കുമ്പോൾ അതു കുടിക്കുമായിരുന്നു.

അച്ചൻ എഴുതുന്നു: ജനുവരി 14-നു ഞായറാഴ്ച രാവിലെ ഞാൻ വി. കുർബാനയ്ക്കായി പള്ളിയകത്തേക്കു പോയി. തിരുമനസ്സുകൊണ്ടു പതിവായി പള്ളിയകത്തേക്കു വരേണ്ട സമയത്തുവന്നു. എന്നോടു 'അച്ചാ! എനിക്കു നെഞ്ചിനു വേദന, സുഖമില്ല. അതുകൊണ്ട് ഞാൻ മുറിയിൽ തന്നെ വിശ്രമിക്കട്ടെ' എന്നു കൽപ്പിച്ചിട്ടു മുറിയിൽ പോയിക്കിടന്നു. പള്ളിയകത്തു അപ്പോൾ ഉണ്ടായിരുന്ന രണ്ടു നഴ്സുമാരെ തിരുമേനിയുടെ പരിചരണത്തിനായി ഏർപ്പാടു ചെയ്തു. വേദനയ്ക്കു ഒട്ടും കുറവു വന്നില്ല. ഉടൻതന്നെ കാറിൽ എറണാകുളം ലിസി ആശുപത്രിയിൽ എത്തി. ഡോക്ടർ പരിശോധന നടത്തി അഡ്മിറ്റു ചെയ്തു. സന്ധ്യയോടു കൂടി ഡോക്ടർ ജോസഫ് കുര്യൻ വന്നു പരിശോധിച്ചു ചികിത്സ തുടങ്ങി.

ഏതാനും ദിവസങ്ങൾ കൊണ്ടു വേദന ശമിച്ചു. ആശുപത്രിയിൽ നിന്നും പ്രമേഹരോഗികൾക്കുള്ള പ്രത്യേക ഭക്ഷണമായിരുന്നു തിരുമേനിക്കു നൽകി വന്നത്. ജനുവരി 17-ാം തീയതി ഉച്ചയ്ക്കു പതിവനുസരിച്ചുള്ള ഭക്ഷണം വിശപ്പില്ലായെന്നു പറഞ്ഞു കഴിച്ചില്ല. ശ്വാസം മുട്ടലനുഭവപ്പെട്ടു. ഡോക്ടർ ഉടൻ എത്തി പരിശോധിച്ചു. ഹൃദ്രോഗമാണ്. ന്യൂമോണിയായും പിടിപെട്ടിട്ടുണ്ട്. പെട്ടെന്നു ഓക്സിജൻ കൊടുത്തു. കുത്തിവച്ചു. ക്ഷീണം വർദ്ധിച്ചു തുടങ്ങി. അന്നു മുതൽ സംസാരശക്തി കുറഞ്ഞു. ആലുവായിൽ നിന്നു പീലിപ്പോസ് മാർ തെയൊഫിലോസ് തിരുമേനി വന്നു തൈലാഭി ഷേക ശുശ്രൂഷ നടത്തി. വിവരം കാട്ടുതീ പോലെ പടർന്നതിനാൽ എറ ണാകുളം ഇടവകക്കാർ പലരും വന്നെത്തി. പല ഇടവകകളിൽ നിന്ന് അനേകം പേർ വന്നുകൊണ്ടിരുന്നു. പ്രത്യേകിച്ചു പുതുക്രിസ്ത്യാനികൾ. ആ രാത്രിയിൽ അൽപം ആശ്വാസം തിരുമേനിക്കുണ്ടായി. പിറ്റേദിവസം ഞായറാഴ്ച മാർ തെയോഫിലോസ് തിരുമേനി വി. കുർബാന നൽകി. അന്നു മുതൽ രണ്ടു ദിവസത്തേക്കു തിരുമേനിക്കു വളരെ ആശ്വാസം ഉണ്ടായിരുന്നു. എന്നാൽ വീണ്ടും ആലസ്യം വർദ്ധിച്ചു. കിടക്കുവാൻ പ്രയാസം. കൂടെക്കൂടെ എഴുന്നേറ്റിരിക്കണം. അസ്വസ്ഥനായി കാണപ്പെ ട്ടപ്പോൾ ഉറക്കഗുളികകൾ കൊടുത്തുകൊണ്ടിരുന്നു. പല മരുന്നുകളും കുത്തിവച്ചു. ഞങ്ങൾ തിരുമേനിയെ തലോടുകയും ശുശ്രൂഷിക്കയും ചെയ്തപ്പോൾ “ആത്മികവും ലൗകികവുമായ സേവനം ചെയ്‌വിൻ” എന്നി ങ്ങനെ പല പ്രാവശ്യം ആവർത്തിച്ചു പറയുമായിരുന്നു. ഇതായിരുന്നു തിരുമേനിയുടെ അന്ത്യവചനങ്ങൾ. ശ്വാസം മുട്ടൽ അനുഭവപ്പെടുമ്പോൾ എഴുന്നേറ്റിരിക്കുന്നത് അൽപം ആശ്വാസമായിരുന്നു. ആ അവസരത്തിൽ കൽപിക്കുന്നതു ‘ഇനി എന്താണ് നമ്മുടെ പ്രോഗ്രാം” എന്നാണ്. നെഞ്ചു വേദന, ഹൃദ്രോഗം ഇവയ്ക്കു സ്വൽപം നിയന്ത്രണം ഉണ്ടായപ്പോൾ കിഡ്നി പ്രവർത്തനരഹിതമായി. പ. കാതോലിക്കാബാവാ തിരുമേനിയും മറ്റഭിവന്ദ്യ തിരുമേനിമാരും മറ്റു സഭകളിലെ മേൽപട്ടക്കാരും അൽമായ ക്കാരുമായി ഒട്ടുവളരെപ്പേർ തിരുമേനിയെ സന്ദർശിക്കയും ചെയ്തു. പി. പി. വർക്കിയും സ്ലീബാദാസന്മാരായ അച്ചന്മാർ, അൽമായക്കാർ എന്നി വരും മാറിമാറി ഉറക്കമിളച്ച് തിരുമേനിയെ ശുശ്രൂഷിച്ചുകൊണ്ടിരുന്നു. വ്യാഴാഴ്ച സന്ധ്യ മുതൽ തിരുമേനിക്കു ആലസ്യം വർദ്ധിച്ചു. അന്നു എന്നോടുകൂടി സ്ലീബാദാസന്മാരായ കെ. പി. വറുഗീസ്, പി. കെ ദാനി യേൽ, എം. ഐ. വറുഗീസ് ശെമ്മാശ്ശൻ, ഇസ്രായേലച്ചൻ എന്നിവർ ഉണ്ടാ യിരുന്നു. ഡോക്ടറുടെ നിർദ്ദേശപ്രകാരം ഒരു കുപ്പി ദ്രാവകം (വിറ്റാമിൻ, ഗ്ളൂക്കോസ് മുതലായവ) തിരുമേനിയുടെ കാലിന്റെ ഞരമ്പിൽ കൂടിക്ക യറ്റി. ഓക്സിജൻ കൊടുത്തു. കുത്തിവച്ചു. വിഷമം വർദ്ധിച്ചു വരികയ ല്ലാതെ കുറവ് അനുഭവപ്പെട്ടില്ല. എഴുന്നേറ്റിരിക്കണം. എപ്പോഴും ശ്വാസം തള്ളൽ. വെള്ളിയാഴ്ച വെളുപ്പിനു രണ്ടു മണി മുതൽ തീരെ കിടക്കാതെ

യായി. പല തലയിണകൾ അടുക്കിവച്ച് അതിൽ ചാരിക്കിടത്തി. എന്നിട്ടും വിഷമത തന്നെ. ഒടുവിൽ സ്ലീബാദാസൻ ദാനിയേലിന്റെ നെഞ്ചത്തു ചാരിക്കിടക്കയും ഞാൻ മുമ്പിൽ നിന്നു കൊണ്ടു നെഞ്ചു തടവുകയും ചെയ്തു. തിരുമേനി പല പ്രാവശ്യം കൈകൾ എടുത്തു മുമ്പോട്ടായുകയും പിറകോട്ടു ചാരുകയും ചെയ്തു. അല്പസമയം കഴിഞ്ഞു മൂന്നു പ്രാവശ്യം കുരിശു വരയ്ക്കുന്നതു കണ്ടപ്പോൾ ദാനിയേൽ അറിയിച്ചു, "തിരുമേനി, നേരം വെളുക്കാറായില്ലല്ലോ, നമസ്കരിപ്പാൻ" എന്ന്. അതു കഴിഞ്ഞയുടനെ രണ്ടുമൂന്നു ചെറുശബ്ദം പുറപ്പെടുവിച്ചുകൊണ്ടു വായ് തുറന്നതും കൈകൾ രണ്ടും എന്റെ തലമേൽ വച്ചതും എന്നെന്നേക്കുമായി യാത്രയായതും ഒരുമിച്ചു കഴിഞ്ഞു."

ഫെബ്രുവരി രണ്ട് - മായൽത്തോ - നമ്മുടെ കർത്താവിന്റെ ദേവാലയ പ്രവേശനപ്പെരുന്നാൾ ദിവസം രാത്രി മൂന്നു മണിക്കു ദൈവദാസൻ തന്റെ സ്വർഗ്ഗീയഭവനത്തിലേക്കു പ്രവേശിച്ചു.

തിരുമനസ്സിലെ ജീവിതം പോലെതന്നെ ഈ ലോകത്തിൽ നിന്നുള്ള യാത്രയും ലളിതമായിരുന്നു. തിരുമേനി പാവങ്ങൾക്കു വേണ്ടി ജീവിച്ചു. പാവങ്ങൾക്കുവേണ്ടി പ്രവർത്തിച്ചു. പാവങ്ങളുടെ കൈകളിൽ കിടന്നു മരിച്ചു (സ്ലീബാദാസൻ ദാനിയേൽ ഒരു അവശ ക്രൈസ്തവനും തിരുമേനി മാമോദീസാ മുക്കിയയാളുമാണ്). ഞങ്ങൾ ഉടനെ അംശവസ്ത്രങ്ങൾ ധരിപ്പിച്ച് കസേരയിൽ ഇരുത്തി വടിയും പിടിപ്പിച്ചു. അപ്പോഴേക്കും എറണാകുളം പള്ളിയിൽ നിന്നച്ചനും മറ്റു സുഹൃത്തുക്കളും എത്തിക്കഴിഞ്ഞു. ഉടൻ തന്നെ മൃതദേഹവുമായി എറണാകുളം, തൃപ്പൂണിത്തുറ, കരിങ്ങാച്ചിറ എന്നീ പള്ളികളുടെ പടിക്കൽ എത്തി പ്രാർത്ഥിച്ചു. കർമ്മേൽ ദയറായിൽ വെളുപ്പിനു 5 മണിയോടു കൂടി എത്തിച്ചേർന്നു.

**കബറടക്കം**

തിരുമേനി കാലംചെയ്തു. കമ്പികൾ വഴിയായും പത്രങ്ങൾ വഴിയായും ഈ വിവരം പ്രചരിച്ചതോടെ മലങ്കരയുടെ തെക്കും വടക്കും ഉള്ള അനേകമനേകം ഇടവകകളിൽ നിന്ന് ജനതതി കർമ്മേലിലേക്കു പാഞ്ഞെത്തി. തിരുമേനിയുടെ "സന്തോഷവും കിരീടവു"മായ പുതുക്രിസ്ത്യാനികൾ കർമ്മേലിലേക്കു പാഞ്ഞു. കടമറ്റം, കോലഞ്ചേരി മുതലായ ഇടവകകളിൽ നിന്ന് അവരുടെ ഒരു ജാഥ തന്നെ കർമ്മേലിൽ വന്നുചേർന്നു.

പരിശുദ്ധ ഔഗേൻ കാതോലിക്കാബാവാ തിരുമേനി മറ്റു തിരുമേനിമാരുടെ സഹകരണത്തോടു കൂടി കബറടക്കശുശ്രൂഷകൾ നിർവ്വഹിച്ചു. "ജീവിതംപോലെ തന്നെ ലളിതമായ കബറടക്കം" എന്ന മനോരമ സഹപത്രാധിപർ കെ. വി. മാമ്മന്റെ റിപ്പോർട്ട് അക്ഷരംപ്രതി ശരിയായിരുന്നു.

രഥമോ മറ്റു വാഹനങ്ങളോ ഇല്ലായിരുന്നു. കൈകളിൽ വഹിച്ചു കൊണ്ടായിരുന്നു വിലാപയാത്ര. താൻ ഏറ്റം സ്നേഹിച്ചു ബഹുമാനിച്ചിരുന്ന, തന്റെ രക്ഷാധികാരത്തിൻകീഴിൽ പ്രവർത്തിച്ചുവരുന്ന സമൂഹസ്ഥാപകൻ, തന്റെ ഉറ്റമിത്രം എന്നീ നിലകളിലുള്ള തിരുമേനിയുടെ കബറടക്കം ബാവാതിരുമേനി ഗൽഗദത്തോടെയാണ് പൂർത്തിയാക്കിയത്. ആയിരമായിരം കുടിലുകൾ കയറിയിറങ്ങിയ ആ കാലുകൾ ഇനി ചലിക്കയില്ലല്ലോ. പാവപ്പെട്ട കുടിലുകളിൽ സുവിശേഷം ലളിതമായ ഭാഷയിൽ അറിയിച്ച ആ നാവ് ഇനി ശബ്ദിക്കയില്ലല്ലോ. നൂറു നൂറു വിധവകൾക്കു കോടിവസ്ത്രവും സ്കൂൾകുട്ടികൾക്കും മറ്റും ധനസഹായവും ചെയ്വാൻ നീട്ടിയ ആ തൃക്കരങ്ങൾ ഇനി അനങ്ങുകയില്ലല്ലോ. അതേ അവ നിശ്ചലമാണ് നിശബ്ദമാണ്.

പക്ഷേ, കർമ്മേലിലെ കർമ്മയോഗിയുടെ കബർ നിശ്ശബ്ദമല്ല തന്നെ.

# 23

# കടന്നുപോയ 40 വർഷം

**സു**വിശേഷപ്രവർത്തനത്തെ സംബന്ധിച്ചിടത്തോളം ദിശാബോധം നഷ്ടപ്പെട്ട് നിശ്ചലമായി ഉറങ്ങിക്കിടന്ന മലങ്കരസഭാ സാഗരത്തിൽ ഒരു കൊടുങ്കാറ്റു സൃഷ്ടിച്ചു കടന്നുപോയ പുണ്യചരിതനായ പത്രോസ് മാർ ഒസ്താത്തിയോസിന്റെ കാലശേഷം പഴയ തീക്ഷ്ണതയോടും ഉത്സാഹത്തോടും മുന്നോട്ടു നീങ്ങാൻ സമൂഹത്തിനു സാധിക്കാതെ വന്നതിന്റെ കാരണങ്ങൾ പലതാണ്. ഒരു വമ്പന്റെ പിമ്പേ വന്നവർക്കു ആദർശധീരനായ ആ അതുല്യ മിഷനറിവീരനെപ്പോലെ പ്രവർത്തിക്കാനുള്ള ആന്തരിക ആത്മീയ ആവേശവും കർമ്മശേഷിയും വേണ്ടത്ര ജനസഹകരണവും ലഭിക്കാഞ്ഞതു പ്രവർത്തകരുടെ മാത്രം കുറ്റമല്ലല്ലോ. സാമൂഹ്യ - രാഷ്ട്രീയ - വിദ്യാഭ്യാസ - മതപരിവർത്തന രംഗങ്ങളിലെ പുരോഗതിയും മാറ്റങ്ങളും, പഴയകാല പ്രവർത്തനങ്ങൾക്കു വർദ്ധിതവീര്യത്തോടും ദർശനത്തോടും മുമ്പോട്ടു പോകുവാൻ പല തടസ്സങ്ങൾ സൃഷ്ടിച്ചു. ക്ഷേത്രപ്രവേശനം മൂലമുണ്ടായ ഭൂരിപക്ഷ സമൂഹത്തിന്റെ വീക്ഷണമാറ്റം ഒരു സുപ്രധാന ഘടകമായിരുന്നു. മതം മാറുന്നവർക്കു സർക്കാരിന്റെ ആനുകൂല്യങ്ങൾ നിഷേധിച്ചതും ദലിത് വിഭാഗങ്ങൾക്ക് ഒട്ടധികം അവസരങ്ങളും പ്രത്യേക പരിഗണനകളും ലഭിച്ചതും സമൂഹത്തിന്റെ പ്രവർത്തനങ്ങൾക്കു വിലങ്ങുതടികളായി. കൂടാതെ പഴയസുറിയാനി ക്രിസ്ത്യാനികളിൽ പലർക്കും സമൂഹം സഭയോടു ചേർക്കുന്നവരെ തുല്യരായി പരിഗണിക്കുന്നതിനുള്ള മാനസിക അവസ്ഥയും പലപ്പോഴും കമ്മിയായിരുന്നു. മൂക്കഞ്ചേരിൽ തിരുമേനിയുടെ കാലശേഷം സമൂഹത്തിനു ചുക്കാൻപിടിച്ച പ്രഗല്ഭരായ മെത്രാപ്പോലീത്തന്മാർക്ക് ആർക്കും തന്നെ സമൂഹത്തിനു വേണ്ടി ആവശ്യമായ സമയം ചെലവിടാൻ സാധിക്കാതെ വന്നത് അവർക്കു സഭയിലും ഭദ്രാസനങ്ങളിലും വലിയ ഉത്തരവാദിത്വങ്ങൾ ഉണ്ടായതുകൊണ്ടാണ്. അടിമുടി മിഷനറി രക്തം ഒഴുകികൊണ്ടിരിക്കുന്ന സമൂഹത്തിനു നവജീവൻ നൽകാനുള്ള നല്ല പദ്ധതികളോ പുതിയ പ്രവർത്തനസരണികളോ ആർക്കും തന്നെ വിഭാവനം ചെയ്തു നടപ്പിലാക്കാനും സാധിച്ചില്ല. ഈ പ്രത്യേക സാഹചര്യത്തിൽ മിഷൻ ബോർഡിനു സമൂഹത്തെ ഏറ്റെടുക്കണമെന്ന ചിന്ത ഉണ്ടായിരുന്നു എങ്കിലും സമൂഹത്തിന്റെ തനിമ നിലനിർത്തണമെന്നുള്ള പ്രവർത്തകരുടെ താല്പര്യവും ഒരുതരം വാശിയും അതിനു പരവതാനി വിരിച്ചില്ല. തൻനിമിത്തം കഴിഞ്ഞ 40 വർഷത്തെ സമൂഹപ്രവർത്തനത്തിൽ സഭയ്ക്കോ സമൂഹത്തിനോ അമിതമായി ആഹ്ലാദിക്കാനോ സംതൃപ്തരായിരിക്കാനോ സാധിക്കുകയില്ലെന്നു

സമൂഹവുമായി അടുത്തും അകന്നു നിന്നും പ്രവർത്തിക്കുന്നവർക്കു ചൂണ്ടിക്കാണിക്കാനാവും. തീവ്രവാദികളുടെ മനോഭാവത്തോടെ ക്രൈസ്തവ വീക്ഷണത്തെ താറടിച്ച് വടക്ക് ഒരു പുതിയ സഭയോ സംഘടനയോ ഉണ്ടാക്കാൻ ശ്രമിക്കുന്നവരുടെ ദുഷ്ടലക്ഷ്യങ്ങളും സമൂഹത്തെ പീഡിപ്പിച്ചുകൊണ്ടിരുന്നു.

ഒന്നാം നൂറ്റാണ്ടു മുതൽ ഒന്നായിരിക്കുന്ന മലങ്കരസഭയുടെ ചില സ്വത്തുക്കൾ ക്രൂരന്മാരായ കുടികിടപ്പുകാരേപ്പോലെ നിശാഹാരസമരം നടത്തിയും ബലം പ്രയോഗിച്ചും കൈക്കലാക്കി സിറിയായിലെപ്പോലെ കേരളത്തിലും 'സ്വർഗ്ഗരാജ്യം' സ്ഥാപിക്കാൻ വെമ്പൽകൊള്ളുന്ന ചില ബദൽ സ്ഥാനികളുടെ നീക്കങ്ങളും കൊല്ലും, തല്ലും, സ്നേഹത്തിന്റേയും ഐക്യത്തിന്റേയും പ്രതീകമായ മിഷനറി പ്രവർത്തനങ്ങൾക്കും പ്രദാനം ചെയ്ത തെറ്റായ സാക്ഷ്യങ്ങളും സമൂഹപ്രവർത്തനങ്ങൾക്കു മങ്ങലേൽപ്പിച്ചിട്ടുണ്ട്. എന്നിരിക്കിലും ഈ ആസൂത്രിത പ്രവാഹത്തിൽ സമൂഹത്തെ മുങ്ങാൻ അനുവദിക്കാതെ ചില കരകളിൽ അടുപ്പിക്കാൻ ഇന്നത്തെ പ്രവർത്തകർ ചെയ്യുന്ന സേവനങ്ങൾ ചെറുതായി കാണാനും സാധ്യമല്ല.

കഴിഞ്ഞ നാല്പതു വർഷത്തെ പ്രവർത്തനങ്ങളുടെ ഒരു സംഗ്രഹമാണു ചുവടെ ചേർക്കുന്നത്.

രോഗിയായ ശേഷം സമൂഹസ്ഥാപകൻ കാലം ചെയ്യുന്ന 1968 ഫെബ്രുവരി രണ്ടു വരെയും സമൂഹകാര്യങ്ങൾ അന്വേഷിച്ചുകൊണ്ടിരുന്നു. എറണാകുളം ലിസി ആശുപത്രിയിൽ ചികിത്സാർത്ഥം പ്രവേശിക്കപ്പെട്ട മാർ ഒസ്താത്തിയോസ് തിരുമേനി തന്നെ കാണാൻ വരുന്നവരോടെല്ലാം സമൂഹപ്രവർത്തനങ്ങളെപ്പറ്റിയും അതിന്റെ ഭാവിയെപ്പറ്റിയുമാണു സംസാരിച്ചത്. മിഷനറിരംഗത്തെ ആ അനുപമ കർമ്മയോഗി 1968 ഫെബ്രുവരി രണ്ടാം തീയതി - മായൽത്തൊ പെരുന്നാളിൽ - തികഞ്ഞ സംതൃപ്തിയോടെയാണു കർമ്മേൽ ദയറ വിട്ടത്.

അടുത്ത സമൂഹം പ്രസിഡന്റ് ആരായിരിക്കുമെന്നുള്ള ചിന്ത പ്രവർത്തകരെ ആശങ്കയുടെ വാൾമുനയിൽ നിറുത്തി എങ്കിലും മാത്യൂസ് മാർ അത്താനാസ്യോസിനെ (പിന്നീട് മാത്യൂസ് I കാതോലിക്കാ) സമൂഹത്തിന്റെ ചുമതല ഏല്പിച്ചുകൊണ്ടുള്ള പ. സുന്നഹദോസിന്റെ തീരുമാനം പരക്കെ സ്വാഗതം ചെയ്യപ്പെട്ടു. പണ്ഡിതനും ചിന്തകനും സഭയുടെ ഭാവിയെപ്പറ്റി വ്യക്തമായ ധാരണയും ഉണ്ടായിരുന്ന മാത്യൂസ് മാർ അത്താനാസ്യോസ് സമൂഹപ്രവർത്തകരെ വിളിച്ചുകൂട്ടി പുതിയ കർമ്മമേഖലകൾ ചൂണ്ടിക്കാട്ടി.

അദ്ദേഹം 1976 വരെ സമൂഹാധ്യക്ഷനായി തുടർന്നതിനിടയിൽ സംഘടനയുടെ മുതിർന്ന അംഗങ്ങളായ ടി. വി. പീലിപ്പോസ് കോർഎപ്പിസ്

ക്കോപ്പാ, പി. കെ. ദാനിയേൽ, യു. പി. ചാണ്ടി, എം. റ്റി. ശാമുവേൽ (ഇപ്പോൾ ശെമവൂൻ റമ്പാൻ), പി. ഐ. തോമസ് മുതലായവരെ വിളിച്ചു കൂട്ടി ചർച്ചകൾ നടത്തി പുതിയ പ്രവർത്തന മേഖലകളിൽ കണ്ടെത്താൻ ആവശ്യമായ പ്രചോദനവും മാർഗ്ഗദർശനവും നൽകി. സമൂഹത്തിന്റെ നേട്ടങ്ങൾ, കോട്ടങ്ങൾ എന്നിവയെപ്പറ്റി നല്ല തിട്ടമുണ്ടായിരുന്ന മേല്പട്ടക്കാരനായിരുന്ന വട്ടക്കുന്നേൽ തിരുമേനി. ജീവിതത്തിൽ എന്നും സഭാ കേന്ദ്രത്തിൽ നിലകൊണ്ട മാർ അത്താനാസ്യോസ് തിരുമേനി ഭാരിച്ച കർത്തവ്യങ്ങൾക്കിടയിലും സമയം കണ്ടെത്തി സമൂഹത്തിന്റെ പല വേലസ്ഥലങ്ങളിലെത്തുകയും സാധുസംരക്ഷണത്തിൽ സ്ഥാപകനെപ്പോലെ തന്നെ താല്പര്യപൂർവ്വം പ്രവർത്തിക്കുകയും ചെയ്ത കാര്യം പലർക്കും അജ്ഞാതമാണ്. കാരണം അദ്ദേഹം പബ്ലിസിറ്റി ആഗ്രഹിച്ചിരുന്ന ഒരു മേല്പട്ടക്കാരനല്ലായിരുന്നു. അദ്ദേഹം പത്രം ഓഫീസുകളിൽ പോവുകയോ പത്രക്കാരെ കാണുകയോ ചെയ്യുന്ന ആളല്ലായിരുന്നു. ഈ പുസ്തകത്തിന്റെ രണ്ടാം പതിപ്പിന് അദ്ദേഹം എഴുതിയ അവതാരിക വായിച്ചാലറിയാം അദ്ദേഹത്തിന് സ്ലീബാദാസ സമൂഹത്തെപ്പറ്റിയും മൂക്കഞ്ചേരിൽ തിരുമേനിയെപ്പറ്റിയും ഉണ്ടായിരുന്ന ആഴമായ അറിവും ദർശനവും.

1975-ൽ മലങ്കരസഭാധ്യക്ഷനായി വാഴിക്കപ്പെട്ട മാത്യൂസ് പ്രഥമൻ ബാവായ്ക്കു ബഹുമുഖ ജോലിഭാരംകൊണ്ടു സമൂഹത്തിന്റെ പ്രവർത്തനങ്ങളിൽ ശ്രദ്ധ ചെലുത്താൻ സാധിക്കാതെ വന്ന പശ്ചാത്തലത്തിൽ നിരണം ഭദ്രാസന മെത്രാപ്പോലീത്തായായ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് ആ സ്ഥാനത്തേയ്ക്കു നിയോഗിക്കപ്പെട്ടു. അദ്ദേഹം 1976-86 കാലഘട്ടത്തിൽ സമൂഹത്തിനു ചലനാത്മകമായ നേതൃത്വം നൽകി. തന്റെ പിൻഗാമി ഫാ. എം. വി. ജോർജ് ആയിരിക്കുമെന്നു മൂക്കഞ്ചേരിൽ തിരുമേനി പലവുരു പ്രസംഗിക്കുകയും എഴുതുകയും ചെയ്ത സംഗതി ഒരു പ്രവചന നിവൃത്തി പോലെ സംഭവിച്ചു. പത്രോസ് മാർ ഒസ്താത്തിയോസിന്റെ പാവനസ്മരണ നിലനിർത്താൻ വേണ്ടി ഗീവറുഗീസ് മാർ ഒസ്താത്തിയോസ് കർമ്മേൽ കുന്നിന്റെ നെറുകയിൽ ശിമയോൻ ഭവനം എന്ന വൃദ്ധമന്ദിരം സ്ഥാപിച്ചു. 1981-ൽ കല്ലിട്ട മന്ദിരം 1986-ൽ പൂർത്തിയായി. ഇന്ന് പ്രായമുള്ള ഏതാനും പേർ അവിടെ സസുഖം വസിക്കുന്നുണ്ട്. സ്ഥാപനങ്ങൾ സുവിശേഷവേലയ്ക്ക് തടസ്സമെന്നു വിശ്വസിക്കുകയും പരസ്യമായി പറയുകയും ചെയ്തുവന്ന മൂക്കഞ്ചേരിൽ തിരുമേനി ഒരു കെട്ടിടമോ വില കുറഞ്ഞ കാലത്ത് മലബാറിൽ ഒരു തോട്ടമോ സ്കൂളോ സ്ഥാപിച്ചിട്ടില്ല. സ്ഥാപനങ്ങൾക്കു പണം ഉണ്ടാകുമ്പോൾ കലഹകാരണമാകുമെന്ന് തിരുമേനി മുൻകണ്ടിരുന്നു.

അദ്ദേഹം ജീവിച്ചിരുന്ന കാലത്ത് കാറും കെട്ടിടവും അരമനയും ചെങ്കോലും ഹംസരഥ സ്വീകരണഘോഷയാത്രയും സോഫായും

മേശയും കസേരയും നല്ല കട്ടിലും ഒന്നും അദ്ദേഹത്തിന് സ്വീകാര്യമല്ലായിരുന്നു. ഒരു സ്റ്റൂളും പഴയ മാതൃകയിലുള്ള ഒരു മേശയും കൊണ്ട് തിരുമേനി സംതൃപ്തനായിരുന്നു. താൻ സന്ദർശിക്കുന്ന കുടിലുകളിൽ പലതിലും മേശയും കസേരയും ഒന്നും അദ്ദേഹം കണ്ടിരുന്നില്ല. പലയിടത്തും കുരണ്ടിയും തഴപ്പായും മാത്രം. പ്രമാണവും പ്രവൃത്തിയും സമന്വയിപ്പിച്ച സന്യാസിവര്യൻ.

സാധുക്കൾക്ക് ഓരോ വീടു വച്ചു കൊടുക്കുന്നതിനുള്ള പരിപാടികൾ പുതിയ അദ്ധ്യക്ഷൻ ആസൂത്രണം ചെയ്തു. മലങ്കരയുടെ പല ഭാഗങ്ങളിലായി രണ്ടു ഡസൻ വീടു വച്ചു കൊടുത്തു. ഇത് തിരുമേനിയുടെ ഭരണകാലത്തെ ശ്രദ്ധേയമായ നേട്ടമാണ്. കൂടുതൽ പ്രവർത്തനങ്ങൾക്കായി മാവേലിക്കര എം. റ്റി. സി. യിൽ നിന്നും പഠിച്ചിറങ്ങുന്ന വിദ്യാർത്ഥികളെ ലഭ്യമാക്കിയത് പ്രവർത്തനങ്ങൾ കൂടുതൽ പുരോഗമിക്കാനിടയാക്കി. അഭിവന്ദ്യ ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി മിഷൻ ബോർഡിന്റെ ഭാരിച്ച ചുമതല കാര്യക്ഷമതയോടെ ചെയ്യുന്നതിൽ സമൂഹത്തിനുള്ള നന്ദി വാക്കുകൾക്ക് അതീതമാണ്. നവതിയിൽ എത്തിയിട്ടും സുവിശേഷ സേവന പ്രവർത്തനങ്ങളിൽ സഭയിലെ ഏറ്റവും സീനിയറായ മെത്രാപ്പോലീത്താ കൂടുതൽ ഉൾക്കാഴ്ചയുള്ള ഒരു യുവാവിനെപ്പോലെയാണ് ഇന്നും പ്രവർത്തിക്കുന്നത്. വൈദികസെമിനാരി പഠനം ഇല്ലാത്ത ഒരു സ്ലീബാദാസന് നിലവിലുള്ള നിയമത്തെ മറികടന്നും തന്നോടാലോചിക്കാതെയും കാതോലിക്കാബാവാ പട്ടം കൊടുത്തതിലുള്ള പ്രതിഷേധ സൂചകമായിട്ടാണ് ഗീവർഗീസ് മാർ ഒസ്താത്തിയോസ് സമൂഹാധ്യക്ഷപദം കൈവിട്ടതെന്ന കാര്യം ഇന്ന് ഒരു രഹസ്യമല്ല.

തുടർന്ന് തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്താ ഫിലിപ്പോസ് മാർ യൗസേബിയോസ് തിരുമേനി മൂന്നു വർഷം സമൂഹത്തിന്റെ പ്രസിഡന്റായിരുന്നു. തിരുമേനിയും സ്ലീബാദാസന്മാരുമായി കൂടുതൽ പുരോഗമന കാര്യങ്ങളെക്കുറിച്ച് ചിന്തിക്കുകയും പല നൂതന പ്രവർത്തനങ്ങൾ നടപ്പാക്കുകയും ചെയ്തുവന്നു. മൂക്കഞ്ചേരിൽ തിരുമേനിയുടെ ഏറ്റവും അടുത്ത ആരാധകനെന്ന നിലയിൽ പ്രവർത്തിക്കുവാൻ അഭിവന്ദ്യ തിരുമേനിക്കു സാധിച്ചു. പ്രവർത്തകർക്കു കൂടുതൽ ഊർജ്ജം പകരാനും കഴിഞ്ഞു.

1991 മുതൽ 98 വരെ കൊച്ചി മെത്രാസന മെത്രാപ്പോലീത്താ സഖറിയ മാർ അന്തോണിയോസ് സമൂഹത്തിന്റെ ചുമതല വഹിച്ചു. തിരുമേനിയുടെ ഭരണകാലത്തു മൂക്കഞ്ചേരിൽ തിരുമേനിയെപ്പോലെ സ്ലീബാദാസ സമൂഹ കുടുംബാംഗങ്ങളുടെ വീടുകൾ സന്ദർശിക്കാനുള്ള താല്പര്യം പ്രകടിപ്പിച്ചു. അതനുസരിച്ച് സ്ലീബാദാസന്മാർ ഒരുമിച്ച് ഓരോ ഇടവക സന്ദർശിക്കു

കയും വീടുകളിൽ എത്തി പ്രാർത്ഥനകൾ നടത്തുകയും അവരുമായി പരിചയപ്പെടുകയും ചെയ്തു. തിരുമേനിയുടെ നേതൃത്വത്തിൽ ഓരോ വർഷവും 20 വീടുകൾ നന്നാക്കിക്കൊടുത്തു (ഓരോ വീടിനും 1500 രൂപ വീതം പുനരുദ്ധാരണ സഹായമായി നൽകി). പ. സുന്നഹദോസിന്റെ തീരുമാനപ്രകാരം അഞ്ചു വർഷത്തിൽക്കൂടുതൽ ഒരു മെത്രാപ്പോലീത്താ അദ്ധ്യക്ഷനായി തുടരുന്നത് അനുവദനീയമല്ലാത്തതിനാൽ ശ്ലാഘനീയ മായ സേവനത്തിനു ശേഷം തിരുമേനി പ്രസിഡന്റു സ്ഥാനത്തു നിന്നു മാറി. അതിനുശേഷം 1998 മുതൽ 2007 മാർച്ച് അവസാനം വരെ കണ്ടനാട് ഭദ്രാസന മെത്രാപ്പോലീത്താ ഡോ. മാത്യൂസ് മാർ സേവേറിയോസ് സമൂഹത്തിന്റെ ഭരണസാരഥ്യമേറ്റു. തിരുമേനിയുടെ പ്രവർത്തനകാലം ഒരു സുവർണ്ണദശയായിരുന്നു. മൂക്കഞ്ചേരിൽ തിരുമേനിയുടെ അതേ സ്വഭാ വത്തിലും രീതിയിലും തന്നെ പ്രവർത്തനങ്ങൾ ക്രോഡീകരിച്ചു. കാര്യക്ഷ മമായി പ്രവർത്തിക്കാൻ വേണ്ടി 2001-ൽ സമൂഹത്തെ പത്രോസ് മാർ ഒസ് താത്തിയോസ് മെമ്മോറിയൽ ചാരിറ്റബിൾ സൊസൈറ്റി ആക്കി പ്രവർ ത്തനങ്ങൾ ആരംഭിച്ചു. സൊസൈറ്റിയായി മാറിയ പ്രസ്ഥാനത്തിന് ഗവൺ മെന്റ് അംഗീകാരവും നേടാനായി. സൊസൈറ്റി, സെക്രട്ടറി, ട്രഷറാർ, ബോർഡ് മെമ്പേഴ്സ് തുടങ്ങിയവരേയും തെരഞ്ഞെടുത്തു. 100 രൂപ അംഗത്വഫീസ് വെച്ച് സഭയിലുള്ള എല്ലാവരെയും ഈ പ്രസ്ഥാനത്തിന്റെ അംഗങ്ങളാക്കുവാൻ ശ്രമിക്കുന്നുണ്ട്.

ഇടയ്ക്കിടെ ബോർഡ് യോഗങ്ങളും അംഗങ്ങളുടെ യോഗവും നടത്തു കയും ഉപദേശങ്ങൾ നൽകുകയും ചെയ്തു. അതോടൊപ്പം തന്നെ സമൂ ഹത്തിന്റെ പ്രവർത്തനമേഖലകളെ ഏഴായി തിരിച്ച് കോർണർ മീറ്റിംങ് നടത്തുവാനും സമൂഹഅംഗങ്ങളുടെ കുട്ടികൾക്ക് പല തരത്തിലുള്ള കലാ മത്സരങ്ങൾ നടത്തുവാനും സാധിച്ചു. ഇതിനും പുറമേ സമൂഹ പ്രവർത്ത നങ്ങളുടെ പ്രതിനിധിയായി സഭാ മാനേജിംഗ് കമ്മിറ്റിയിലേക്ക് മല്ലപ്പള്ളി ഇലവുങ്കൽ ഇടവകയിലെ എം. പി. പത്രോസിനെ തെരഞ്ഞെടുത്തതും തിരുമേനിയുടെ ശ്രമഫലമായിട്ടാണ്.

ഇതിനും പുറമേ സമൂഹത്തിലെ അംഗങ്ങളുടെ വീടുകൾ സന്ദർശി ക്കുവാൻ തിരുമേനി സന്നദ്ധത പ്രകടിപ്പിച്ച് സ്ലീബാദാസന്മാരുമൊത്ത് കാടും, മലയും കയറുവാൻ തുടങ്ങി. പല ഭദ്രാസനങ്ങളിലുമുള്ള സ്ലീബാ ദാസ കുടുംബങ്ങൾ സന്ദർശിച്ചു. 1250 കുടുംബങ്ങൾ തിരുമേനിയുടെ നേതൃത്വത്തിൽ സന്ദർശിക്കുവാൻ ഇടയായി. സാധുസംരക്ഷണ പ്രവർ ത്തനങ്ങൾ കൂടുതലായി ചെയ്യുവാൻ സാധിച്ചു. വീടുകളുടെ മെയിന്റന ൻസ് പണികൾക്കും ടോയ്ലറ്റ് പണികൾക്കുമുള്ള സഹായവും നൽകി. കൂടാതെ വിദ്യാഭ്യാസരംഗങ്ങളിൽ മുന്നോട്ടു വരുന്ന അർഹരായ ആൺകു ട്ടികൾക്കും, പെൺകുട്ടികൾക്കും, നേഴ്സിംഗ്, എൻജിനിയറിംഗ്, പ്രൊഫ

ഷണൽ കോഴ്സുകൾ പഠിക്കുന്നവർക്ക് മാസംതോറും ഹോസ്റ്റൽ ഫീസായി 500 രൂപ കൊടുക്കുവാൻ തീരുമാനിച്ച് കൊടുത്തുകൊണ്ടിരിക്കുന്നു. സഞ്ചാരവേളകളിൽ അഭിവന്ദ്യ തിരുമേനി കർമ്മേലിൽ കയറി കാര്യങ്ങൾ അന്വേഷിച്ചു വന്നു. പ്രവർത്തനങ്ങൾ വളരെ ഊർജ്ജസ്വലതയോടെ നടത്തുകയും സ്ലീബാദാസ സമൂഹ പ്രവർത്തനങ്ങളെക്കുറിച്ച് സഭയുടെ ഓരോ കേന്ദ്രത്തിലും പോയി ജനങ്ങളെ ബോധവത്കരിക്കുകയും ചെയ്തത് സമൂഹത്തിന് വലിയൊരു മുതൽക്കൂട്ടായി. മലങ്കര സഭയിൽ നിന്നും സ്ലീബാദാസ സമൂഹപ്രവർത്തനത്തിനുള്ള ഗ്രാന്റ് ഒരു ലക്ഷം രൂപ അനുവദിച്ചു. 2007-ലെ സുന്നഹദോസിന്റെ കല്പനപ്രകാരം തിരുമേനിയെ സുന്നഹദോസ് സെക്രട്ടറി സ്ഥാനത്തേക്ക് ഉയർത്തിയപ്പോൾ കൂടുതൽ ചുമതലകൾ വഹിക്കേണ്ടി വന്നതിനാൽ പ. സുന്നഹദോസ് തിരുമേനിയെ പ്രസിഡന്റ് സ്ഥാനത്തു നിന്നു മാറ്റി വീണ്ടും സഖറിയ മാർ അന്തോണിയോസ് തിരുമേനിയെ പ്രസിഡന്റായി നിയമിച്ചു.

അഭിവന്ദ്യ സഖറിയാ മാർ അന്തോണിയോസ് തിരുമേനി 2007 ഏപ്രിലിൽ സമൂഹം പ്രസിഡന്റ് സ്ഥാനം ഏറ്റു. പാവപ്പെട്ട കുടുംബാംഗങ്ങളെ നേരിട്ടു കാണുവാൻ ഇപ്പോൾ ശ്രമിച്ചുകൊണ്ടിരിക്കുന്നു. പുതിയ പ്രവർത്തനങ്ങൾ ഏറ്റെടുക്കാനും ഉദ്ദേശിക്കുന്നു. ഇപ്പോൾ ഭദ്രാസന ഭരണത്തിൽ നിന്നു റിട്ടയർ ചെയ്ത് പൂർണ്ണസമയം സ്ലീബാദാസ സമൂഹത്തിനായി പ്രവർത്തിക്കുവാനാഗ്രഹിക്കുന്നതായി പ. സുന്നഹദോസിനെ അറിയിച്ചിട്ടുണ്ട്. പ. സുന്നഹദോസ് ആ തീരുമാനം അംഗീകരിക്കുകയാണെങ്കിൽ അത് സ്ലീബാദാസ സമൂഹത്തിന് ഒരു വലിയ മുതൽകൂട്ടായിരിക്കും.

മൂക്കഞ്ചേരിൽ തിരുമേനിയുടെ കാലത്ത് നടത്തിയ പ്രവർത്തനങ്ങൾ തിരുമേനിയുടെ കാലശേഷം അതുപോലെ നടക്കുമോ എന്ന് സഭയിലെ പല നേതാക്കന്മാർക്കും ആശങ്ക ഉണ്ടായിരുന്നു. സാധുക്കളുടെ ഇടയിൽ പ്രവർത്തിക്കുന്ന ഈ സംഘത്തിന്റെ പ്രവർത്തനം സാധുക്കൾ തന്നെ നടത്തട്ടെ എന്ന ചിന്തയാണ് പലർക്കും ഉള്ളത്. പാവപ്പെട്ടവരെ മുഖ്യധാരയിലേക്ക് കൊണ്ടുവരുവാൻ മുൻകാല പ്രസിഡന്റുമാർ ആഗ്രഹിച്ചു. ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി കൽപ്പിക്കുന്നതുപോലെ സുവിശേഷത്തിനു മുൻതൂക്കം കൊടുക്കുവാൻ നമുക്ക് സാധിച്ചിട്ടില്ല. സുവിശേഷമില്ലാത്ത സഭ ചത്ത സഭയാണെന്ന് തിരുമേനി പറയുന്നത് അന്വർത്ഥമാണ്. മൂക്കഞ്ചേരിൽ തിരുമേനിയുടെ പ്രോഗ്രാമനുസരിച്ചുള്ള പ്രവർത്തനങ്ങൾ ഇന്നും അപ്രകാരം നടന്നുവരുന്നുണ്ട്. സുവിശേഷ വാർഷിക സഞ്ചാരയോഗങ്ങൾ, കുടിൽ സന്ദർശനം, സാധു സംരക്ഷണം മുതലായവയാണ് ഇന്നും നടത്തുന്നത്.

ചില വടക്കൻ പ്രദേശങ്ങളിൽ, തിരുമേനിമാർക്കും, വൈദികർക്കും

പ്രവേശിക്കാൻ പറ്റാത്ത പള്ളികളിൽ സ്ലീബാദാസന്മാർക്കു കയറി സുവിശേഷപ്രവർത്തനം നടത്തുവാൻ സാധിക്കുന്നു. ദൈവകൃപയാൽ 84 വർഷമായി ഈ സുവിശേഷദീപം കെട്ടുപോകാതെ കത്തിജ്വലിക്കുകയാണ്.

പ. പരുമല തിരുമേനിയുടെയും പുണ്യശ്ലോകനായ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെയും കാലടികളെ പിൻപറ്റിക്കൊണ്ട് പ്രവർത്തകർ ഇന്നും മുന്നേറുന്നു. സമൂഹത്തിന്റെ വാർഷികം വർഷംതോറും സെപ്റ്റംബർ 14-നു ഓരോ പള്ളിയിൽ വച്ചാണു നടത്തിവരുന്നത്. കഴിഞ്ഞ ആറ് വർഷമായി സമൂഹവാർഷികം നടത്തുന്നത് സഭയുടെ ആത്മീയശക്തിയുടെ മുഖ്യ ഉറവയായ പരുമലപ്പള്ളിയിൽ വച്ചാണെന്നു എടുത്തുപറയാൻ ആഗ്രഹിക്കുന്നു.



**ഫീലിപ്പോസ് മാർ യൗസേബിയോസ്**



**മാത്യൂസ് മാർ സേവേറിയോസ്**



**സഖറിയ മാർ അന്തോണിയോസ്**

# 24

# ഞാൻ കണ്ട മറക്കാനാവാത്ത മൂക്കഞ്ചേരിൽ തിരുമേനി

**മൂ**ക്കഞ്ചേരിൽ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയെ ഞാൻ ആദ്യമായി കാണുന്നത് ആയിരത്തിതൊള്ളായിരത്തി നാല്പതുകളിൽ പത്തനംതിട്ട കാതോലിക്കേറ്റ് ഹൈസ്കൂളിൽ പഠിക്കുന്ന കാലത്താണ്. അന്ന് അദ്ദേഹം റമ്പാനായിരുന്നു. മകരമാസം എട്ടാം തീയതി ഞങ്ങളുടെ മാക്കാംകുന്നു സെന്റ് സ്റ്റീഫൻസ് പള്ളിയിലെ പെരുന്നാളാണ്. വർഷ ത്തിൽ ഒരിക്കൽ പെരുന്നാളിനോടനുബന്ധിച്ചാണു റമ്പാച്ചനും സെക്രട്ട റിയും പത്തനംതിട്ടയിൽ വരുന്നതും മാക്കാംകുന്നിന്റെ അടിവാരത്തിലുള്ള കാരിക്കുളത്തെ പുതുക്രിസ്ത്യൻ സ്ത്രീകൾക്ക് – വിശിഷ്യ വിധവകൾക്കു – കോടിവസ്ത്രവും മറ്റും നൽകുന്നതും. അതോടനുബന്ധിച്ച് പള്ളിയിൽ സന്ധ്യാസമയത്തു സുവിശേഷപ്രസംഗങ്ങളും ഉണ്ടാവും. ഇതിലെല്ലാം ഞാനും പങ്കെടുത്തിരുന്നു. നേരത്തെ ഞങ്ങളുടെ പള്ളിയിൽ സ്ലീബാദാസ ന്മാരായിരുന്ന പരേതനായ സഭാകവി സി. പി. ചാണ്ടി, കാവതിയിൽ കെ. എം. സഖറിയ കോർഎപ്പിസ്ക്കോപ്പാ, ഫാ. പി. എസ്. ശമുവേൽ, ഫാ. ടി. ജി. കുറിയാക്കോസ് നരിയാപുരം മുതലായവരുമൊന്നിച്ചു ശനിയാഴ്ച വൈകിട്ട് പുതുക്രിസ്ത്യാനികളുടെ വീടുകളിൽ പോയി അവിടത്തെ പ്രാർത്ഥനകളിലും മറ്റും ഞാനും സംബന്ധിച്ചിരുന്നതിനാൽ സമൂഹ ത്തിന്റെ പ്രവർത്തനങ്ങളെപ്പറ്റി ചില ചിത്രങ്ങൾ എന്റെ ബാലമനസ്സിൽ പതിഞ്ഞിരുന്നു. പ്രശസ്തരായ – സേവനത്തിന്റെ പ്രതീകങ്ങളായ – ഈ സ്ലീബാദാസന്മാരുമായുള്ള അടുപ്പമാണ് സമൂഹത്തോടുള്ള എന്റെ മമത വർദ്ധിപ്പിച്ചത്. ഈ പശ്ചാത്തലത്തിൽ റമ്പാച്ചൻ വരുമ്പോൾ ഞാൻ ചെന്നു കാണും, സംസാരിക്കും. അങ്ങനെ റമ്പാച്ചനുമായി അടുത്തു.

ഒരിക്കൽ റമ്പാച്ചൻ പള്ളിമുറിയിലിരുന്നു പ്രഭാതഭക്ഷണം കഴിക്കുക യായിരുന്നു. ഞാൻ പള്ളിമുറ്റത്തുണ്ടായിരുന്നു. സെക്രട്ടറി ഫാ. ടി. വി. ഫിലിപ്പോസ് വന്ന് എന്നോടു മുറിയിലേക്കു ചെല്ലാൻ റമ്പാച്ചൻ ആവ ശ്യപ്പെടുന്നു എന്നു പറഞ്ഞു. ഞാൻ ചെന്നപ്പോൾ ഒരു വലിയ പൂവമ്പഴം എനിക്കു തന്നിട്ട് "എനിക്ക് പ്രമേഹമുള്ളതിനാൽ പഴം തിന്നാൻ വയ്യ. മാമ്മൻ തിന്നോ!!" ഞാൻ പഴം വാങ്ങി തിന്നു. ആ മനോഹരമായ പഴ ത്തിന്റെ ഭംഗിയും രുചിയും മധുരവും അതു തന്ന ആ വലിയ മനസ്സിന്റെ ആഴത്തിലുള്ള സ്നേഹപ്രകടനവും ആറു ദശാബ്ദങ്ങൾ കഴിഞ്ഞിട്ടും ഇന്നലെ നടന്നതുപോലെ ഇന്നും മധുരിക്കുന്നു എന്നതാണ് വസ്തുത.

ഇതെങ്ങനെ മറക്കും? അയോഗ്യനായ എന്നെയും അദ്ദേഹത്തിന്റെ വിപുലമായ സ്നേഹവലയത്തിൽ വലിച്ചിട്ടു! പിന്നീടു ഞാൻ ഇന്റർമീഡിയറ്റു പരീക്ഷ കഴിഞ്ഞു ചർച്ച് വീക്കിലി സ്റ്റാഫിൽ ചേരുകയും കോട്ടയം സി. എം. എസ്. കോളജിൽ ബി. എ. യ്ക്കു പഠിക്കുകയും ചെയ്ത കാലഘട്ടത്തിലും (1951-53) സ്ലീബാദാസ സമൂഹവുമായും പ്രവർത്തകരുമായും അടുത്ത ബന്ധം നിലനിർത്തി വന്നു.

തിരുമേനിയുടെ ഇന്ത്യൻ മിഷനറിയാത്ര, മലബാർ പര്യടനം എന്നിവയുടെ വാർത്തകളും അദ്ദേഹം അയയ്ക്കുന്ന യാത്രാവിവരണങ്ങളും ചർച്ച് വീക്കിലിയിൽ ചേർക്കുന്ന ചുമതലയും ഞാനാണു നിർവ്വഹിച്ചത്. തിരുമേനിയുടെ യാത്രാവിവരണങ്ങളിൽ സമൂഹാംഗങ്ങളെയും അവരുമായി ബന്ധപ്പെട്ട വ്യക്തികളെയും അവരുടെ ബന്ധങ്ങളെയും ഒരിക്കലും വിട്ടുപിരിയുകയില്ല. ദൈവാശ്രയത്തോടെ എഴുതിയ ആ കുറിപ്പുകളിൽ ഒരു മാനുഷിക മുഖവും നിരീക്ഷണപാടവവും സൂക്ഷ്മാംശ സ്പർശനവും ഉണ്ടായിരുന്നു. പലപ്പോഴും സമൂഹം സംബന്ധിച്ച വാർത്തകളും ലേഖനങ്ങളും എന്റെ പേർക്ക് അയയ്ക്കുകയും ചെയ്തുകൊണ്ടിരുന്നു.

റമ്പാച്ചൻ വർഷംതോറും താഴത്തങ്ങാടി എം. ഡി. എൽ. പി. സ്കൂളിൽ സുവിശേഷയോഗം നടത്താൻ വരുമ്പോൾ അതിലും ഞാൻ സംബന്ധിച്ചിരുന്നു. ഭാഗ്യസ്മരണാർഹനായ പള്ളത്തുശ്ശേരിൽ (വട്ടുകളത്തിൽ) പി. കെ. വർക്കി സാർ ആയിരുന്നു അന്ന് ആ യോഗങ്ങളുടെ ഉത്സാഹിയായ നടത്തിപ്പുകാരൻ.

1953-ൽ ഞാൻ മനോരമ എഡിറ്റോറിയൽ സ്റ്റാഫിൽ അംഗമായതിനെത്തുടർന്നു ബാലജനസഖ്യത്തിന്റെ ചാർജ്ജും സഭാസംബന്ധമായ വാർത്തകൾ എഡിറ്റു ചെയ്യുന്ന ചുമതലയും എന്നിൽ നിക്ഷിപ്തമായി. തന്നിമിത്തം സ്ലീബാദാസ സമൂഹത്തിന്റെ വാർത്തകൾ പത്രത്തിൽ ഭംഗിയായി കൊടുക്കാൻ സാധിച്ചു.

മലയാള മനോരമയിൽ ചേർന്ന ശേഷവും വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ വാർഷിക സമ്മേളനങ്ങളിൽ ഞാൻ മുടങ്ങാതെ സംബന്ധിച്ചിരുന്നു. 1953-ൽ പത്തനംതിട്ട കാതോലിക്കേറ്റ് കോളജിൽ നടന്ന വിദ്യാർത്ഥി കോൺഫറൻസിലെ മുഖ്യപ്രസംഗകൻ തടാകം ആശ്രമ സ്ഥാപകനായിരുന്ന ബിഷപ്പ് പെക്കൻഹാം വാൽഷായിരുന്നു. നമ്മുടെ സഭയുടെ വിശ്വാസത്തിന്റെ മഹിമ അദ്ദേഹം എടുത്തു പറഞ്ഞു. സമ്മേളനത്തോടനുബന്ധിച്ച് ക്രൈസ്തവ യുവജനങ്ങൾ ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നടത്തുന്ന വികസന പ്രവർത്തനങ്ങളെപ്പറ്റി സഭയുടെ ലോക കൗൺസിലിന്റെ യുവജനകാര്യ മേധാവിയായിരുന്ന സി. ഐ. ഇട്ടി (പുതുപ്പള്ളി) ഒരു പ്രസംഗം ചെയ്തു. തുടർന്ന് അവികസിത മലബാറിലെ മുതുകുളം

എന്ന സ്ഥലത്ത് ഒരു പള്ളി പണിയുന്നതിനാവശ്യമായ കായികാധ്വാനം ചെയ്യാൻ (ഒരു വർക്ക് ക്യാമ്പ്) ഞങ്ങൾ തീരുമാനിച്ചു. മുതുകുളം (നിലമ്പൂരിനടുത്ത്) നമ്മുടെ സഭാംഗങ്ങളുടെ ഒരു കുടിയേറ്റ പ്രദേശമായിരുന്നു. ഫലപുഷ്ടിയുള്ള മണ്ണ്. മരച്ചീനിയും, വാഴയും, റബറും, കുരുമുളകും എല്ലാം നന്നായി വളരുന്ന സ്ഥലം. തിരുവിതാംകൂറിൽ നിന്നു വന്നു ഭൂമി വാങ്ങി വീടു വച്ചു താമസിക്കുന്നവർക്ക് അന്ന് ഒരു പള്ളി പണിയുന്നതിനുള്ള പൈസ കുറവായിരുന്നു. ഈ പശ്ചാത്തലത്തിലാണ് പരേതനായ സഭാകവി സി. പി. ചാണ്ടി, ഫീലിപ്പോസ് തോമസ് (ഇപ്പോൾ മാർ യൗസേബിയോസ്), മാണി പി. ചെറിയാൻ, പരേതനായ ഏബ്രഹാം വറുഗീസ് (മോഡേൺ ചിട്ടിഫണ്ട്), കെ. വി. മാമ്മൻ മുതലായവർ ഒരാഴ്ച കൊണ്ട് മുതുകുളം പള്ളിയുടെ തറപ്പണി തീർത്തത്. പകൽ "കൂടാരപ്പണി." രാത്രി സുവിശേഷയോഗങ്ങൾ! കുടിയേറ്റക്കാർ കപ്പ പുഴുങ്ങിയും കഞ്ഞി വച്ചും തന്നു. ഞങ്ങൾ മണ്ണും കല്ലും ചുമന്നു പള്ളിയുടെ അടിത്തറ ഉയർത്തി. അന്നത്തെ ഉത്സാഹവും ആത്മസംതൃപ്തിയും വിവരിക്കാൻ പ്രയാസം. പിന്നീട് മലബാർ ഭദ്രാസന മെത്രാപ്പോലീത്താ, മാർ ഒസ്താത്തിയോസ് ആ പള്ളിയുടെ പണി തീർത്ത് നല്ല ആരാധനാലയമാക്കി. അക്കാര്യം ഞങ്ങളെ അറിയിക്കുകയും ചെയ്തു. അവികസിത മലബാർ ഭദ്രാസനത്തിലെ പള്ളികൾ കാണുന്നതിനായി റ്റി. ജി. ജോണും (ഇന്നു കോർ എപ്പിസ്ക്കോപ്പാ) ഞാനും പരേതനായ കെ. എം. സഖറിയാ കോർ എപ്പിസ്ക്കോപ്പായുടെ നേതൃത്വത്തിൽ ഒരാഴ്ചക്കാലം ചുറ്റിനടന്നു മലബാറിലെ ഓലമേഞ്ഞ – കാലിത്തൊഴുത്തിനു തുല്യമായ – പള്ളികൾ സന്ദർശിച്ചു. വയനാട്ടിലും, നാടുകാണിയിലും, മൈക്കാവിലും, താമരശ്ശേരിയിലും, വടപുറത്തും എല്ലാം നടന്നു നാടു കണ്ടു. കുടിയേറ്റക്കാരുടെ കഷ്ടപ്പാടുകൾ നേരിട്ടുകണ്ടു മനസ്സിലാക്കി. വടപുറത്ത് അന്നു സ്ലീബാദാസനായി നരിയാപുരം സ്വദേശിയായ ഫാ. ടി. ജി. കുറിയാക്കോസ് ഉണ്ടായിരുന്നു. ഞാൻ കേളകത്തും പോയിട്ടുണ്ട്. ഫാ. കെ. ജി. ഗീവറുഗീസായിരുന്നു അന്നവിടെ സേവനം ചെയ്തുകൊണ്ടിരുന്നത്. എന്റെ ഈ മലബാർ പര്യടനം മൂലം "മലങ്കരസഭ മലബാറിൽ" എന്ന പുസ്തകം എഴുതാൻ സാധിച്ചു. ആ പുസ്തകം എഴുതിയപ്പോൾ മലബാറിലെ ചില വൈദികർ ചോദിച്ചു "മലബാർ കാണാത്ത ഇയാൾക്ക് ഈ പുസ്തകം എഴുതാൻ എന്താണർഹത?" എന്ന്. ചോദ്യം ചോദിച്ചവർ മലബാർ കാണുന്നതിനു മുമ്പേ ഞാൻ നടന്നു കണ്ട വസ്തുത അവർക്കു അജ്ഞാതമായിരുന്നതിനാൽ വിമർശനങ്ങൾക്കു മറുപടി പറയേണ്ടി വന്നില്ല.

വർഷങ്ങൾക്കു മുമ്പ് ഞാൻ കോയമ്പത്തൂർ തടാകത്തിൽ നിന്നു രാത്രി കോട്ടയത്തേക്കു മടങ്ങുകയാണ്. തൃശൂരിൽ എത്തിയപ്പോൾ പാതിരാത്രി ആയി. ദീർഘനേരം ഇരുന്നതിന്റെ ക്ഷീണം മാറ്റാൻ ട്രെയിനിൽ നിന്ന്

ഇറങ്ങി പ്ലാറ്റ്ഫോമിൽ അല്പനേരം നിന്നു. അപ്പോൾ സ്ലീബാ ദാസ സമൂഹത്തിലെ എന്നെ പരിചയമുള്ള ഒരു ശെമ്മാശ്ശൻ വരുന്നു. "മാമ്മൻ സാറേ, തിരുമേനി അടുത്ത കമ്പാർട്ടുമെന്റിലുണ്ട്" എന്നു പറഞ്ഞു. ഞാൻ ഉടൻ തന്നെ തിരുമേനിയുടെ അടുത്തെത്തി കൈമുത്തി. ഒരു മെത്രാപ്പോലീത്താ യാണെന്ന് ആർക്കും മനസ്സിലാവില്ല. തലയിൽ ഇരിക്കേണ്ട മസ്നപ്സ അവിടെ ഉണ്ടായിരുന്നോ എന്നു സംശയം. ഒറ്റ നോട്ടത്തിൽ ഒരു 'കാക്കാ' യുടെ മുഷിഞ്ഞ വേഷം. ഉറക്കം ഒഴിഞ്ഞു കിടക്കാനിടമില്ലാതെ കൂനിപ്പിടിച്ച് ഇരിപ്പാണ്. എന്നാൽ കണ്ണുകളിലെ തിളക്കം ആരെയും ആകർഷിക്കും. നിഷ്കളങ്കമായ പുഞ്ചിരിയും. കുശലപ്രശ്നത്തിനിടയിൽ ശെമ്മാശനെ വിളിച്ച് "മാമ്മന് ഉടനെ ഒരു കാപ്പി വാങ്ങിക്കൊടുക്ക്" എന്നൊരാജ്ഞ. ഉടൻതന്നെ കാപ്പി ലഭിച്ചു. തിരുമേനി മടിശ്ശീല അഴിച്ച് ഒന്നരരൂപ ശെമ്മാശനെ ഏല്പിച്ചു. സ്ലീബാദാസസമൂഹത്തിന് ലഭിച്ച സംഭാവനയിൽ നിന്ന് ഈ ഒന്നര രൂപാ മാത്രമേ തിരുമേനി പാഴായി ചെലവഴിച്ചിട്ടുള്ളൂ എന്നു പിന്നീടു ഞാൻ ഒരു ലേഖനത്തിൽ എഴുതി.

1959-ൽ എന്റെ വിവാഹനിശ്ചയത്തെ തുടർന്ന് വിവരം തിരുമേനിയെ അറിയിച്ചു. വിവാഹം കഴിഞ്ഞു ഞാൻ മനോരമയിൽ നിന്ന് ഒരു വർഷത്തെ അവധിയിൽ പ്രശസ്തമായ നാഗ്പൂർ ഹിസ്‌ലപ്പ് കോളജിൽ ജേർണലിസം പഠിക്കാൻ പോവുകയാണെന്നും എന്റെ പഠനം കഴിയുന്നതുവരെ ഭാര്യ ലീലാമ്മ പുന്നൂസ് വെല്ലൂരാശുപത്രിയിൽ തന്നെ ജോലി തുടരുമെന്നും തിരുമേനിയെ ധരിപ്പിച്ചു. എന്റെ എഴുത്തിനു മറുപടിയായി തിരുമേനി അയച്ച കാർഡു കാണുക:

മുളന്തുരുത്തി, 6–6–59

My dear friend,

നിങ്ങളുടെ വിവാഹത്തിനും പിന്നീടും മണവാളനേയും മണവാട്ടി യേയും ദൈവം ധാരാളമായി അനുഗ്രഹിക്കുന്നതിനും ഞാൻ പ്രാർത്ഥി ക്കുന്നു.

മുതുകുളം പള്ളി മേഞ്ഞു എന്നറിയുന്നു.

നിങ്ങൾ ജേർണലിസം പഠിച്ചുവരുന്നതു കൂടുതൽ പ്രയോജനം തന്നെ. ഈ ഉദ്യമത്തിലും ദൈവം അനുഗ്രഹിക്കട്ടെ. എന്നാൽ നിങ്ങൾ പോകു ന്നതിനു മുമ്പ് പുതിയ ഒറ്റത്താൾ പഞ്ചാംഗം എനിക്കു അയക്കണം. അല്ലെങ്കിൽ അയപ്പിക്കണം.

എന്നു സ്വന്തം ബിഷപ്പ് മാർ ഒസ്താത്തിയോസ്
"സെർവന്റ്സ് ഓഫ് ദി ക്രോസ്"

ഒരു കാലഘട്ടത്തിൽ ഫാ. എം. വി. ജോർജ്, ഡോ. ചാക്കോ ജോർജ് എന്നിവരും ഞാനും സ്ലീബാദാസ സമൂഹ വാർഷികത്തിലെ സ്ഥിരം പ്രസം ഗകരായിരുന്നു. പല കാരണങ്ങളാൽ തിരുമേനി കൂടുതൽ സ്നേഹിച്ച വ്യക്തികളിൽ ഞങ്ങളും ഉൾപ്പെട്ടിരിക്കണം. സുപ്രസിദ്ധ സുവിശേഷ പ്രസംഗകനായ ഫാ. എം. വി. ജോർജ്ജ് തന്റെ പിൻഗാമി എന്നു തിരുമേനി പ്രവചിച്ചു. ഡോ. ചാക്കോ ജോർജ്, പ്രസിദ്ധനായ എം. എ. ചാക്കോ സൂപ്രണ്ടിന്റെ മകൻ. ഭാര്യ അരീപ്പലംകാരി. ഞാൻ സമൂഹത്തിന്റെ ഒരു സ്നേഹിതൻ മാത്രം. വാർഷികത്തിനു രണ്ടു മാസം മുമ്പേ തിരുമേനി ഒരു കാർഡിടും.


**ഡോ. ചാക്കോ ജോർജ്**

"My dear friend,

സെപ്തംബർ 14–നു നടക്കുന്ന സമൂഹ വാർഷികത്തിൽ നിങ്ങൾ വന്നു ഒരു ലഘു പ്രസംഗം ചെയ്യണം." ഇതിന്റെ അടിസ്ഥാന ത്തിലാണു ഞാൻ വാർഷികത്തിൽ സംബ ന്ധിച്ചുവന്നത്. വരാൻ സാധിക്കുകയില്ലെന്നു തിരുമേനിയോടു പറയാൻ എനിക്ക് എങ്ങനെ കഴിയും? ഒരിക്കൽ എന്റെ ഭാര്യ ചോദിച്ചു. "വാർഷികത്തിൽ പ്രസംഗിക്കുവാൻ ഈ ലോകത്തിൽ നിങ്ങൾ മാത്രമേ യോഗ്യനായി ട്ടുള്ളോ?" ന്യായമായ ചോദ്യം. പക്ഷേ, ക്ഷണിച്ചുകൊണ്ടുള്ള കാർഡു കാണിച്ച

പ്പോൾ “തീർച്ചയായും പോകണം” എന്നു ഭാര്യ പറഞ്ഞു.

തിരുമേനി കാലംചെയ്യുന്നതിനു മുമ്പ് 1967-ൽ നടമേൽ പള്ളിയിലായിരുന്നു അദ്ദേഹം അവസാനം സംബന്ധിച്ച സ്ലീബാദാസ സമൂഹവാർഷികം. ഒരു കാലത്തു തന്നെ പ്രവേശിപ്പിക്കാതിരുന്ന സ്വന്തം ഇടവകയായ നടമേൽ പള്ളിയുടെ കവാടത്തിലൂടെ തിരുമേനിയെ അന്നു സമുചിതമായി വരവേറ്റ്, പണ്ട് ചെയ്ത കുറ്റത്തിനു പരോക്ഷമായി മാപ്പു പറഞ്ഞു എന്നു ഞാൻ ചെയ്ത പ്രസംഗത്തിൽ എടുത്തു പറയുകയുണ്ടായി.

വാർഷികവേളകളിൽ സമൂഹപ്രവർത്തനങ്ങളെപ്പറ്റി കുറെയൊക്കെ രചനാത്മകമായി വിമർശിക്കുമായിരുന്ന എന്നെ തിരുമേനിയുടെ കാലശേഷം ഒരു പ്രസംഗകനായി ക്ഷണിക്കാൻ പിൻഗാമിയായ ടി. വി. പീലിപ്പോസ് കോർഎപ്പിസ്ക്കോപ്പാ താല്പര്യം പ്രകടിപ്പിക്കാഞ്ഞതിനാൽ എനിക്കു സന്തോഷമേ ഉണ്ടായിട്ടുള്ളൂ. തെല്ലും പരിഭവമില്ല. പിന്നീടു നടന്നിട്ടുള്ള ചില വാർഷികങ്ങളിൽ ഞാൻ ശ്രോതാവായി പങ്കെടുത്തിട്ടുമുണ്ട്. പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി വിമർശനം ഇഷ്ടപ്പെട്ടിരുന്നു. “കൊള്ളാം. ആളുകൾ അങ്ങനെ പറയട്ടെ; അതു നല്ലതാണ്” എന്നായിരുന്നു വിമർശനം ഉണ്ടാകുമ്പോൾ തിരുമേനിയുടെ പ്രതികരണം. ആകാശവിശാലമായ മനസ്സ്.

തിരുമേനി രോഗിയായിരുന്നപ്പോൾ ലിസി ആശുപത്രിയിൽ എത്തി അദ്ദേഹത്തെ സന്ദർശിക്കുന്നതിനും ശവസംസ്ക്കാര ശുശ്രൂഷയിൽ പങ്കെടുത്ത് ആദരാഞ്ജലികൾ അർപ്പിക്കാനും ശവസംസ്ക്കാര വാർത്ത മനോരമയ്ക്കു വേണ്ടി റിപ്പോർട്ടു ചെയ്യാനും എനിക്കു സംഗതിയായി. ഏതാനും ദിവസം മുമ്പ് അദ്ദേഹത്തിന്റെ സ്പന്ദിക്കുന്ന കബറിങ്കൽ നിന്നപ്പോൾ അര നൂറ്റാണ്ടിലധികം നീണ്ട വ്യക്തിബന്ധത്തിന്റെ ഊഷ്മള സ്മരണകൾ എന്നെ തരളഹൃദയനാക്കി. തിരുമേനിയെ സഭയ്ക്കു നൽകിയ ദൈവത്തെ മഹത്വപ്പെടുത്തുമ്പോൾ സന്താപം സന്തോഷത്തിന് വഴിമാറുകയാണ്. ഞങ്ങളുടെ സഭയുടെ അതിരു വളരെ വിശാലമാക്കിയ പൊന്നുതിരുമേനി ഞങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കണമെ.

**- കെ. വി. മാമ്മൻ**

# 25

# അച്ചൻ കൊച്ചപ്പനെപ്പറ്റി കൊച്ചുകൊച്ചു സ്മരണകൾ

സ്വന്തം ജേഷ്ഠ്യാനുജന്മാരുടെ മക്കളാണ് മാർ ഒസ്താത്തിയോസ് തിരുമേനിയും എന്റെ അപ്പനും. അതുകൊണ്ട് അച്ചനായിരുന്നപ്പോൾ ഞാൻ തിരുമേനിയെ അച്ചൻകൊച്ചപ്പൻ എന്നാണു വിളിച്ചിരുന്നത്. ഞങ്ങൾ അന്ന് തൃശൂരിലാണ് താമസിച്ചിരുന്നത്. അവിടെ മൂക്കഞ്ചേരിക്കാരായ മൂന്നു വീട്ടുകാർ മാത്രം. ഒന്നു തിരുമേനിയുടെ ജ്യേഷ്ഠൻ എം. പി. വർക്കി. അദ്ദേഹം എക്സൈസ് ഇൻസ്പെക്ടറായിരുന്നു. എന്റെ അപ്പൻ പൈലി ജില്ലാ രജിസ്ട്രാറും. അടുത്തയാൾ പീറ്റർ. അദ്ദേഹം തഹസീൽദാരായിരുന്നു.

ആണ്ടിൽ ഒരിക്കൽ അച്ചൻകൊച്ചപ്പൻ തൃശൂരിൽ വരും. അന്നു കുട്ടികളായ ഞങ്ങൾക്കെല്ലാം വലിയ ഉത്സാഹമാണ്. വീട്ടിലെങ്ങും ഉത്സവത്തിന്റെ പ്രതീതി. തഹസീൽദാർ പീറ്ററുടെ വീട്ടിൽ വച്ചു അച്ചൻ കൊച്ചപ്പനെ അധ്യക്ഷനാക്കി ഞങ്ങൾ ചില വിനോദ കലാപരിപാടികൾ നടത്തുമായിരുന്നു. അത് കൊച്ചപ്പന് ബഹുസന്തോഷം. ഒരിക്കൽ ഞങ്ങൾ ഒരു ഹാസ്യനാടകം അഭിനയിച്ചു. അതിലെ ഒരു രംഗം 80 കഴിഞ്ഞിട്ടും മനസ്സിൽ മായാതെ നിലനിൽക്കുകയാണ്. ഞാൻ ഒരു വേലക്കാരനായിട്ടാണു വേഷം കെട്ടിയത്. പേര് രാമു. എന്റെ യജമാനൻ, ഒരു കുടം വെള്ളം കൊണ്ടുവരാൻ എന്നോട് ആവശ്യപ്പെടുന്നു. രാമു പെട്ടെന്നു വെള്ളം കൊണ്ടുവരുന്നു. നിറകുടം തിണ്ണയിൽ എത്തി, എത്തിയില്ല എന്നായപ്പോൾ പെട്ടെന്നു തലയിൽ നിന്നു താഴെ വീണു പൊട്ടിത്തെറിച്ചു. 'ബ്ടോ' എന്ന വലിയ ശബ്ദം. സ്റ്റേജിലും വെള്ളം തെറിച്ചു. അച്ചൻ കൊച്ചപ്പനുണ്ടായ സന്തോഷവും കുടം പൊട്ടിവീണുണ്ടായ ശബ്ദത്തേക്കാൾ വെല്ലുന്ന പൊട്ടിച്ചിരിയും പറഞ്ഞറിയിക്കാൻ പ്രയാസം. പിന്നെ എന്നെ കാണുമ്പോൾ ഒക്കെ രാമു വെള്ളക്കുടം താഴെയിട്ടു 'ബ്ടോ' എന്ന ശബ്ദമുണ്ടാക്കിയ കാര്യം ഓർപ്പിച്ച് ഏറെ നേരം ചിരിക്കും.

ഞാൻ മലബാർ ഡിസ്ട്രിക് ബോർഡ് സർവ്വീസിൽ സ്കൂൾ ടീച്ചറായി ജോലി ചെയ്യുന്ന കാലം. പട്ടാമ്പിയിലായിരുന്നു ആദ്യത്തെ നിയമനം. കൊച്ചപ്പൻ ചിലപ്പോൾ എനിക്ക് ഓരോ കാർഡ് അയച്ചുതരും. എന്തെങ്കിലും ആവശ്യത്തിനു മലബാറിൽ പോയി ശനിയാഴ്ച തിരിച്ചുവരും. പട്ടാമ്പിപ്പുഴ കടന്നാൽ അക്കരെ നിന്നു ബസ് കിട്ടും. അതിനിടയിൽ കടത്തുകാരനോട് "എന്റെ ഒരനന്തിരവൾ ഇവിടെ അധ്യാപികയായുണ്ട്.

ഇവിടെ കാണുമോ അതോ വീട്ടിൽ പോയോ" എന്നു തിരക്കും. അവർ പറയും "ടീച്ചർ വെള്ളിയാഴ്ച വൈകിട്ട് പോയി." കൊച്ചപ്പൻ തിരിച്ചു വീട്ടിലെത്തിയാലുടൻ ഒരു കാർഡ് ഇടും. "നിന്നെ ഞാൻ പട്ടാമ്പിയിൽ തിരക്കി. കടത്തുവള്ളക്കാരൻ പറഞ്ഞു നീ പോയെന്ന്." ആ കാർഡ് ഞാൻ വളരെക്കാലം സൂക്ഷിച്ചു. ഇപ്പോഴും ഒരു കാർഡ് കൈവശമുണ്ട്.

ഒരിക്കൽ ഞാൻ ജോലി കഴിഞ്ഞു തൃശൂരിലെ വീട്ടിൽ ചെന്നപ്പോൾ അച്ചൻ കൊച്ചപ്പൻ പടിഞ്ഞാറേക്കോട്ടയിലെ പള്ളിയിൽ ഉണ്ടെന്നു അമ്മ പറഞ്ഞു. കേട്ടപാതി ഞാൻ പെട്ടെന്ന് രണ്ടര കിലോമീറ്റർ നടന്നു, അല്ല ഓടി പള്ളിയിൽ എത്തി. സന്ധ്യ ആയിട്ടില്ല. എന്നെ കണ്ട ഉടനെ "നീ ഇപ്പോൾ എന്തിനാണു വന്നത്" എന്നു ചോദിച്ചു. "കൊച്ചപ്പൻ വന്നെന്ന റിഞ്ഞു കാണാൻ വന്നതാണ്" ഞാൻ മറുപടി നൽകി. "സന്ധ്യയാകുന്നു. നീ വേഗം വീട്ടിൽ പൊയ്ക്കോ. ദൈവം നിന്റെ കൂടെ ഉണ്ട്" എന്നു പറഞ്ഞു. എങ്ങനെ തിരിച്ചുവന്നു എന്ന് ഓർമ്മയില്ല. ഒന്നുകിൽ അതി വേഗം നടന്നു കാണും. അല്ലെങ്കിൽ ആൾ വലിക്കുന്ന റിക്ഷയിൽ കയറി വീട്ടിൽ എത്തിയിരിക്കും.

പിന്നെ ഞാൻ അച്ചൻ കൊച്ചപ്പനെ കാണുന്നത് മെത്രാച്ചൻ ആയ ശേഷമാണ്. എന്റെ വിവാഹം എറണാകുളം പള്ളിയിൽ വച്ചു നടത്തി ആശീർവദിച്ചത് തിരുമേനിയായിരുന്നു. പിന്നെ ഞാനും ഭർത്താവ് കോട്ടയം പള്ളത്തുശ്ശേരിൽ പി. വി. പുന്നനും വയനാട്ടിലെ ഞങ്ങളുടെ തോട്ടത്തിലാണു താമസിച്ചത്. കൂടെക്കൂടെ വീട്ടിൽ വരാൻ സാധിക്കാത്ത വിധത്തിലുള്ള ദൂരം. യാത്രാസൗകര്യങ്ങളും വളരെ വിരളം. അങ്ങനെ കുറെവർഷം തിരുമേനിയെ കാണാൻ സാധിച്ചില്ല.

വയനാട്ടിൽ വച്ചാണ് എന്റെ മൂത്ത മകൻ സ്റ്റീവി (സ്റ്റീഫൻ) ജനിച്ചത്. പിന്നെ മോന്റെ പരിചരണവുമായി 90 ദിവസം പോയി. അങ്ങനെയിരിക്കെ തിരുമേനി കോഴിക്കോട്ടു പള്ളിയിൽ വരുന്നു എന്നു കേട്ടു. മോനു മൂന്നു മാസം പ്രായമേയുള്ളൂ. ഞാനും പുന്നായിച്ചാനും മോനെയും കൊണ്ടു കോഴിക്കോട്ടു പള്ളിയിൽ ചെന്നു. ഞാൻ നേരെ കുഞ്ഞുമായി തിരുമേനി യുടെ അടുത്തു ചെന്നു. കുഞ്ഞിനെ കണ്ടപ്പോൾ തിരുമേനിക്ക് എന്തെന്നി ല്ലാത്ത സന്തോഷം. കുഞ്ഞിനെ നോക്കിക്കൊണ്ട് എന്നോടു "നിന്നെ അമ്മേന്നു വിളിക്കുമോ, അമ്മേന്നു വിളിക്കുമോ, അമ്മേന്നു വിളിക്കുമോ" എന്നു മൂന്നു തവണ ചോദിച്ചു.

"ഇല്ല, അത്രയ്ക്കായില്ല" ഞാൻ പറഞ്ഞു. തിരുമേനി മോനെ തൊട്ടു തലോടി ആത്മാർത്ഥമായ സ്നേഹം പകർന്നു.

പിന്നീട് തിരുമേനിയെ ഞാൻ കണ്ടിട്ടില്ല. രണ്ടു മൂന്നു വർഷം കഴിഞ്ഞ പ്പോൾ തിരുമേനിക്കു വാർദ്ധക്യസഹജമായ ക്ഷീണവും രോഗവും ആണെ

ന്നറിഞ്ഞു. ആശുപത്രിയിൽ പ്രവേശിപ്പിച്ചു. പോയി കാണാനായില്ല. വളരെ ദുഃഖം ഉണ്ടായി. കാലം ചെയ്തപ്പോഴും പോകാൻ സാധിച്ചില്ല. പറഞ്ഞറിയിക്കാനാവാത്ത സങ്കടം അനുഭവപ്പെട്ടു.

'അമ്മേ' എന്നു വിളിക്കാൻ പ്രായമായപ്പോൾ ഞാൻ മോനെ മുളന്തുരുത്തി കർമ്മേൽ ദയറായിൽ കൊണ്ടുപോയി കബറിങ്കൽ എത്തി മോനോട് ഉറക്കെ മൂന്നു പ്രാവശ്യം 'അമ്മേ' എന്നു വിളിക്കാൻ പറഞ്ഞു. അവൻ അത് അനുസരിച്ചു. എന്റെ നേത്രങ്ങൾ സജലങ്ങളായി. തിരുമേനിയുടെ ആത്മാവ് കുഞ്ഞിന്റെ നിഷ്കളങ്കമായ വിളി കേട്ടു സന്തോഷിച്ചിരിക്കും. കർമ്മേലിലെ ആ കർമ്മയോഗിയുടെ നിർമ്മലജീവിതം ഞങ്ങൾക്കെന്നും ആത്മീയ പ്രചോദനം പ്രദാനം ചെയ്യുന്നുണ്ട്. ദൈവത്തിനു മഹത്വം.

**– മിയാമ പുന്നൻ**





**ഫാ. എം. പി. പീറ്റർ**

# 26

# നിത്യഭവനത്തിലേക്കു പോകുംവരെ വീടു സന്ദർശനം

**മൂ**ക്കഞ്ചേരിൽ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ഏറ്റവും മൂത്ത ജ്യേഷ്ഠനായ കുഞ്ഞിച്ചെറിയയുടെ ഇളയ മകനായ കൊച്ചി ട്ടൻ എന്ന് വിളിക്കുന്ന എം. സി. ഏബ്രഹാമിന്റെ രണ്ടാമത്തെ മകൻ എം. എ. ചെറിയാൻ തിരുമേനിയെപ്പറ്റി ഇങ്ങനെ അനുസ്മരിക്കുന്നു:

"ഞാൻ പഠിക്കുന്ന കാലത്ത് തിരുമേനി റമ്പാച്ചനായിരുന്നു. അന്ന് എല്ലാ വർഷവും മധ്യവേനൽ അവധിക്കാലത്ത് ഞങ്ങളുടെ നാട്ടിൽ (തിരു വാങ്കുളം) പുതുക്രിസ്ത്യാനികൾക്ക് കോടിവസ്ത്രവും അത്യാവശ്യമുള്ള വർക്ക് സാമ്പത്തികസഹായവും, അവർക്ക് ഒരു ആത്മീയ ഉണർവ്വും കൊടുക്കുവാൻ വേണ്ടി ഒരു യോഗം തിരുമേനിയുടെ മൂത്ത ജ്യേഷ്ഠന്റെ മൂത്ത മകന്റെ വസതിയിൽ (നസറേത്തിൽ) വൈകുന്നേരം 6 1/2 മണി യോടു കൂടി നടത്തിവന്നു. അതിനു മുന്നോടിയായി ആ യോഗത്തെപ്പറ്റി തിരുമേനി ആ പ്രദേശങ്ങളിലെ എല്ലാ പുതുക്രിസ്ത്യാനിവീടുകളിലും കയറി പറയുകയും അവരുടെ എല്ലാവരുടേയും വീടുകൾ തിരുമേനി കൂദാശ ചെയ്തു കൊടുക്കുകയും പതിവായിരുന്നു. ആ വരവിൽ ആ പ്രദേശത്ത് താമസിച്ചിരുന്ന തിരുമേനിയുടെ ജ്യേഷ്ഠസഹോദരന്മാരുടെ മക്കളുടേയും വീടുകളിൽ കയറി പ്രാർത്ഥിക്കുകയും ആ വീടുകളും കൂദാശ ചെയ്യുകയും യോഗത്തിന് വരണമെന്ന് പറയുകയും ചെയ്യുമായിരുന്നു. ഞങ്ങൾ എല്ലാവരും ആ യോഗത്തിൽ കൃത്യമായി സംബന്ധിച്ചുവന്നു. തിരുമേനി മേൽപ്പട്ടസ്ഥാനം ഏറ്റിട്ടും ആരോഗ്യം മോശമാകുന്നതു വരെ ഈ പരിപാടി അന്യൂനം തുടർന്നിരുന്നു.



**എം. എ. ചെറിയാൻ**

# 27

# ചിന്തിപ്പിക്കുന്ന ഓർമ്മക്കുറിപ്പ്

**പ**ത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ഏറ്റവും മൂത്ത ജ്യേഷ്ഠനായ കുഞ്ഞിച്ചെറിയയുടെ മൂത്തമകൻ കെ. സി. വർക്കിയുടെ ഇളയമകനായ ബാലൻ എന്നു വിളിക്കുന്ന എം. വി. മത്തായി തിരുമേനിയെപ്പറ്റി ഒരു പ്രസംഗത്തിനു വേണ്ടി തയ്യാറാക്കിയ കുറിപ്പാണിത്:

"അഭിവന്ദ്യ തിരുമേനി, ബ. വൈദികരെ, സുഹൃത്തുക്കളെ,

ഞാൻ ഒരു പ്രസംഗകനല്ല. തിരുമേനിയുടെ കുടുംബാംഗങ്ങളിൽ ആരെങ്കിലും രണ്ടു വാക്കു പറയണമെന്നു ബ. ടി. വി. പീലിപ്പോസ് അച്ചൻ ആഗ്രഹം പ്രകടിപ്പിച്ചതുകൊണ്ട് ചില കാര്യങ്ങൾ പറയട്ടെ.

നൂറു സംവത്സരങ്ങൾക്കു മുമ്പ് ഭൂജാതനായ ഒസ്താത്തിയോസ് തിരുമേനി അദ്ദേഹത്തിന്റെ മാതാപിതാക്കളുടെ ഏറ്റവും ഇളയ പുത്രനായിരുന്നു. കൊച്ചുപിള്ള എന്നാണ് വീട്ടിൽ വിളിച്ചിരുന്നത്. തിരുമേനിയുടെ ഏറ്റവും മൂത്ത ജ്യേഷ്ഠന്റെ മൂത്ത മകനായിരുന്നു എന്റെ പിതാവ്. തിരുമേനിയുടെ മൂന്നു ജ്യേഷ്ഠന്മാരും സഭാകാര്യങ്ങളിൽ വളരെ താല്പര്യമുള്ളവരായിരുന്നു. മൂത്ത ജ്യേഷ്ഠൻ കാരുവേലിൽ കുഞ്ഞിച്ചെറിയ ദീർഘകാലം മലങ്കരസഭാ മാനേജിംഗ് കമ്മിറ്റി മെമ്പറും കരിങ്ങാച്ചിറ പള്ളി കൈക്കാരനുമായിരുന്നു. രണ്ടാമത്തെ ജ്യേഷ്ഠൻ തൃപ്പൂണിത്തുറ നടമേൽ പള്ളി കൈക്കാരനും. ആ കാലഘട്ടത്തിലാണ് കെ. പീലിപ്പോസിന് (കാലം ചെയ്ത പീലിപ്പോസ് മാർ തേയോഫിലോസ്) വട്ടശ്ശേരിൽ തിരുമേനിയെക്കൊണ്ടു നടമേൽ പള്ളിയിൽ വച്ച് ശെമ്മാശപട്ടം കൊടുപ്പിച്ചത്. സമുദായക്കേസിൽ വട്ടശ്ശേരിൽ തിരുമേനിക്കു അനുകൂലമായ ഒരു വിധി ഉണ്ടായപ്പോൾ ഇദ്ദേഹത്തിന്റെ ഉത്സാഹത്തിൽ തിരുമേനിക്കു നടമേൽ പള്ളിയിൽ ഒരു സ്വീകരണവും ഒരു പട്ടംകൊടയും സംഘടിപ്പിക്കുകയായിരുന്നു. തിരുമേനിയുടെ മൂന്നാമത്തെ സഹോദരൻ എം. പി. വർക്കിയാണ് തൃശൂർ പള്ളിയെ പ്രതിനിധാനം ചെയ്ത് കോട്ടയത്ത് അബ്ദുള്ളാ പാത്രിയർക്കീസ് വിളിച്ചുകൂട്ടിയ സുന്നഹദോസിൽ ആദ്യമായി പാത്രിയർക്കീസിനു ലൗകികാധികാരം അനുവദിച്ചു കൊടുക്കുവാൻ സാദ്ധ്യമല്ല എന്നു പ്രസംഗിച്ചത്. ഇക്കാര്യം തിരുമേനി തന്നെ എന്നോടു പറഞ്ഞിട്ടുണ്ട്. എം. പി. വർക്കിയുടെ പ്രസംഗം കഴിഞ്ഞപ്പോൾ വലിയ കൈയടി ഉണ്ടായി. തുടർന്നു കെ. സി. മാമ്മൻമാപ്പിള, എം. എ. ചാക്കോ മുതലായവരും എം. പി. വർ

ക്കിയെ പിന്താങ്ങി സംസാരിച്ചു. അതോടുകൂടി അബ്ദുള്ളാ പാത്രിയർക്കീസിന്റെ കോട്ടയം സുന്നഹദോസ് അലസിപ്പിരിഞ്ഞു.

പിന്നീട് പാത്രിയർക്കീസും പരിവാരങ്ങളും ഓരോ പള്ളിയിൽ ചെന്നു വികാരിമാരിൽ നിന്നും കൈക്കാരന്മാരിൽ നിന്നും തനിക്കു ലൗകിക അധികാരം ഉണ്ടെന്ന് പറഞ്ഞ് ഉടമ്പടി എഴുതി വാങ്ങിക്കുവാൻ ശ്രമിച്ചു. കരിങ്ങാച്ചിറ പള്ളിയിൽ തിരുമേനിയുടെ മൂത്ത ജ്യേഷ്ഠൻ കൈക്കാരനായിരുന്നു. ഉടമ്പടി എഴുതിക്കൊടുക്കുവാൻ അദ്ദേഹം വിസമ്മതിച്ചതുകൊണ്ട് അദ്ദേഹത്തേയും, സന്തതികളേയും, ആശ്രിതന്മാരേയും, പക്ഷിമൃഗാദികളേയും അബ്ദുള്ളാ പാത്രിയർക്കീസ് മുടക്കി സാത്താനു കൊടുത്തിരിക്കുന്നു എന്ന് ഒരു കല്പനയും അയച്ചു. ഏതായാലും ഇതോടുകൂടി കരിങ്ങാച്ചിറ പള്ളിയിൽ അറസ്റ്റും ബഹളവുമായി. അബ്ദുള്ളാ പാത്രിയർക്കീസിന്റെ പള്ളിസന്ദർശനവും ഉടമ്പടി വാങ്ങലും നിലച്ചു. പള്ളിക്കര പള്ളിക്കാർ മുതലായവർ തങ്ങളുടെ പള്ളിയിൽ അബ്ദുള്ളാ പാത്രിയർക്കീസ് വരേണ്ട എന്നും അറിയിച്ചു.

ഈ മുടക്കു കാലത്താണ് ഞാൻ ജനിച്ചത്. എന്നെ ഈ കർമ്മേൽ പള്ളിയിലാണ് മാമൂദീസാ മുക്കിയത്. എന്റെ വിവാഹവും ഒസ്താത്തിയോസ് തിരുമേനി റമ്പാൻ ആയിരുന്ന കാലത്താണ് നടത്തിയത്.

എന്റെ പിതാവും തിരുമേനിയും ഒന്നിച്ചാണ് മട്രിക്കുലേഷൻ പരീക്ഷക്കു എഴുതി പാസ്സായത്. കൊല്ലത്തിൽ ഒരിക്കൽ – മഴ പിടിക്കുന്ന അവസരത്തിൽ – അച്ചനായിരിക്കുന്ന അവസരങ്ങളിൽ ഒന്നു രണ്ടു മാസം വിശ്രമത്തിനും റിപ്പോർട്ട് തയ്യാറാക്കുന്നതിനും മറ്റും അച്ചൻ ഞങ്ങളുടെ എറണാകുളത്തുള്ള വസതിയിലാണ് താമസം. അന്നു ഞങ്ങളുടെ വീട്ടിൽ അംഗങ്ങൾ കൂടുതൽ ഉണ്ടായിരുന്നതുകൊണ്ട് അച്ചനും ഞാനും ഒരു മുറിയിലാണ് ഉറങ്ങിയിരുന്നത്. അച്ചൻ കട്ടിലിലും ഞാൻ താഴെയും. തിരുമേനിയുടെ സഹോദരി സിസ്റ്റർ ശൈനാ ബഥനി ആശ്രമത്തിലെ പ്രഥമ മദർ സുപ്പീരിയർ ആയിരുന്നു. മദറിൽ നിന്നു എന്റെ പിതാവിനു വരുന്ന കത്തുകളിൽ അച്ചനെ വേണ്ടപോലെ ശുശ്രൂഷിക്കണമെന്ന് എഴുതുക പതിവായിരുന്നു.

എം. പി. പത്രോസ് അച്ചൻ എറണാകുളത്തു സർക്കാർ ജോലിയിലായിരുന്നപ്പോൾ ഞങ്ങളുടെ എറണാകുളം വസതിയുടെ തൊട്ടുകിഴക്കു വശത്തുള്ള ഒരു വാടകവീട്ടിൽ ചാണ്ടിയെന്ന ഒരു വേലക്കാരനോടു കൂടിയാണ് താമസിച്ചിരുന്നത്. ആരോടും പറയാതെയാണ് പരുമലയിൽ ചെന്ന് പട്ടം ഏല്ക്കുവാൻ ആലപ്പുഴ ബോട്ടിൽ കയറിയത്. ചാണ്ടി ഒരു പഞ്ചസാര ഭരണിയും മറ്റുമായി ഞങ്ങളുടെ വീട്ടിൽ കിടക്കുവാൻ വന്നപ്പോഴാണ് എന്റെ പിതാവ് വിവരം അറിയുന്നത്. പിന്നീട് ഈ ചാണ്ടിയെന്ന പയ്യനെ

എന്റെ പിതാവ് മഹാരാജാസ് കോളജിലെ ക്രിസ്ത്യൻ ഹോസ്റ്റൽ സെർവ ന്റായി നിയമിക്കുകയും, ദീർഘകാലം അവിടെ സേവനം അനുഷ്ഠിച്ചു മരിച്ചുപോകയും ചെയ്തു.

തിരുമേനിക്കു വൈകിട്ടുള്ള നടപ്പ് വലിയ നിർബന്ധമായിരുന്നു. അച്ച നായിരുന്ന കാലത്ത് ഒരു ദിവസം എന്നേയും കൂട്ടി എറണാകുളത്തു നിന്നു പുതുതായി നിർമ്മിച്ച വെണ്ടുരുത്തി പാലത്തിൽ കൂടി നടന്നു ഞങ്ങൾ മട്ടാഞ്ചേരിയിൽ വന്നു. അവിടെനിന്നു ബോട്ടിൽ കയറി എറണാകുളത്തു മടങ്ങി എത്തിയതും മറക്കാനാവില്ല.

തിരുമേനി കാലംചെയ്തപ്പോൾ ലിസി ആശുപത്രിയിൽ നിന്നു ഒരു വ്യക്തിയുടെ പ്രൈവറ്റ് കാറിൽ തിരുമേനിയുടെ മൃതദേഹം താങ്ങിപ്പി ടിച്ചു കർമ്മേൽ ദയറാ വരെ എത്തിക്കുവാനുള്ള ഭാഗ്യം എനിക്കുണ്ടായി.

എന്നെ സംബന്ധിച്ചു പറയുകയാണെങ്കിൽ, ഞങ്ങളുടെ പ്രാർത്ഥനാ മുറിയിൽ തിരുമേനിയുടെ ഒരു പടം സ്ഥാപിച്ചു മദ്ധ്യസ്ഥപ്രാർത്ഥന നട ത്തുകയും കുടുംബത്തിൽ എന്തു പ്രതിസന്ധിയുണ്ടായാലും തിരുമേനി യോടു പ്രാർത്ഥിക്കയും പതിവാണ്.

ഒരിക്കൽ അച്ചൻ ഞങ്ങളുടെ വീട്ടിൽ ഉള്ളപ്പോൾ അദ്ദേഹത്തിന്റെ സമ പ്രായക്കാരനും ഫസ്റ്റ് കസിനും നിരീശ്വരവാദിയുമായ എം. സി. ജോസ ഫും ഭാര്യയും വീട്ടിൽ താമസിക്കുവാൻ ഇടയായി. ഞങ്ങൾ അന്നു സ്കൂ ളിൽ പഠിക്കുന്ന കാലം. തമാശ കാണുവാൻ വേണ്ടി നിരീശ്വരവാദത്തെ പ്പറ്റി ഒന്നു തോണ്ടിയിട്ടു. ഉടനെ അച്ചൻ എം. സി. ജോസഫിനോട് (ജോസ ഫിനെ കുഞ്ഞാപ്പ് എന്നാണ് വീട്ടിൽ വിളിക്കുന്നത്) “എടാ കുഞ്ഞാപ്പെ, ദൈവമില്ലാ എന്നു മൂഢൻ തന്റെ ഹൃദയത്തിൽ പറയുന്നു.” എം. സി. ജോസഫും സ്വതസിദ്ധമായ തമാശയിൽ മറുപടി പറഞ്ഞു.

എന്നെയോ എന്റെ സഹോദരനെയോ സെറാമ്പൂർ കോളജിൽ വിട്ടു ബി. ഡി. ക്കു പഠിപ്പിച്ചു തിരുമേനിയുടെ വേല കുടുംബത്തിൽ ആരെയെ ങ്കിലും ഏല്പിക്കണമെന്ന് ആഗ്രഹിച്ചിരുന്നെങ്കിലും ഞങ്ങൾ ആരും മുമ്പോട്ടു വന്നില്ല.

പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി 21 വയസ്സു മാത്രം പ്രായ മുള്ള എം. പി. പീറ്റർ എന്ന വിദ്യാർത്ഥിയായിരിക്കുന്ന കാലത്തു 1907 മേട മാസത്തിലെ മലങ്കര ഇടവക പത്രികയിൽ പ്രസിദ്ധീകരിച്ച ഒരു ലേഖ നത്തിൽ അന്നത്തെ മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന പുലിക്കോ ട്ടിൽ മാർ ദീവന്നാസ്യോസിന്റെ പക്കൽ നിന്നു 1907 മീനം 22-ാം തീയതി പള്ളികളിലും മറ്റും ദൈവികമായ പ്രസംഗവേല നടത്തുന്നതിന് അനുവ ദിച്ചു ഒരു കല്പന വാങ്ങിയതു സംബന്ധിച്ച പ്രവർത്തനങ്ങളുടെ വിവര

ങ്ങളുണ്ട്. സഭയുടെ ഭാവിയിൽ വലിയ പ്രത്യാശ ഉണ്ടായിരുന്ന പുലിക്കോട്ടിൽ തിരുമേനി 1908 മീനമാസം 21-ാം തീയതി മൂക്കഞ്ചേരിൽ അങ്ങാടി വീട്ടിൽ ഔസേപ്പിനു അയച്ച കല്പനയിൽ "കഴിഞ്ഞുപോയ നമ്മുടെ ഗീവറുഗീസ് റമ്പാച്ചന്റെ അനന്തിരവനായി നമ്മുടെ പത്രോസിനെ നമ്മുടെ സഭയ്ക്കായി വിട്ടുതരണം, അങ്ങനെ സമ്മതിച്ചു വിട്ടുതരുന്ന പക്ഷം അവനെ ബി. എ. യ്ക്കോ, എം. എ. യ്ക്കോ സമുദായത്തിൽ നിന്നു പഠിപ്പിച്ചുകൊള്ളാം" എന്നു എഴുതിയിരിക്കുന്നതായി കാണുന്നു.

സഭയിലെ പുരാതന പള്ളികളിൽ പോലും സണ്ടേസ്കൂൾ പ്രസ്ഥാനം തുടങ്ങിയിട്ടില്ലാത്ത കാലം. സുറിയാനിയിൽ മാത്രം കുർബ്ബാന അർപ്പിക്കുന്നു. സുറിയാനി പുസ്തകങ്ങൾ മാത്രമേ വിശുദ്ധ മദ്ബഹായിലും ത്രോണോസിലും വയ്ക്കാവൂ എന്നും നമ്മുടെ പിതാക്കന്മാർ വിചാരിച്ചിരുന്ന കാലം. അന്ത്യോഖ്യാ ഭക്തിയുടെ മൂർദ്ധന്യാവസ്ഥയും നവീകരണത്തോടുള്ള എതിർപ്പിന്റെയും കാലഘട്ടം. എം. പി. പത്രോസ് ശെമ്മാശനും പുലിക്കോട്ടിൽ ജോസഫ് ശെമ്മാശനും കുർബാന തക്സാ തുടങ്ങി പല ആരാധനാക്രമങ്ങൾ മലയാളത്തിലേക്കു വിവർത്തനം ചെയ്ത് പ്രസിദ്ധപ്പെടുത്തിയത് 1921-ലെ വിദ്യാർത്ഥിസമ്മേളനത്തിൽ വലിയ വിമർശന വിഷയമായി. കെ. സി. മാമ്മൻ മാപ്പിള, ഒ. എം. ചെറിയാൻ എന്നീ അത്മായ പ്രമുഖരാണ് അന്നു ശെമ്മാശന്റെ സഹായത്തിനു എത്തി ശെമ്മാശനെ പ്രശംസിച്ചു സംസാരിച്ചത്. തിരുമേനിമാരുടെ എതിർപ്പുകൾ പോലും ഉണ്ടായിട്ടും രണ്ടു ശെമ്മാശന്മാരും സഭയിൽ അനുഗൃഹീതമായ ഒരു പുതിയ പ്രസ്ഥാനത്തിനു അടിസ്ഥാനമിട്ടവരാണെന്ന് ഇന്നുള്ള പലരും ഓർക്കുകയില്ലായിരിക്കാം.

ഇന്നു സണ്ടേസ്കൂൾ നടത്താത്ത പള്ളികളുണ്ടോ. ഞായറാഴ്ച സുറിയാനിയിൽ കുർബ്ബാന അർപ്പിക്കുന്ന പട്ടക്കാർ നമ്മുടെ ഇടയിൽ ഉണ്ടോ? നമ്മുടെ പള്ളികളിൽ ആരാധന മലയാളത്തിൽ ആക്കി കാൽ നൂറ്റാണ്ടിനു ശേഷമാണല്ലോ റോമാ സഭയിലെ ആരാധനകൾ മലയാളത്തിൽ ആക്കാനുള്ള നീക്കം ഉണ്ടായത്."



**എം. വി. മത്തായി**
**(ബാലൻ)**

# 28

# കരിങ്ങാശ്ര പള്ളിവഴക്കും പാത്രിയർക്കീസും

**മൂ**ക്കഞ്ചേരിൽ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ഏറ്റവും മൂത്ത ജ്യേഷ്ഠനായ കുഞ്ഞിചെറിയയുടെ മൂത്തമകൻ കെ. സി. വർക്കിയുടെ ഇളയമകനായ ബാലൻ എന്നു വിളിക്കുന്ന എം. വി. മത്തായിയുടെ കൈവശം ഉണ്ടായിരുന്ന കരിങ്ങാച്ചിറ പള്ളിവഴക്കിനെ സംബന്ധിച്ചുള്ള വിവരങ്ങൾ അടങ്ങിയ കുറിപ്പ്.

“കൊച്ചി സംസ്ഥാനത്തെ പ്രധാനപ്പെട്ട സുറിയാനിപ്പള്ളികളിൽ ഒന്നായ കരിങ്ങാശ്രപ്പള്ളിയിലെ കൈക്കാരന്മാരും, ഏതാനും ഇടവകക്കാരും ഒരു കക്ഷിയായും അബ്ദുള്ളാ പാത്രിയർക്കീസിന്റെ കക്ഷിയിൽ സ്വാർത്ഥ ലാഭം നോക്കി ചേർന്ന ഏതാനും പേരും തമ്മിൽ മുമ്പുനടന്ന രണ്ടു മൂന്ന് ക്രിമിനൽ കേസുകളിൽ ബാവായുടെ ഭാഗക്കാർ വിജയം നേടിയതു നിമിത്തം കൊച്ചി സംസ്ഥാനത്തു പരദേശികളുടെ ലൗകികാധികാരങ്ങൾ പൂർണ്ണമായി സ്ഥാപിച്ചുപോയെന്ന് ഒരു തെറ്റിദ്ധാരണ ചിലേടങ്ങളിൽ ഉണ്ടായി. ആ വഴക്കുകളുടെ ഒരു സംക്ഷിപ്ത വിവരണം സംരക്ഷകൻ വായനക്കാർക്ക് പ്രയോജനകരമായിരിക്കുമെന്നു വിശ്വസിക്കുന്നു.

ഒന്നാമതായി പ്രസ്തുത കൈക്കാരന്മാർ കൈസ്ഥാനത്തിൽ പ്രവേശിക്കുന്നതിനു മുമ്പ് ഈ പള്ളിയുടെ സ്ഥിതി എന്തായിരുന്നു എന്നു പറയേണ്ടിയിരിക്കുന്നു. ഈ പള്ളിക്കു സ്ഥാവര സ്വത്തുക്കൾ കുറെ ഉണ്ട്. ഇവ കൈവശം വെച്ച് അനുഭവിച്ചിരുന്നത് ഇപ്പോൾ ബാവായുടെ പക്ഷത്തു ചേർന്നവരോ അവരുടെ പിതാക്കന്മാരോ ആയിരുന്നു. ഇവർ ഈ വസ്തുക്കളുടെ പാട്ടം പള്ളിക്കു കൊടുത്തു വന്നിരുന്നില്ല. വസ്തു പള്ളിയുടേതാണെന്നു കാണിക്കുന്നതിനു ഒരൊറ്റ പാട്ടച്ചീട്ടു പോലും രജിസ്റ്റർ ചെയ്തിരുന്നില്ല. പാട്ടക്കാർ പ്രായേണ കൈക്കാരന്മാരോ, പള്ളിപ്രമാണിമാരോ ആയിരുന്നതിനാൽ ആർക്കും ഇതിൽ നിർബന്ധിക്കാൻ നിവൃത്തിയില്ലായിരുന്നു. എന്നും പള്ളിവക ഏതെങ്കിലും ഒരു വ്യവഹാരം നടന്നുകൊണ്ടിരുന്നു. പള്ളിക്കു പ്രതിവർഷം രണ്ടായിരം ഉറുപ്പികയോളം വരവുണ്ടായിരുന്നു. എങ്കിലും അതിന്റേയോ ചെലവിന്റേയോ കണക്ക് ഒന്നും ഉണ്ടായിരുന്നില്ല. പള്ളിക്കടം മാത്രം വർദ്ധിച്ചുകൊണ്ടിരുന്നു. ഇങ്ങനെയിരിക്കെ പരേതനായ പരുമല മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ഈ പള്ളിയിൽ എഴുന്നെള്ളി ഒരു രജിസ്റ്റർ ഉടമ്പടി ഉണ്ടാക്കിയെങ്കിലും അതുപ്ര

കാരം കാര്യമൊന്നും നടന്നില്ല. പിന്നീടു പത്തു വർഷങ്ങൾക്കു ശേഷം പരേതനായ വലിയ തിരുമേനി ഈ പള്ളിയിൽ എഴുന്നെള്ളി. നടമേൽ പള്ളി ഇടവകയിൽ നിന്ന് ഈ ഇടവകയിൽ ദത്തുപാർക്കുന്ന ആളും തിരുമേനിക്ക് ചിരകാല പരിചയമുള്ള ഒരു പ്രസിദ്ധ കുടുംബത്തിലെ ഒരംഗവും ആയ (കാരുവേലി) മൂക്കഞ്ചേരി കുഞ്ഞിച്ചെറിയയോടു കൈസ്ഥാനം ഏറ്റു നടത്തണമെന്ന് തിരുമേനി നിർബന്ധിച്ചു. സ്വതേ തന്നെ ധാരാളം ജോലിയുള്ള ഇദ്ദേഹം പള്ളിയുടെ ദയനീയാവസ്ഥയെ കണ്ടും, തിരുമേനിയുടെ നിർബന്ധപൂർവ്വമായ ആജ്ഞയെ ലംഘിക്കാനുള്ള ഭയം കൊണ്ടും താനും ആ ഇടവകക്കാരിൽ ഒരു പ്രധാനനായ പെലയത്തു പോത്തനും കൂടി കൈസ്ഥാനം ഏറ്റു. പഴയ കൂട്ടർക്ക് ഈ ഏർപ്പാട് ഒട്ടും രുചിച്ചില്ലെങ്കിലും നിവൃത്തിയില്ലാതെ കീഴടങ്ങി. പുതിയ കൈക്കാരന്മാർ ആദ്യമായി പരിഷ്കൃതരീതിയിൽ കണക്കു വെയ്ക്കാൻ തുടങ്ങി. പാട്ടക്കാർ എല്ലാവരും പാട്ടച്ചീട്ടു രജിസ്ട്രാക്കണമെന്നു നിർബന്ധിച്ചു. അപ്പോൾ കുറച്ചു പിറുപിറുപ്പുണ്ടായെങ്കിലും കൈക്കാരന്മാരുടെ നയം നിമിത്തം ചില സാധുക്കൾ പാട്ടച്ചീട്ടുകൾ രജിസ്ട്രാക്കുകയും ക്രമേണ പ്രമാണികളും വൈമനസ്യത്തോടെ അപ്രകാരം ചെയ്കയും ചെയ്തു. പുതിയ കൈക്കാരന്മാർ പള്ളിയുടെ കടം കുറേശ്ശെ വീട്ടാൻ തുടങ്ങി. വരവിൽ ഒരു പൈസ പോലും അനാവശ്യമായി പോകാതെ ശട്ടംകെട്ടുകയും ചെയ്തു. രണ്ടുനാലായിരം ഉറുപ്പിക ചെലവിട്ട് ഒരു സ്കൂൾ കെട്ടിടം തീർത്തു സ്കൂൾ നടത്തി. ഒടുവിൽ നാലായിരം ഉറുപ്പിക ചെലവിട്ടു പള്ളി തന്നെ പൊളിച്ചു പണിയാൻ തുടങ്ങി. ഇവയ്ക്കെല്ലാം ഏതു എഞ്ചിനീയറേയും സമ്മതിപ്പിക്കത്തക്ക വണ്ണം കണക്കുകൾ ഉണ്ട്. അപഹാരികൾ ഇതൊക്കെ കണ്ടു മാനസാന്തരപ്പെട്ടില്ലെങ്കിലും അവരുടെ കോപത്തേയും ദ്രവ്യാഗ്രഹത്തേയും അടക്കി ഭംഗിയിൽ പെരുമാറിക്കൊണ്ടിരുന്നു. തങ്ങളുടെ ആക്രമണങ്ങൾ നടത്താനുള്ള ഒരവസരം വരും, അപ്പോൾ ആയിക്കൊള്ളാമെന്ന് കരുതിയാണ് ഇവർ അടങ്ങിയതെന്നു പിന്നീടുണ്ടായ സംഭവങ്ങൾ മൂലം പ്രത്യക്ഷപ്പെട്ടു. ബാവാ വരുന്നതിനു മുമ്പു ചില ചില്ലറ വഴക്കുകൾ ഉണ്ടായിട്ടുണ്ടെങ്കിലും രണ്ടു സംഗതികൾ മാത്രം പറഞ്ഞുകൊള്ളുന്നു. ഒരു പള്ളിയിൽ ഭാര്യ മരിച്ച ഒരു പട്ടക്കാരനുണ്ട്. ഇദ്ദേഹം ഭാര്യ മരിച്ചവനാകയാൽ സ്ഥിരമായി പള്ളിമുറിയിൽ താമസിക്കാൻ കല്പനയുണ്ടാകണമെന്നും മറ്റും കൈക്കാരന്മാർ പരേതനായ വലിയ തിരുമേനിയെ അറിയിച്ചു. പള്ളിമുറിയിൽ താമസിക്കുവാൻ ഈ പട്ടക്കാരനു കല്പനയും വന്നു. രണ്ടു മൂന്നു വർഷം കൈസ്ഥാനം ഭരിച്ചതിന്റെ ശേഷം തങ്ങളെ ഈ സ്ഥാനത്തു നിന്നും ഒഴിക്കണമെന്നു കൈക്കാരന്മാർ തിരുമേനിയെ പല തവണ മുഖദാവിലും രേഖാമൂലവും ബോധിപ്പിച്ചിട്ടുണ്ട്. തിരുമേനി ആദ്യമാദ്യം ചില ഒഴിവുകഴിവുകൾ പറഞ്ഞു. ഒടുവിൽ മുട്ടിപ്പു കൂടിയപ്പോൾ പള്ളിഭരണം ഇപ്പോൾ നന്നായിട്ടുണ്ടെന്നും കൈസ്ഥാനം മാറിയാൽ അതു പഴയ സ്ഥിതിയെ

പ്രാപിച്ചു നശിച്ചുപോകുമെന്നും അതു തനിക്കു വലിയ വേദനയാകുമെന്നും പള്ളിക്കാര്യം സത്യമായി നോക്കാനുള്ള ആളുകളെ ആ ഇടവകയിൽ വേറെ കാണില്ലെന്നും മറ്റും കണ്ണീരോടെ കല്പിച്ചതിനാൽ കൈക്കാരന്മാർക്കു താക്കോൽ വലിച്ചെറിഞ്ഞിട്ടു പോകാൻ ധൈര്യമുണ്ടായില്ല. ഉടനെതന്നെ കൈക്കാരന്മാരിൽ ഒരാളായ കുഞ്ഞിചെറിയയെ അസ്സോസ്സിയേഷൻ മാനേജിംഗ് കമ്മറ്റി മെമ്പർ സ്ഥാനത്തിൽ ഉയർത്തി സമുദായത്തിനും തിരുമേനിക്കും ഇവരുടെ നേരെയുള്ള സ്നേഹബഹുമാനങ്ങളെ പ്രത്യക്ഷപ്പെടുത്തി.

അങ്ങനെ ഇരിക്കുമ്പോഴാണ് ബാവായുടെ വരവ്. ബാവായുടെ ലൗകികാധികാരത്തെ 1910 വൃശ്ചികത്തിൽ കോട്ടയത്തു കൂടിയ സുന്നഹദോസിൽ വെച്ചു ബലമായി എതിർക്കുന്നതിനുള്ള നിർഭാഗ്യം ഉണ്ടായതു ഈ കുഞ്ഞിച്ചെറിയായുടെ അനുജനാണെന്നുള്ള കാര്യം ഇവിടെ സ്മരണീയമാണ്. ഇതു നിമിത്തമോ എന്തോ സുന്നഹദോസ് കഴിഞ്ഞ ഉടനെ ബാവാ ആദ്യമായി സന്ദർശിക്കാൻ തീരുമാനിച്ചത് കരിങ്ങാശ്ര പള്ളിയാണ്. വിവരത്തിനു കൈക്കാരന്മാർക്കു കല്പന വന്നു. പള്ളിപണി പൂർത്തിയാകാത്തതിനാലും മറ്റും സന്ദർശനം നീട്ടിവയ്ക്കണമെന്നു യോഗനിശ്ചയപ്രകാരം കൈക്കാരന്മാർ ബാവായോട് അപേക്ഷിച്ചു. ഇന്ന തീയതിക്കു ബോട്ടുമായി തെക്കൻപറവൂർ ഹാജരാകണമെന്നു ഒരു കമ്പിയടിയായിരുന്നു അതിനു മറുപടി. ഒരുക്കമൊന്നും ആയിട്ടില്ലെന്നു കൈക്കാരന്മാർ മറുകമ്പി കൊടുത്തു. ഉടനെ ബാവാ പുറപ്പെട്ടു കണ്ടനാടെത്തി. അപ്പോൾ മേൽപ്പറഞ്ഞ പട്ടക്കാരൻ അവിടെ എത്തി പല ദൂഷ്യങ്ങൾ ബാവായെ ധരിപ്പിച്ചു. കൈക്കാരന്മാരെ ഇടവക ഒട്ടുക്കു വലിയ അതൃപ്തിയാണെന്നും ബാവാ ഉടനെ എഴുന്നെള്ളിയാൽ ലൗകികാധികാരം സ്ഥാപിച്ച് ഉടമ്പടി തരാമെന്നുമാണ് ഇയാൾ ബാവായെ ധരിപ്പിച്ചത്. പള്ളി പ്രതിപുരുഷന്മാരോട് ഉടമ്പടി ആവശ്യപ്പെട്ട് കിട്ടായ്കയാൽ ഇനി ഓരോ പള്ളിക്കാരോടും പ്രത്യേകം പ്രത്യേകം ഉടമ്പടി വാങ്ങാമെന്നാണ് ബാവാ കരുതിയത്. പിന്നീട് കൈക്കാരന്മാർ ബാവായുടെ അടുക്കൽ ഹാജരായപ്പോൾ ആദ്യം ദേഷ്യപ്പെടുകയും പിന്നീട് സ്തുതിക്കുകയും ഒടുവിൽ തന്നെ സ്വീകരിക്കാൻ വേണ്ട ഒരുക്കങ്ങൾ ചെയ്യാൻ ആജ്ഞാപിക്കുകയും ചെയ്തു. കൈക്കാരന്മാർ സമ്മതിച്ചു മടങ്ങി. എതിരേൽപ്പു വളരെ കേമമായിരുന്നു. ബാവാ കണ്ടനാട്ടു നിന്നു പുറപ്പെടാറായപ്പോൾ കൈക്കാരൻ കുഞ്ഞിച്ചെറിയായെ വിളിച്ചു. നീ കരിങ്ങാശ്രപള്ളിക്കു വളരെ നന്മ ചെയ്ത ആളാണെന്നു നമുക്ക് ബോദ്ധ്യമാണ്. നിന്നെ ദൈവം ആനുഗ്രഹിക്കും. നീ നമ്മുടെ വണ്ടിയുടെ വലത്തുഭാഗത്തു ചേർന്നു നില്ക്കണം. നിന്റെ വീടിന്റെ മുൻവശത്തു വരുമ്പോൾ വിവരം പറയണം. എനിക്കു വണ്ടി നിറുത്തി നിന്റെ ഭവനത്തെ അനുഗ്രഹിക്കണം എന്നൊക്കെ പറയുകയും അതുപ്ര

കാരം പ്രവർത്തിക്കുകയും ചെയ്തു. പള്ളിയിൽ വന്നു രണ്ടു ദിവസം കഴി ഞ്ഞപ്പോൾ ബാവാ ഉടമ്പടികാര്യം എടുത്തിട്ടു. ലൗകികാധികാരം സ്ഥാപി ച്ചു ഉടമ്പടി തരാൻ മലങ്കര മഹാജനങ്ങൾക്ക് സമ്മതമില്ലായ്കയാൽ തങ്ങൾക്ക് സമ്മതമല്ലെന്നും കൈസ്ഥാനം ഒഴിയാൻ തങ്ങൾ പണ്ടേ തയ്യാ റാണെന്നും കൈക്കാരന്മാർ മറുപടി പറഞ്ഞു. ബാവാ പല നയോപായ ങ്ങളും നോക്കി. കുഞ്ഞിചെറിയായെ മാറാ കൈസ്ഥാനിയാക്കാമെന്ന അർത്ഥം വരത്തക്കവിധത്തിലും ബാവാ പറയുകയുണ്ടായി. കൈക്കാരൻ ഇളകിയില്ല. മേല്പ്പറഞ്ഞ പട്ടക്കാരനും ബാവായും കോനാടിന്റെ മല്പാനും മറ്റും കൂടി കതകടച്ചു ആലോചനയായി. ഒരു ദിവസം ബാവാ കൈക്കാ രന്മാരെ വിളിച്ച് നിങ്ങൾ പള്ളിക്കാര്യം തകരാറു ചെയ്യുന്നതായി അനേകം ഒപ്പിട്ട ഹർജികൾ വന്നിട്ടുണ്ടെന്നു പറഞ്ഞു. ഹർജിക്കാര്യം മുറയ്ക്കു വിചാ രണ ചെയ്യുന്നതു സമ്മതവും സന്തോഷവുമാണെന്നും ഹർജിയുടെ പകർപ്പു കിട്ടണമെന്നും കൈക്കാരന്മാർ പറഞ്ഞു. പകർപ്പു തരാമെന്നു ബാവാ പറഞ്ഞെങ്കിലും കൊടുത്തില്ല. ഹർജിയിൽ ഒപ്പിട്ടവരിൽ പത്തുമു പ്പതോളം പേർ ഹാജരായി. രണ്ടു മൂന്നു പേരെ ബാവാ വിസ്തരിച്ചു. വേറെ എന്തോ കാര്യത്തിനെന്നു പറഞ്ഞു മേൽപറഞ്ഞ പട്ടക്കാരൻ ഒരു ഹർജി ഒപ്പിടുവിച്ചു എന്നും കൈക്കാരനെപ്പറ്റി തങ്ങൾക്കു യാതൊരു ആക്ഷേപ വും പറയാനില്ലെന്നും ഇവരെ നീക്കിയാൽ പള്ളി നശിക്കുമെന്നും പള്ളി യിൽ ഇപ്പോൾ കാണുന്ന ഐശ്വര്യമെല്ലാം ഈ കൈക്കാരന്മാർ നിമിത്തം ഉണ്ടായിട്ടുള്ളതാണെന്നും ഇവർ ബോധിപ്പിച്ചു. ബാവായും കൂട്ടരും വിഷ ണ്ണരായി. വിചാരണ മതിയെന്നു കല്പിച്ച് ആളുകളെ പറഞ്ഞുവിട്ടു. എന്നിട്ട് കൈക്കാരൻ കുഞ്ഞിച്ചെറിയായെ വിളിച്ച് ബാവാ ഇങ്ങനെ പറഞ്ഞു, “എന്റെ മകനെ, നിങ്ങളുടെ പേരിലുള്ള ഹർജി കളവാണെന്നു നമുക്കു ബോദ്ധ്യമായി. നീ നമ്മെ വേദനപ്പെടുത്തി ഇവിടെ നിന്നു പറഞ്ഞയക്ക രുത്. നിങ്ങൾ ഉടമ്പടിയിൽ ചേരണം.” ഇതിനു മറുപടിയായി ചേരാൻ ഒരു നിവൃത്തിയുമില്ലെന്നും താൻ മാനേജിംഗ് കമ്മറ്റിയിൽ ഒരു മെമ്പറാ കയാൽ പ്രത്യേകിച്ച് സമുദായത്തോടു വിശ്വാസവഞ്ചന ചെയ്യാൻ ഒരു ക്കമല്ലെന്നും ഹർജി കളവാണെന്നു ബാവായ്ക്കു ബോദ്ധ്യമാകയാൽ കൃത്രിമമായി ഹർജി ഉണ്ടാക്കിയവരെ ശിക്ഷിക്കാൻ ബാവായ്ക്കു ചുമത ലയുണ്ടെന്നും മറ്റും കുഞ്ഞിചെറിയാ പറഞ്ഞു. ബാവാ മൗനം ദീക്ഷിച്ചു. ഇങ്ങനെ ഏറെ ദിവസം കഴിഞ്ഞു. പിശാച് അതിന്റെ ജോലി കൃത്യമായി നടത്തിക്കൊണ്ടിരുന്നു. ഒരു ദിവസം കൈക്കാരന്മാർ ബാവായുടെ ചെല വിനു പണം ഇല്ലാത്തതിനാലും റോഡിലുള്ള ഭണ്ഡാരം നിറഞ്ഞിരിക്ക യാലും ഭണ്ഡാരം തുറക്കാൻ യോഗം ആവശ്യപ്പെട്ടപ്രകാരം ചെയ്യാൻ പോകുന്നു എന്ന് ബാവായെ അറിയിച്ചു. ബാവാ സന്തോഷത്തോടെ സമ്മ തിച്ചു. ഭണ്ഡാരത്തിനു ചുറ്റുമുള്ള മണ്ണു കിളച്ചു പകുതിയായപ്പോൾ ഒരാൾ ഓടിവന്നു. ഭണ്ഡാരം എടുക്കരുതെന്നു ബാവാ കല്പിക്കുന്നു എന്നു

പറഞ്ഞു. ഇതാർക്കും അപ്പോൾ വിശ്വസിക്കാൻ നിവൃത്തിയില്ലായിരുന്നു. ഭണ്ഡാരം തുറന്നു നാണയമെല്ലാം എടുത്തു സ്കൂളിൽ കൊണ്ടുവന്നു എണ്ണിതിട്ടപ്പെടുത്തി കൈക്കാരന്മാരുടെ മുറിയിലേക്കു കൊണ്ടുപോകുന്ന സമയം മേൽപറഞ്ഞ പട്ടക്കാരനും ഇടവകക്കാരിൽ ഒരുത്തനും അയാളുടെ മകനും വേറൊരിടവകക്കാരനും അയാളുടെ മകനും കൂടി നാണയങ്ങൾ ഇട്ട ചെമ്പു പാത്രം ബലമായി പിടിച്ചുപറിച്ചു ബാവായുടെ മുറിയിലേക്കു കൊണ്ടുപോയി. കൈക്കാരന്മാർ പോലീസ് സ്റ്റേഷനിലേക്കു പോയി. അവിടെ ഉദ്യോഗസ്ഥന്മാർ ആരും ഇല്ലാതിരുന്നതിനാൽ വിവരത്തിനു തൃശൂർ പോലീസ് ഹെഡാഫീസിലേക്കു കമ്പി അയച്ചു. എന്നിട്ടു വക്കീലന്മാരെ ചെന്നു കണ്ടു. കേസ് ഡെക്കായിറ്റി ആണെങ്കിലും ഒരു സമാധാനാലോചന കഴിക്കണമെന്നു വക്കീലന്മാർ ഉപദേശിച്ചപ്രകാരം മാന്യനായ ഒരു മദ്ധ്യസ്ഥൻ മുഖാന്തിരം പട്ടക്കാരനെ വിവരം അറിയിച്ചു. കേസു പുല്ലാണെന്നു പട്ടക്കാരൻ മറുപടി പറഞ്ഞയച്ചു. ഉടനെ കേസായി. നാണയങ്ങൾ പോലീസുകാർ ബന്ധോവസ്ത ചെയ്തു പ്രതികളെ അറസ്റ്റ് ചെയ്തു കൈവിലങ്ങു വച്ചു എറണാകുളത്തു മജിസ്ത്രേട്ടിന്റെ അടുക്കൽ ഹാജരാക്കി. മജിസ്ത്രേട്ടു പ്രതികളെ സെൻട്രൽ ജയിലിലേക്കു റിമാന്റു ചെയ്തു. ഒരാഴ്ച തടവിൽ കിടന്നശേഷം പ്രതികളെ ചീഫ് കോർട്ടിൽ നിന്നു ജാമ്യത്തിൽ വിട്ടു. ഈ കേസുണ്ടായി മൂന്നു നാലു ദിവസം കഴിഞ്ഞപ്പോൾ ബാവായുടെ ലൗകികാധികാരം സ്ഥാപിച്ചു ഉടമ്പടി രജിസ്ട്രർ ചെയ്തു. തീബേലിന്റെ മാർ കൂറിലോസ് ഇതിനു വിരോധമായിരുന്നു എങ്കിലും ബാവാ മുടക്കുമെന്നു പറഞ്ഞു കണ്ണുരുട്ടിയപ്പോൾ സാധു വിറച്ചുകൊണ്ടു ഉടമ്പടിയിൽ ഒപ്പിട്ടു. കേസുണ്ടായ ദിവസമോ അതിന്റെ പിറ്റേ ദിവസമോ മലങ്കര മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു യാദൃഛികമായി ബാവായെ കാണ്മാൻ കരിങ്ങാശ്ര വന്നു. നിനക്ക് ഇതു സമാധാനമാക്കാമോ എന്നു ബാവാ ചോദിച്ചു. കല്പിച്ചാൽ ശ്രമിച്ചു നോക്കാമെന്നു അദ്ദേഹം മറുപടി പറഞ്ഞു. ഉടനെ കോട്ടയത്തേക്കു തിരിയയെ പോകണമെന്ന ഉത്തരവുമായി. പ്രതികളേയും അവരിൽ ഒരാളായ പട്ടക്കാരനെയും കൈവിലങ്ങു വച്ചു എന്നും ജയിലിൽ ഇട്ടു എന്നും മജിസ്ട്രേറ്റു ജാമ്യം അനുവദിച്ചില്ലെന്നും കേട്ടപ്പോൾ പരദേശികൾ കിടുകിടെ വിറച്ചു എന്നതിൽ ഒട്ടും അതിശയിക്കാനില്ല. ഇനി പള്ളികളിൽ നിന്നു ഉടമ്പടി വേണ്ടെന്നു ആ നിമിഷത്തിൽ പരദേശികൾ ശപഥം ചെയ്തു. പോലീസ് സൂപ്രണ്ടിനെ കാണണമെന്നു ബാവാ ആവശ്യപ്പെട്ടതനുസരിച്ച് അദ്ദേഹം ഹാജരായി. 'നിന്റെ ആളുകൾ ആ പട്ടക്കാരനെ വിലങ്ങു വച്ചില്ലേ? അതു എന്റെ ഈ കൈകൾക്കു നീ വച്ച മാതിരി ഞാൻ വിചാരിക്കും' എന്നൊക്കെ ബാവാ പരിഭവം പറഞ്ഞു. ഈ സംസ്ഥാനത്തു ആളെ നോക്കിയല്ല, നിയമം ഉണ്ടാക്കിയിരിക്കുന്നതെന്നും നിയമം വലിയവനും ചെറിയവനും ഒരുപോലെയാണെന്നും വിചാരണയിൽ ഇരിക്കുന്ന ഒരു കേസിനെപ്പറ്റി അഭിപ്രായം

പറയാൻ തയ്യാറില്ലെങ്കിലും പണ്ടു മുളന്തുരുത്തിയിൽ നിന്നു ഒരു പട്ടക്കാരൻ കളവുകേസ്സിൽ ശിക്ഷയേറ്റു തടവിൽ കിടന്നതായും പഴഞ്ഞിക്കാരൻ ഒരു പട്ടക്കാരൻ പള്ളിഭണ്ഡാരം കവർച്ച ചെയ്തതിനു ജയിലിൽ കിടന്നതായും കേട്ടിട്ടുണ്ടെന്നും, പണം പിടിച്ചുപറിക്കാൻ ബാവാ ആളെ പറഞ്ഞയച്ചതു മര്യാദയായില്ലെന്നും അങ്ങനെ കൈക്കാരന്മാരുടെ വിരോധികളെന്നു ബാവായ്ക്കു ബോദ്ധ്യമായവരെ പറഞ്ഞയക്കാതെ കൂടെ നിൽക്കുന്ന റമ്പാച്ചനെയോ മറ്റോ പറഞ്ഞയച്ചു എങ്കിൽ കൈക്കാരന്മാർ പണമെല്ലാം തിരുമുമ്പാകെ ഹാജരാക്കുമായിരുന്നല്ലോ എന്നും മറ്റും സൂപ്രണ്ടവർകൾ മറുപടി പറഞ്ഞു.

കേസ് പോലീസുകാർ ചാർജ്ജു ചെയ്തു എങ്കിലും കേസു തള്ളിപ്പോയി. പ്രതിഭാഗം തെളിവു തന്നെ എടുത്തില്ല. അന്യായഭാഗം തെളിവു അവിശ്വസിക്കുന്നതായി പറഞ്ഞിട്ടില്ല. ഉത്തമ വിശ്വാസമുണ്ടാകാമെന്നും അപഹരിച്ച മുതൽ പള്ളിക്കു പുറത്തുപോകാതെ പള്ളിമുറികളിൽ ഒന്നിൽ സൂക്ഷിക്കുക മാത്രം ചെയ്തതിനാൽ ദുഷ്ടവിചാരം തെളിഞ്ഞിട്ടില്ലെന്നും ആണ് മജിസ്ത്രേട്ടിന്റെ അഭിപ്രായം. ഒരാഴ്ചയോളം പ്രതികൾ സെൻട്രൽ ജയിൽ കിടന്നതിനാൽ ശിക്ഷ അതു മതിയെന്നു മജിസ്ട്രേട്ട് കരുതിയോ എന്തോ. അപ്പീലിൽ കീഴ്കോടതി വിധി ശരിവച്ചു. അവിടെയും ഉത്തമ വിശ്വാസം തന്നെ. ഒരു അസംബന്ധം വിശേഷാൽ ഡിസ്ട്രിക്ട് മജിസ്ട്രേക്ട് എഴുതിയിട്ടുണ്ട്. അതു കേസുണ്ടായതു രജിസ്റ്റർ ഉടമ്പടിക്കു ശേഷമാണെന്ന് അദ്ദേഹം തെറ്റിദ്ധരിച്ചതു തന്നെ. ബാവായ്ക്കു ലൗകികാധികാരം ഉണ്ടോ ഇല്ലയോ എന്ന സംഗതി രണ്ടു മജിസ്ത്രേട്ടുമാരും തൊട്ടിട്ടു തന്നെയില്ല. രണ്ടാമത്തെ കേസ് രജിസ്ട്രർ ഉടമ്പടി പ്രകാരമുള്ള പുതിയ കൈക്കാരന്മാർ പള്ളിവക ഏതാനും സാധനങ്ങൾ എടുത്തു എന്നതാണ്. പ്രതികളെ കൈക്കാരന്മാരായി നിശ്ചയിക്കുന്ന ഒരു രജിസ്ട്രർ ഉടമ്പടി ഉണ്ടായിട്ടുള്ളതിനാൽ അവർക്ക് ഉത്തമ വിശ്വാസം ഉണ്ടെന്നും ദുഷ്ട വിചാരം ഇല്ലെന്നും മജിസ്ത്രേട്ടിന്റെ അഭിപ്രായം.

മൂന്നാമത്തേത് അപകീർത്തിക്കേസ്സാണ്. ബാവാ കരിങ്ങാശ്ര നിന്നു പള്ളിക്കരക്കു പോയതു ഒരു ശനിയാഴ്ചയാണ്. പിറ്റേദിവസം ഞായറാഴ്ച പഴയ കൈക്കാരന്മാരെ മുടക്കിയ കല്പന കരിങ്ങാശ്ര വായിച്ചു. ഇതിൽ രണ്ടു കള്ളത്തരങ്ങൾ പുണ്യവാളനായ ബാവാ പ്രയോഗിച്ചു. കല്പനയിലെ തീയതി ശനിയാഴ്ചയാണ്. അതിൽ പള്ളിക്കരെ നിന്നും എന്നാണ് എഴുതിയിരിക്കുന്നത്. പള്ളിക്കര എത്തിയത് ശനിയാഴ്ച രാത്രിയാണ്. അതിദീർഘമായ ആ കല്പന പള്ളിക്കര വച്ചു എഴുതിയിട്ടില്ലെന്നു സൂക്ഷ്മമായ അറിവുണ്ട്. കല്പന കരിങ്ങാശ്ര വച്ചു എഴുതിക്കൊടുത്തിട്ടാണു പോയത്. പള്ളിക്കരെ നിന്നു എന്നെഴുതിയത് കൊച്ചി സംസ്ഥാനത്തു നിന്നും എന്നു വച്ചാൽ ഇനി എന്തെല്ലാമോ ആപത്തു ഉണ്ടായേക്കാമെന്നു

ഭയന്നാണ്. കല്പന പള്ളിയിൽ വായിച്ചതു നമ്മുടെ മേൽപറഞ്ഞ പട്ട ക്കാരൻ തന്നെയാണ്. അന്ന് അദ്ദേഹത്തിന്റെ വീതമല്ലായിരുന്നു. വേറൊരു പട്ടക്കാരൻ കുർബാന ചൊല്ലി അവസാനിപ്പിച്ചപ്പോൾ ഈ വിദ്വാൻ കേറി കല്പന വായിക്കുകയാണുണ്ടായത്. ബാവാ നാടുകടന്നതിനാൽ പിടി കിട്ടാൻ നിവൃത്തിയില്ലാത്തതുകൊണ്ട് കല്പന പ്രസിദ്ധപ്പെടുത്തിയ പട്ട ക്കാരനെ പ്രതിചേർത്തു അപകീർത്തിക്കേസ് കൊടുത്തു. അന്യായത്തിൽ സാധാരണ കല്പനകൾ വായിക്കുന്നത് അന്നത്തെ വീതക്കാരനാണെന്നും മറ്റും പ്രസ്താവിച്ചിരുന്നു. ഇതറിഞ്ഞു കല്പന രണ്ടാമതും മാറി എഴുതി കൊണ്ടുവന്നാണ് കോടതിയിൽ ഫയലാക്കിയത്. ഇതാണു ബാവാ ചെയ്ത രണ്ടാമത്തെ കള്ളത്തരം. ഹാജരുള്ള ഏതെങ്കിലും പട്ടക്കാരൻ വായിക്കു മെന്നു കോടതിയിൽ ഹാജരാക്കിയ കല്പനയിൽ പ്രത്യേകം പറഞ്ഞി ട്ടുണ്ട്. പള്ളിയിൽ വായിച്ച കല്പനയിൽ ഈ വാചകം ഇല്ലായിരുന്നു. വിശേഷിച്ചും ഹാജരുള്ള പട്ടക്കാരൻ വായിക്കണം എന്നൊരു വാചകം കല്പനയിൽ സാധാരണ ചേർക്കാറില്ലെന്നു സ്പഷ്ടമാണല്ലോ. ആത്മിക ലൗകികാധികാരങ്ങൾ തിരിച്ചെടുക്കാൻ കുറെ വിഷമമാണെന്നു പറഞ്ഞു ഈ കേസ് ഡിസ്ട്രിക്ട് മജിസ്ത്രേട്ടു തള്ളി. തിരുവിതാംകൂർ, കൊച്ചി റോയൽ കോടതികൾ ആത്മിക - ലൗകികാധികാരങ്ങൾ തിരിച്ചെടുക്കു കയും വ്യവസ്ഥപ്പെടുത്തുകയും ചെയ്തിട്ടുള്ള സ്ഥിതിക്കു ഈ ഡിസ്ട്രി ക്ട് മജിസ്ത്രേട്ടിന്റെ വിഷമത്തെപ്പറ്റി ആശ്ചര്യപ്പെടുകയേ തരമുള്ളു. കേസ് അപ്പീൽ കൊടുത്തതിൽ ഡിസ്ട്രിക്ട് ജഡ്ജി വേറൊരു തമാശ കൂടി എഴു തിച്ചേർത്തു. റോമാസുറിയാനിക്കാരും യാക്കോബായ സുറിയാനിക്കാരും റോമൻ കത്തോലിക്കരാണെന്നാണു നമ്മുടെ ബഹുമാനപ്പെട്ട ജഡ്ജിയുടെ അഭിപ്രായം. ഇതിനെപ്പറ്റി കഠിനമായി ആക്ഷേപിച്ചും ഈ ജഡ്ജിയെ മാർസ് ഗ്രഹത്തിൽ സഭാചരിത്ര പ്രൊഫസർ ആക്കണമെന്നു ശുപാർശ ചെയ്തും ആയിടയ്ക്കു മലബാർ ഹെറൽഡ് പത്രത്തിൽ ഒരാൾ എഴുതി യിരുന്നു.

ഇങ്ങനെ കേസുകൾ അവസാനിച്ചു. ഒരു കേസെങ്കിലും ചീഫ് കോട തിയിൽ പോയിട്ടില്ല. കീഴ്കോടതികളിൽ രണ്ടുമൂന്നു ക്രിമിനൽ കേസു കൾക്കുണ്ടാകുന്ന വിധി മൂലം പരദേശികളുടെ ലൗകികാധികാരം സ്ഥാപി ച്ചുപോയെന്നു വിശ്വസിക്കുന്ന ചില ശുദ്ധഗതിക്കാരുടെ അജ്ഞത്വം ദയ നീയം തന്നെ. കേസുകൾ നടത്താൻ അന്യായഭാഗത്തേക്കു ഒരു ക്രിസ് ത്യൻ വക്കീലിനെ കിട്ടാത്തതു നിമിത്തവും പല കുഴപ്പങ്ങൾ ഉണ്ടായി ട്ടുണ്ട്. പ്രതിഭാഗത്തേക്കു സമർത്ഥനായ ഒരു ക്രിസ്ത്യൻ വക്കീലുണ്ടായി രുന്നു. അദ്ദേഹത്തിന്റെ യുക്തികളും വിരട്ടുകളും തടയാൻ അന്യായ ഭാഗത്തെ വക്കീലന്മാരെക്കൊണ്ടു സാധിച്ചില്ല. അവരും സമർത്ഥന്മാരാ യിരുന്നു എങ്കിലും ക്രിസ്ത്യാനിമതത്തെയോ സുറിയാനി സഭാ നടപടി

കളെയോ പറ്റി യാതൊരു ബന്ധവും ഇല്ലാത്തവരായിരുന്നു. അപകീർത്തി വ്യവഹാരത്തിനു അന്യായഭാഗത്തേക്കു സാക്ഷിപറയാൻ ചില മാന്യന്മാർ തെക്കുനിന്നും വടക്കുനിന്നും വന്നിരുന്നു. പക്ഷേ, ഒന്നാം അന്യായക്കാരൻ കുഞ്ഞിചെറിയായെ മാത്രം വിസ്തരിച്ചും യാതൊരു സാക്ഷിയേയും വിസ്തരിക്കാതെയുമാണ് കേസു തള്ളിയത്.

മലങ്കരസഭയുടെ സ്വാതന്ത്ര്യത്തേയും അവകാശത്തേയും പാലിക്കുന്നതിനായി കുഗ്രാമവാസികളായ രണ്ടു പള്ളി കൈക്കാരന്മാർ എന്തുമാത്രം ധനനഷ്ടവും പ്രയാസങ്ങളും, കഷ്ടപ്പാടുകളും സഹിച്ചു എന്നു മേൽ വിവരിച്ചതിൽ നിന്നു വായനക്കാർ ധരിച്ചിരിക്കുമല്ലോ. ഇവർ ബാവായോടു ധീരതയോടെ എതിർക്കാതെ കീഴ്പ്പെട്ടിരുന്നു എങ്കിൽ വടക്കുള്ള സകല പള്ളികളിൽ നിന്നും ബാവാ ഉടമ്പടി വാങ്ങുമായിരുന്നു എന്നുള്ളതിനു സംശയമില്ല. ചരിത്രപ്രസിദ്ധമായ ഒരു ക്രിസ്തീയ സഭയുടെ പ്രധാന മേലദ്ധ്യക്ഷനെന്ന വേഷംകെട്ടി നടക്കുന്ന ആൾ എന്തുമാത്രം കപടങ്ങൾ കരിങ്ങാശ്രക്കാര്യത്തിൽ പ്രയോഗിച്ചു എന്നു വായനക്കാർ മനസിലാക്കാനും ഈ ഉപന്യാസം ഉപയോഗപ്പെടുമെന്നു വിശ്വസിക്കുന്നു. ഈ നാടകത്തിന്റെ ഒരു പ്രധാന പാത്രമായിരുന്ന ആ പട്ടക്കാരനെ ബാവാ പോകുന്നതിനു അല്പം മുമ്പായി കൊച്ചി സംസ്ഥാനത്തെ സകല പള്ളികളുടെയും വികാരി ജനറലായി നിയമിച്ചു കല്പന കൊടുത്തിട്ടുള്ളതും ഈ ബാവായുടെ സ്വഭാവത്തിനു ചേർന്നതാകയാൽ അതിൽ ഒട്ടും ആശ്ചര്യപ്പെടാനില്ല. പക്ഷേ, സാധു കല്പന പള്ളിയിൽ വായിക്കാൻ പോലും ധൈര്യപ്പെടാതെ കുഴങ്ങുകയാണ്. ഇദ്ദേഹം ഒരു “തീബേൽ വികാരി ജനറൽ” ആയി കലാശിച്ചിരിക്കുന്നു.

(മലങ്കര സുറിയാനി സഭാ സംരക്ഷകൻ, 1087 ധനു 15)

# 29

# ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിനെ സ്വാധീനിച്ച പത്രോസ് റമ്പാൻ

**പി**താവിന്റെ ഒരു രണ്ടാം മച്ചുനൻ ആയ പത്രോസ് ശെമ്മാശ്ശൻ (പിന്നീട് പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ) പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ബാല്യകാലത്തെ ആരാധനാപുരുഷനായിരുന്നു. ഡോ. ബി. ആർ. അംബേദ്കറുടെയും, ശ്രീനാരായണ ഗുരുവിന്റെയും, സഹോദരൻ അയ്യപ്പന്റെയും, അയ്യങ്കാളിയുടെയും ഗണത്തിൽ തലയുയർത്തി നിൽക്കുന്ന ഒരു സാമൂഹിക പരിഷ്കർത്താവാണ് പത്രോസ് ശെമ്മാശ്ശൻ. മഹാനായ ഈ സാമൂഹ്യപരിഷ്കർത്താവിനെ വളരെ ചെറുപ്പത്തിൽ തന്നെ അടുത്തു പരിചയപ്പെടുവാൻ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായ്ക്കു സാധിച്ചു. പത്രോസ് ശെമ്മാശ്ശൻ അല്പം തീപ്പൊരി തന്നിലേക്കു നിവേശിപ്പിക്കുകയും ചെയ്തു എന്ന് മെത്രാപ്പോലീത്താ ഓർക്കുന്നു.

"അക്കാലത്തെ ഒരു പ്രമുഖ സാമൂഹ്യപ്രവർത്തകനായിരുന്നു അദ്ദേഹം. തിരുവിതാംകൂറിലെയും കൊച്ചിയിലെയും 'തൊട്ടുകൂടാത്തവരുടെ' ഉന്നമനമായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. ഉജ്ജ്വലനായ ഒരു വാഗ്മി കൂടിയായിരുന്നു അദ്ദേഹം. സദാ സഞ്ചാരത്തിലായിരിക്കും. അതിലളിതമായ ജീവിതം നയിച്ചുകൊണ്ട്, നാടുനീളെ നടക്കുന്ന ഒരു ത്യാഗധനൻ. ആരുടെയിടയിൽ പ്രവർത്തിച്ചുവോ ആ പാവപ്പെട്ടവരുടെ ജീവിതരീതികളുമായി പൊരുത്തപ്പെട്ടു ജീവിക്കുവാൻ അദ്ദേഹം നിഷ്ഠവച്ചു."

"ഒരു ദിവസം അദ്ദേഹം തന്റെ പൂർവ്വിക കുടുംബം സന്ദർശിക്കാനെത്തി. ഞങ്ങളുടെ വീടിനു തൊട്ടടുത്താണത്. ഒരു കൊച്ചുകുട്ടിയായ ഞാൻ ആ വീട്ടിലേക്ക് കയറിച്ചെന്നു. ആദ്യമേ ഞാനവിടെ കണ്ടത് ശെമ്മാശ്ശന്റെ ഏറ്റവും മൂത്ത സഹോദരൻ



**ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ്**

എം. പി. വർക്കിയെയാണ്; യുക്തിവാദിയായ ഒരു നാസ്തികനാണദ്ദേഹം. അദ്ദേഹവും പൂർവ്വികഗൃഹത്തിൽ ഒരു ഹൃസ്വസന്ദർശനത്തിനെത്തിയതാണ്. "കുട്ടി ആരെ കാണാനാണു വന്നത്?" അദ്ദേഹം എന്നോടു ചോദിച്ചു. "ദൈവത്തെ കാണണമെന്നുണ്ടെങ്കിൽ അതാ അദ്ദേഹം അടുത്ത മുറിയിലുണ്ട്. അതല്ല പിശാചിനെയാണ് കാണേണ്ടതെങ്കിൽ, ആ ആൾ ഇതാ നിന്റെ മുമ്പിൽ തന്നെ നിൽക്കുന്നു." ആ ചോദ്യം എന്നെ കുറച്ചൊന്ന് അമ്പരപ്പിക്കാതിരുന്നില്ല. പത്രോസ് ശെമ്മാശ്ശനെ കാണാനാണു വന്നതെന്നു മാത്രം പറഞ്ഞു ഞാൻ അടുത്ത മുറിയിലേക്കു പോയി."

"പത്രോസ് ശെമ്മാശ്ശൻ സ്നേഹത്തോടെ എന്നെ സ്വീകരിച്ചു. ലളിതമായി ജീവിക്കണമെന്നും പാവങ്ങളെ സേവിക്കണമെന്നും ഉപദേശം തന്നു. എന്റെ പിതാമഹൻ തന്റെ തലതൊട്ടപ്പനായിരുന്നുവെന്ന് ശെമ്മാശ്ശൻ പറഞ്ഞു. അദ്ദേഹത്തിന്റെ മാതാമഹി എന്റെ പ്രപിതാമഹന്റെ സഹോദരിയായിരുന്നെന്നു തോന്നുന്നു. ഏതായാലും വളരെ പ്രചോദന പ്രേരകമായ ഒരു സന്ദർശനമായിരുന്നു അത്. അദ്ദേഹം അല്പം തീപ്പൊരി എന്നിലേക്കു നിവേശിപ്പിച്ചിരിക്കണം."

മെത്രാപ്പോലീത്താ വിദേശ രാജ്യങ്ങളിലെ പഠനങ്ങൾക്കു ശേഷം 1954-ൽ ജന്മനാട്ടിലേക്ക് തിരികെപോന്നു. 1947-ൽ എത്യോപ്യയിലേക്ക് അദ്ധ്യാപകനായി പോയശേഷം അദ്ദേഹം തിരികെവന്നിരുന്നില്ല. ഏഴു വർഷത്തിനുശേഷമാണ് തിരികെ വരുന്നത്. വീട്ടിലെത്തി ഏതാനുംനാൾ താമസിച്ചു. സ്വന്തം പരിശ്രമത്താൽ ഡിഗ്രി പഠനം നടത്തിയിട്ടാണ് എത്തിയിരിക്കുന്നത്.

പോൾ വർഗീസ് കേരളത്തിലേക്ക് മടങ്ങി വരുന്ന വിവരം അറിഞ്ഞ്, അദ്ദേഹത്തിന്റെ ബന്ധുവായ പത്രോസ് റമ്പാൻ (സ്ലീബാദാസ സമൂഹ സ്ഥാപകനായ പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ) അമേരിക്കയിലേക്ക് ഒരു കത്തയച്ചിരുന്നു. കത്തിൽ വർഗീസിനോട് അദ്ദേഹം ഇങ്ങനെ ആവശ്യപ്പെട്ടു: "നീ ഒരുപാട് പഠിച്ചു. ഇനി എന്താണ് നിന്റെ ഭാവി പരിപാടികൾ? എന്റെ ഈ പ്രസ്ഥാനത്തിൽ (സ്ലീബാദാസ സമൂഹം) നീ പ്രവർത്തിക്കണമെന്നാണ് എന്റെ ആഗ്രഹം."

നാട്ടിലെത്തി അധികം താമസിയാതെ വർഗീസ്, പത്രോസ് റമ്പാനോടൊപ്പം കൂടി. പുതുക്രിസ്ത്യാനികൾക്കുള്ള കോടിവസ്ത്രങ്ങളുടെ ഭാണ്ഡവുംപേറി കാൽനടയായി വടക്കൻ പ്രദേശങ്ങളിൽ അവർ യാത്ര ചെയ്തു. പള്ളികളിലും നാൽക്കവലകളിലും സുവിശേഷയോഗങ്ങൾ നടത്തുക, പുതുക്രിസ്ത്യാനികൾക്ക് വസ്ത്രങ്ങൾ നൽകുക, അവരുടെ ഭവനങ്ങൾ സന്ദർശിക്കുക, പാവപ്പെട്ടവരെ സഹായിക്കുക തുടങ്ങിയവയായിരുന്നു പരിപാടികൾ. പള്ളികളിലും, കക്ഷിവഴക്കുകൾ മൂലം അവിടെ കയറാൻ അനുവദിച്ചില്ലെങ്കിൽ പള്ളിയുടെ നാടകശാലയിലുമൊക്കെ കിടന്നുറങ്ങിയായിരുന്നു സഞ്ചാരം. ഒരു പള്ളിയിലെത്തിയപ്പോൾ, പള്ളി തുറന്നു

കൊടുക്കാഞ്ഞതുമൂലം പത്രോസ് റമ്പാന് നാടകശാലയിലിരിക്കേണ്ടി വന്നു. ഇടവക ജനങ്ങൾ എത്തി അദ്ദേഹത്തിനുമേൽ അക്ഷേപവും പരിഹാസവും ചൊരിഞ്ഞു. ആ സമയത്ത് അതിന് ചെവികൊടുക്കാതെ പഴങ്കഞ്ഞി കുടിച്ചുകൊണ്ടിരുന്ന പത്രോസ് റമ്പാന്റെ ചിത്രം ഹൃദയസ്പർശിയായിരുന്നു. മെത്രാപ്പോലീത്താ ഈ രംഗം എന്നും ഓർമ്മിച്ചിരുന്നു. സന്യാസത്തെക്കുറിച്ച് പഠിപ്പിക്കുമ്പോഴൊക്കെ ഈ സംഭവത്തിന്റെ പശ്ചാത്തലത്തിൽ, പത്രോസ് റമ്പാന്റെ താഴ്മയും വിനയവും നിറഞ്ഞ ജീവിതത്തെക്കുറിച്ച് മെത്രാപ്പോലീത്താ പറയുമായിരുന്നു.

ചേങ്ങല കൊട്ടിയും തമ്പേറടിച്ചും ചിത്രച്ചുരുളുകൾ കാണിച്ചും പറയരുടെയും പുലയരുടെയും ഇടയിൽ പത്രോസ് റമ്പാനും വർഗീസും സ്ലീബാദാസന്മാരും സുവിശേഷവേല ചെയ്തു. താഴ്ന്ന ജാതിക്കാരുടെ ഭവനങ്ങൾ സന്ദർശിക്കുകയും അവർക്ക് സുവിശേഷവെളിച്ചം പകർന്നുകൊടുക്കുകയും ചെയ്യുക എന്നത് സുവിശേഷവേലയുടെ അവിഭാജ്യഘടകമായിരുന്നു. രാത്രിയിൽ പള്ളിയിൽ വച്ചാണ് സുവിശേഷയോഗം നടത്തുക. യോഗാരംഭത്തിന് മുമ്പ് ചേങ്ങല കൊട്ടുമ്പോൾ സമീപവാസികളെല്ലാം പള്ളിയിലെത്തും. സന്ധ്യാ നമസ്ക്കാരത്തിനു ശേഷം യോഗം ആരംഭിക്കും. യോഗാനന്തരം സാധുക്കളായ വിധവകൾ, കുഷ്ഠരോഗികൾ, അന്ധർ, ബധിരർ, അംഗഹീനർ എന്നിവർക്ക് ഓരോ കോടി വസ്ത്രവും, ചികിത്സ ആവശ്യമുള്ള രോഗികൾക്ക് സാമ്പത്തിക സഹായവും നൽകും.

യാത്രയ്ക്കിടയിൽ പല കാര്യങ്ങൾ സംസാരിക്കുന്നതിനിടയിൽ ഒരിയ്ക്കൽ പത്രോസ് റമ്പാൻ വർഗീസിനോടു പറഞ്ഞു: “നീ ഈ പ്രസ്ഥാനത്തിന്റെ കൂടുതൽ നടത്തിപ്പിനും, വിജയത്തിനും വേണ്ടി ഒരു രേഖ എഴുതിയുണ്ടാക്കണം.” വർഗീസ് അതനുസരിച്ച് വളരെ ചിന്തിച്ചും ആലോചിച്ചും, ബുദ്ധിമുട്ടിയും ഒരു വ്യവസ്ഥ എഴുതിയുണ്ടാക്കി. അത് അദ്ദേഹം റമ്പാനെ വായിച്ചു കേൾപ്പിച്ചു. “കൊള്ളാം വളരെ നല്ലത്” എന്ന് പ്രതികരിച്ചുകൊണ്ട് പത്രോസ് റമ്പാൻ അത് വാങ്ങി പെട്ടിയിൽ വച്ചു; പെട്ടിയുമടച്ചു. അത് പിന്നീടൊരിക്കലും വെളിച്ചം കണ്ടതുമില്ല!

മൂന്നാഴ്ച നീണ്ടുനിന്ന ഈ യാത്രയുടെ ഒടുവിൽ വർഗീസ്, പത്രോസ് റമ്പാനോട് പറഞ്ഞു: “ഇനി ഞാൻ കോട്ടയം വരെ ഒന്നു പോകട്ടെ. എനിക്ക് അദ്ധ്യാപനമാണ് താല്പര്യം.” അങ്ങനെ ഇരുവരും സ്നേഹപൂർവ്വം വേർപിരിഞ്ഞു.

ലോകം കണ്ട ധിഷണാശാലികളിൽ ഒരാളായ പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായെ സ്വാധീനിച്ച പത്രോസ് മാർ ഒസ്താത്തിയോസ് തന്റെ സ്വതസിദ്ധമായ ജീവിതശൈലിയിൽ തന്നെ മുന്നോട്ടു നീങ്ങി.

**– ജോയ്സ് തോട്ടയ്ക്കാട്**

## കോട്ടയ്ക്കൽ ബുക്സിന്റെ സഭാചരിത്ര – ജീവചരിത്ര ഗ്രന്ഥങ്ങൾ

| | | |
|---|---|---|
| 1. | ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്ക്കാരവും | 500 രൂപ |
| 2. | ഇലഞ്ഞിക്കൽ ജോൺ വക്കീൽ | 100 രൂപ |
| 3. | യാച്ചാരത്തെ ഫിലിപ് റമ്പാച്ചൻ – ബാലഗ്രാമിന്റെ മുഖ്യ ശില്പി | 50 രൂപ |
| 4. | ഇന്ത്യൻ ഓർത്തഡോക്സ് സഭ – എ. ഡി. 52–2007 | 200 രൂപ |
| 5. | സഭാ തർക്കം – നീതിക്കു വേണ്ടിയുള്ള നീണ്ട നിയമയുദ്ധം | 60 രൂപ |
| 6. | ചിത്രമെഴുത്ത് കെ. എം. വറുഗീസിന്റെ ആത്മകഥ | 50 രൂപ |
| 7. | പാറേട്ടു മാർ ഈവാനിയോസ് | 50 രൂപ |
| 8. | പി. സി. കോരുത് | 30 രൂപ |
| 9. | സഭാകവി സി. പി. ചാണ്ടി | 50 രൂപ |
| 10. | രണ്ടായിരം വർഷം പിന്നിട്ട മലങ്കരസഭ | 100 രൂപ |
| 11. | മലങ്കരസഭയിലെ കാതോലിക്കാമാർ | 175 രൂപ |
| 12. | വട്ടശ്ശേരിൽ തിരുമേനി – മലങ്കരസഭയുടെ കോട്ട | 150 രൂപ |
| 13. | പ. ഔഗേൻ ബാവാ – കാതോലിക്കേറ്റിന്റെ കാവൽ ഭടൻ | 50 രൂപ |
| 14. | താബോറിലെ താപസവര്യൻ (പാമ്പാടി തിരുമേനി) | 75 രൂപ |
| 15. | ചേപ്പാട്ടു മാർ ദീവന്നാസ്യോസ് | 40 രൂപ |
| 16. | കാതോലിക്കാ ബാവാമാരുടെ കാലടികളിൽ | 30 രൂപ |
| 17. | മലങ്കര വർഗീസും ആനപ്പാപ്പിയും | 100 രൂപ |
| 18. | അന്ത്യോക്യാ – മലങ്കര ബന്ധം | 10 രൂപ |
| 19. | ക്രിസ്തീയ ശതഗീതാഞ്ജലി (100 പാട്ടുകൾ) | 10 രൂപ |
| 20. | യാച്ചാരം | 50 രൂപ |
| 21. | പുത്തൻകാവ് കൊച്ചുതിരുമേനി | 100 രൂപ |
| 22. | ഡോ. തോമസ് മാർ മക്കാറിയോസ് | 250 രൂപ |
| 23. | ബൈബിൾനാമ സമാഹാരം | 250 രൂപ |
| 24. | ബഥനി ആശ്രമവും റീത്തുപ്രസ്ഥാനവും | 150 രൂപ |
| 25. | റീത്തുപ്രസ്ഥാനത്തിന്റെ ഉദയവും അസ്തമയവും | 20 രൂപ |

## Books in English

| | | |
|---|---|---|
| **1.** | **Pampadi Tirumani: The Holy Hermit of Tabor Hill** | **Rs. 60/-** |
| **2.** | **Yacharam: A Challenging Mission of Love** | **Rs. 50/-** |
| **3.** | **The Saintly Shepherd of Malankara church (Kurichi Bava)** | **Rs. 150/-** |
| **4.** | **Philipose Mar Theophilus (The Ambassador of Malankara Church)** | **Rs. 30/-** |
| **5.** | **Cheriamadathil Skaria Malpan** | **Rs. 25/-** |
| **6.** | **Mar Augen Catholicos** | **Rs. 25/-** |
| **7.** | **Acta Indica** | **Rs. 200/-** |
| **8.** | **Indian Orthodox Church History AD 52-2008** | **Rs. 250/-** |